200

# അദ്ധ്യാപകരുടെ ലോകവും ശാസ്ത്രജ്ഞന്മാരുടെ ലോകവും

## (എന്റെ ജീവിതാനുഭവങ്ങൾ – ഭാഗം 2)




**ഡോ: എൻ. ഗോപാലകൃഷ്ണൻ**

Scientist & Director IISH



ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയിന്റിഫിക് ഹെറിറ്റേജ്

തിരുവനന്തപുരം – 695 018

Heritage Publication Series - 105

# അദ്ധ്യാപകരുടെ ലോകവും
# ശാസ്ത്രജ്ഞന്മാരുടെ ലോകവും
## (എന്റെ ജീവിതാനുഭവങ്ങൾ - ഭാഗം 2)

**ഡോ. എൻ. ഗോപാലകൃഷ്ണൻ** Ph.D., D.Lit
(Scientist & Director IISH)

**ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് സയിന്റിഫിക് ഹെറിറ്റേജ്**
**തിരുവനന്തപുരം – 695 018**
www.iish.org

**ഹെറിറ്റേജ് പബ്ലിക്കേഷൻ സീരീസ് – 105**

# അദ്ധ്യാപകരുടെ ലോകവും ശാസ്ത്രജ്ഞന്മാരുടെ ലോകവും

(എന്റെ ജീവിതാനുഭവങ്ങൾ – ഭാഗം 2)

**Dr. N. Gopalakrishnan**

M.Sc (Pharm), M.Sc (Chem), M.A. (Soc), Ph.D., D.Litt.

(Scientist & Director IISH)

Published by:

**Indian Institute of Scientific Heritage (IISH)**

**Registered Charitable Trust 328/99/IV**

Ushus, Estate Road, Pappanamcode

Trivandrum - 695 018 (Ph. 0471 - 2490149)

Website : www.iish.org

**Rs. 200/-**

*Printed at:*

Sree Printers

Ind. Estate, Pappanamcode, TVM - 19, Ph. 0471 - 2490135

# സമർപ്പണം

ലോകനന്മയ്ക്കായുള്ള ഉപദേശങ്ങൾ നൽകുന്ന വേദങ്ങൾക്കും കുടുംബ ജീവിതമഹത്വം പഠിപ്പിക്കുന്ന വാത്മീകിരാമായണത്തിനും സമൂഹത്തിലെ ധർമ്മാധർമ്മചര്യകളെ വിലയിരുത്തുന്ന മഹാഭാരതത്തിനും കഥകളിലൂടെ ജീവിത മാർഗദർശനം നൽകുന്ന പുരാണങ്ങൾക്കും തളർന്ന അർജ്ജുനനെ കർമ്മനിരതമാക്കിയ ശ്രീമദ്ഭഗവദ്ഗീതക്കും ജീവിതമെങ്ങിനെ ആസ്വദിക്കണമെന്നറിയിച്ച ധർമ്മശാസ്ത്രങ്ങൾക്കും കുടുംബബന്ധങ്ങളറിയിക്കുന്ന ആചാരസമൃദ്ധമായ ഗൃഹ്യസൂത്രങ്ങൾക്കും ചുറ്റുപാടുകളിൽ നിന്നും പ്രകൃതിയിൽ നിന്നും പഠിക്കാനുപദേശിച്ച കൃഷ്ണനും വേദനകളനുഭവിച്ച് കണ്ണീരുവറ്റിയ എന്റെ മാതൃഭൂമി, ഭാരതത്തിനും ഇതെല്ലാം എഴുതാനായി ഈ ശരീരം തന്ന എന്റെ മാതാപിതാക്കൾക്കും അറിവും അനുഭവവും തന്നനുഗ്രഹിച്ചാശീർവദിച്ച ഗുരുക്കന്മാർക്കും ജീവിതത്തിൽ കണ്ടും കേട്ടും അനുഭവിച്ചുമറിഞ്ഞ നന്മതിന്മകൾ എഴുതുന്നു.

ഇനിയുമൊരു നൂറു ജന്മങ്ങളുണ്ടെങ്കിൽ അതെന്റെ മാതൃഭൂമിയിൽ തന്നെ നൽകേണമേ ജഗദീശ്വരാ എന്നു പ്രാർത്ഥിച്ചുകൊണ്ട് ഈ ജീവിതാനുഭവങ്ങൾ ഭാരതമാതാവിന്റെ പാദങ്ങളിൽ സമർപ്പിക്കുന്നു.

**ഇതു വായിച്ചതിനുശേഷമേ മുന്നോട്ടു പോകാവൂ!**

എല്ലാ ജീവജാലങ്ങളിലും നന്മതിന്മകൾ ദർശിക്കുവാൻ നമുക്കു സാധിക്കും. നമുക്കിഷ്ടമുള്ളതും ഇല്ലാത്തതുമിവിടെയുണ്ട്. ധർമ്മാധർമ്മങ്ങളും സത്യാസത്യങ്ങളുമിവിടെയുണ്ട്. ശരിയും തെറ്റും ന്യായവും അന്യായവും നിറഞ്ഞിരിക്കുന്ന ലോകത്തിലെ പാരമാർത്ഥിക സത്യങ്ങളെല്ലാം മനസ്സിനെ ശാന്തമാക്കാനായിട്ടുപയോഗിക്കാം. വ്യാവഹാരിക സത്യങ്ങൾ മനസ്സിനേയും ശരീരത്തേയും നന്മയിലേയ്ക്ക് നയിക്കാനുപകരിക്കും.

ഈ ഭൂമിയിൽ ജനിച്ചു വീഴുന്ന മനുഷ്യന് സർവതന്ത്ര സ്വതന്ത്രനായി മാറ്റം വരുത്താൻ സാധിക്കുന്ന ഒരേ ഒരു ഘടകം അവന്റെ മനസ്സാണ്. മനസ്സിനെ, ഇന്നലെവരെയുള്ള അവസ്ഥയിൽ നിന്ന് മറ്റൊരവസ്ഥയിലേക്ക് മാറ്റാൻ നമുക്കു സാധിക്കും. ആ മാറ്റം നന്മയിൽ നിന്ന് തിന്മയിലേക്കാകാം, തിന്മയിൽ നിന്ന് നന്മയിലേക്കുമാകാം. ഇനിയും മനസ്സിനെ മാറ്റാൻ സാധിക്കുന്ന പന്ഥാവുകളുണ്ട്. നന്മയിൽ നിന്ന് കൂടുതൽ നന്മയിലേക്കുള്ളതും തിന്മയിൽ നിന്ന് കൂടുതൽ തിന്മയിലേക്കുള്ളതും മാറ്റം തന്നെയാണ്.

ഏതുതരത്തിലുള്ള മാറ്റങ്ങൾക്കും ആധാരമെന്നു സൂചിപ്പിക്കാവുന്നതാണ് ഉപദേശങ്ങളുടെ പാഠം, അനുഭവങ്ങളുടെ പാഠം, കഥകളുടെ പാഠം! ഈ മൂന്നും കേട്ടും കണ്ടും ചർച്ചചെയ്തും, അനുഭവിച്ചും പഠിക്കാൻ നമുക്കു സാധിക്കും.

"നിങ്ങൾക്കതസാദ്ധ്യമായിരിക്കാം എനിക്കതു സാധ്യമാണെന്ന" മഹാത്മാഗാന്ധിയുടെ വരിയിൽ ആത്മവിശ്വാസമുണ്ടാക്കി മനപരിവർത്തനം വരുത്തുന്ന ഔഷധമുണ്ട്. "തസ്മാദുത്തിഷ്ഠ കൗന്തേയ യുദ്ധായ കൃതനിശ്ചയ" എന്ന ശ്രീകൃഷ്ണവരിയിൽ അർജ്ജുനന്റെ മനസ്സിനെ കീഴ്മേൽ മറിച്ച മാറ്റത്തിന്റെ പടഹധ്വനിയുണ്ട്. ഇരുമ്പിന്റെ മസിലുകളും സ്റ്റീലിന്റെ നെർവുകളുമുള്ള ചെറുപ്പക്കാരെ വേണമെന്ന സ്വാമി വിവേകാനന്ദന്റെ ആഹ്വാനത്തിൽ ഒരു സമൂഹത്തെ മാറ്റുന്ന മന്ത്രശക്തിയുണ്ട്.

ശ്രദ്ധിച്ചു വായിച്ചറിയാനുള്ള മനസ്സുണ്ടെങ്കിൽ ഏതുവരികളിലുമുണ്ട് മനസ്സിനെ മാറ്റി മറിക്കാവുന്ന ചൈതന്യസത്യധാരകൾ. അവയെല്ലാം നമ്മുടെ പഴഞ്ചൊല്ലുകളിലുമില്ലേ? ആമയുടേയും, മുയലിന്റേയും കഥയിലില്ലേ? അതെല്ലാം നമ്മളിൽ മാറ്റമുണ്ടാക്കാനുതകും. രാമായണ

ത്തിലേയും മഹാഭാരതത്തിലേയും ഓരോവരിയും അനുഭവത്തിന്റെ ശംഖൊലിയാണറിയിക്കുന്നത്. അറിയാൻ സന്നദ്ധതയുള്ളവർക്കതു പയോഗിക്കാം. മനസ്സിൽ മാറ്റം വരുത്തി, ചിന്തകളിൽ മാറ്റം വരുത്തി, കർമ്മത്തിൽ മാറ്റം വരുത്തി, കർമ്മഫലത്തിൽ മാറ്റംവരുത്തി കർമ്മപ്രതി ഫലത്തിലും നന്മയുടെ മാറ്റങ്ങൾ വരുത്താം! മനസ്സുണ്ടെങ്കിൽ !

അതുപോലൊരു കർമ്മം ഞാനും ചെയ്യുകയാണ്. രാഷ്ട്രത്തെ മാറ്റി മറിക്കേണ്ട രണ്ടു വിഭാഗം ജനങ്ങളാണ് അദ്ധ്യാപകരും ശാസ്ത്രജ്ഞ രും. അവരിന്നെവിടെ നിൽക്കുന്നു എന്നറിയിച്ച്, എവിടെ നിൽക്കണ മെന്നറിയിക്കാനാണീ പുസ്തകം. ഒരു ശതമാനമെങ്കിലും ഇത് അവർക്കാർക്കെങ്കിലും പ്രയോജനപ്പെട്ടാൽ ശത്രുക്കളും മിത്രങ്ങളുമി ല്ലാത്ത എനിക്ക് ഒരു ലക്ഷ്യം മാത്രമേയുള്ളൂ; എന്റെ നാടിന്റെ നന്മ! പതിനായിരം വർഷത്തെ പാരമ്പര്യമുള്ള ഭാരതത്തിന്റേയും ഭാരതീയ സംസ്കൃതിയുടേയും പുനരുത്ഥാനമാണെന്റെ ആഗ്രഹവും ലക്ഷ്യവും മാർഗവും. അതിനെളുപ്പവഴി വിദ്യാർത്ഥികളെ ചൈതന്യവത്താക്കു കയത്രെ! അവരാണ് രാഷ്ട്രത്തിന്റെ സാരഥികൾ. പിന്നെ ചെയ്യേണ്ടത് അവരെ ചൈതന്യവത്താക്കുന്നവരെ കർമ്മനിരതരാക്കുക. അതും ചെയ്തുകൊണ്ടിരിക്കുന്ന വേളയിൽ അനുഭവിച്ച കാര്യങ്ങളെഴുതണ മെന്നു തോന്നിയതാണ് ഇവിടെ കുറിക്കുന്നത്. നൂറുകണക്കിന് വിദ്യാ ഭ്യാസ സ്ഥാപനങ്ങളിൽ പഠിച്ചും പഠിപ്പിച്ചും നേടിയത് എഴുതി ക്രോഡീ കരിച്ച് സമർപ്പിക്കുമ്പോൾ അതു വായിക്കാനിഷ്ടപ്പെടുന്നവരുണ്ടാകാം, ഇഷ്ടപ്പെടാത്തവരുണ്ടാകാം......!

ഇതെന്റെ മാത്രം വീക്ഷണമാണ്, അനുഭവമാണ്, തോന്നലുകളാണ്. അതുകൊണ്ടുതന്നെ എഴുതിയ ഓരോ വരിയുടേയും ഉത്തരവാദിത്വം എന്നിൽ മാത്രം നിക്ഷിപ്തവുമാണ്.

ഞാനീ പുസ്തകം രാഷ്ട്രത്തിന്റെ ചൈതന്യവാഹകരായ അദ്ധ്യാപ കർക്കും ശാസ്ത്രജ്ഞന്മാർക്കും സമർപ്പിക്കുന്നു.

കൃതജ്ഞതയോടെ സംതൃപ്തിയോടെ

15-8-2010

**ഡോ. എൻ. ഗോപാലകൃഷ്ണൻ**

# സന്തോഷത്തിലും ദുഃഖത്തിലും ഞാൻ പഠിച്ച പാഠങ്ങൾ

## പഠിച്ചതും പഠിപ്പിച്ചതും പഠിപ്പിക്കാനാഗ്രഹിച്ചതും തുറന്ന മനസ്സോടെ നിറഞ്ഞ സ്നേഹത്തോടെ എഴുതുന്നു

## ഭാഗം - 1

## എന്നെ പഠിപ്പിച്ച അദ്ധ്യാപകർ

**മാർഗം തിരിച്ചുവിട്ട ഡോ. പി.എസ്. രാമൻ :** എറണാകുളം മഹാരാജാസ് കോളേജിൽ 1977 - 79 കാലയളവിൽ എന്നെ എം.എസ്സി.ക്കു പഠിപ്പിച്ച അദ്ധ്യാപകനായിരുന്നു, ഞാനെന്നും സ്മരിക്കുന്ന പിതൃതുല്യനായ ഡോ. രാമൻസാർ ഞാനീവരികളെഴുതുന്നതിന് ഏതാണ്ട് ആറു മാസം മുമ്പ് അദ്ദേഹം ഇഹലോകവാസം വെടിഞ്ഞു. രസതന്ത്രത്തിൽ അസാധാരണ വിജ്ഞാനമുണ്ടായിരുന്ന അദ്ദേഹം ജീവിതത്തിൽ എല്ലായിടത്തും പാലിച്ചിരുന്ന നിയമമുണ്ടായിരുന്നു. ആവശ്യത്തിനു മാത്രം സംസാരിക്കുക. ആവശ്യമുള്ളിടത്ത് മാത്രം ആവശ്യമുള്ളത് ഏതാനും വാക്കുകളിലൂടെ പറയുക. കേട്ടവർ സ്വീകരിച്ചുവോ ഇല്ലയോ എന്നു ചിന്തിക്കാതിരിക്കുക. സഹപ്രവർത്തകർ, തന്നോട് വിദ്വേഷമുള്ളവരാണെങ്കിൽപോലും ഒരുവരിപോലും അവർക്കെതിരെ പറയാതിരിക്കുക. എന്തെല്ലാം വിവരിക്കുമ്പോഴും മുഖത്ത് ഒരു ചെറിയ പുഞ്ചിരി നിലനിർത്തുക. ഒരദ്ധ്യാപകനുണ്ടായിരിക്കേണ്ട പ്രധാന യോഗ്യതയിതാണെന്നു ഞാൻ മനസ്സിലാക്കുന്നു.

പഠിപ്പിക്കുന്ന കാര്യത്തിൽ ഡോ. രാമൻ സാർ വളരെയേറെ ശ്രദ്ധയോടെ വിഷയങ്ങൾ കൈകാര്യം ചെയ്തിരുന്നു. മന്ദസ്മിതത്തോടെ പഠിപ്പിക്കുന്ന വേളയിൽ, വിദ്യാർത്ഥികൾ ചോദ്യം ചോദിച്ചാൽ, മുഖത്തിലെ മാറ്റം, വിഷയത്തിന്റെ അഗാധതയിലേക്ക് മനസ്സ് പോകുമ്പോൾ കാണാം. തെറ്റുകൾ വരാതിരിക്കാനാണെന്നു തോന്നുന്നു, സാറെന്നും പുസ്തകം കൈയ്യിൽവെച്ചുകൊണ്ടായിരിക്കും ബോർഡിൽ കെമിസ്ട്രി എഴുതുക. സിലബസ്സിനപ്പുറത്തേക്ക് കടന്നുകൊണ്ടായിരിക്കും എന്നും ക്ലാസ്സെടുക്കുക. സിലബസ് തീർക്കലല്ല സാറിന്റെ ഉദ്ദേശലക്ഷ്യം മറിച്ച് പഠിപ്പിക്കലായിരുന്നു. വിഷയത്തിലെ സ്വാധീനമാണ് അദ്ധ്യാപകനെ മഹാനാക്കുന്ന ഒരു ഘടകം.

സ്വന്തം വിദ്യാർത്ഥികൾക്ക് യൂണിവേഴ്സിറ്റി പരീക്ഷ നടത്തുമ്പോഴും താനാണ് എക്സാമിനർ എന്നോ, വരാൻ സാധ്യതയുള്ള ചോദ്യങ്ങളിതാണെന്നോ ഒന്നും സാറിന്റെ നാവിൽ നിന്നുവരില്ല. രഹസ്യസ്വ

ഭാവം നിലനിർത്തേണ്ടിടത്ത് നൂറിൽ നൂറുശതമാനവും സത്യം ധർമ്മം നീതി ന്യായം എന്നത് രാമൻ സാറിന്റെ ജീവിതമായിരുന്നു.

ഒരു സൗകര്യവുമില്ലാതിരുന്ന മഹാരാജാസ് കോളേജിലെ കെമിസ്ട്രി ഡിപ്പാർട്ട്മെന്റിനെക്കുറിച്ച് അദ്ദേഹം ഒരുവരിപോലും വിമർശനാത്മകമായി പറഞ്ഞിട്ടില്ല. ഗവൺമെന്റ് കോളേജുകൾക്ക് പരിമിതിയുണ്ടെന്നു മാത്രം സൂചിപ്പിക്കും. അവിടത്തെതന്നെ കെമിസ്ട്രി അദ്ധ്യാപകനായിരുന്ന ഡോ. അഷറഫ് സാറിനെ പിഎച്.ഡി.ക്ക് ഗൈഡായി മാർഗനിർദ്ദേശം നൽകുമ്പോഴും, രാമൻ സാറിന്റെ ആത്മവിശ്വാസം അതിർവരമ്പുകൾ ലംഘിക്കുന്നതായിരുന്നു. ഒന്നുമില്ലാത്ത ഈ ലാബറട്ടറിയിൽ നിന്നുപോലും ഒരു പിഎച്ച്.ഡി ഡിഗ്രി, അർഹിക്കുന്ന ഗവേഷണപാഠവത്തോടെ, വർഷങ്ങളോളം ഗവേഷണം നടത്തിച്ച്, ഡിഗ്രിക്കർഹനാക്കി. അപ്പോഴും അതിശയോക്തിയോ അസാധാരണത്വമുള്ളതെന്ന തോന്നലുണ്ടാക്കുന്നതോ ആയ ഒരു വരിപോലും സാറിൽ നിന്നുണ്ടായിട്ടില്ല.

കൊച്ചിൻ യൂണിവേഴ്സിറ്റിയിലെ പരിമിതിയെക്കുറിച്ചും, തേവര കോളേജിലെ പ്രശ്നങ്ങളെക്കുറിച്ചും ഞാൻ സാറിനോട് പറഞ്ഞപ്പോൾ ഈ രണ്ടു സ്ഥാപനങ്ങളെക്കുറിച്ചോ, അവിടത്തെ അദ്ധ്യാപകരുടെ പെരുമാറ്റത്തെക്കുറിച്ചോ എന്നെ സന്തോഷിപ്പിക്കാനായിട്ടുപോലും ഒന്നും പറഞ്ഞില്ല. എല്ലായിടത്തും കുറവുകളും പരിമിതികളുമുണ്ടാകുമെന്നു മാത്രം സാർ എന്നെ ഓർമ്മിപ്പിക്കാറുണ്ട്.

സ്വയം ആത്മവിശ്വാസത്തിന്റേയും ആത്മാഭിമാനത്തിന്റേയും മൂർത്തിദ്ഭാവമായിരുന്നുവെങ്കിലും ആരിലും അമിതമായ പ്രതീക്ഷകൾ നൽകുന്ന ഒരു വരിപോലും സാറിൽ നിന്നുണ്ടായിട്ടില്ല. എനിക്ക് ഫസ്റ്റ് റാങ്കിന്റെ മാർക്ക് കിട്ടിയാൽ റാങ്ക് സർട്ടിഫിക്കറ്റ് യൂണിവേഴ്സിറ്റിയിൽ നിന്നു ലഭിക്കുമോ എന്ന ചോദ്യത്തിന് ആദ്യം പരീക്ഷ കഴിയട്ടെ പിന്നെയല്ലേ ബാക്കിയെല്ലാം എന്നു പറഞ്ഞു. ഞങ്ങളുടെ എം.എസ്സി. ചോദ്യപേപ്പറിട്ടതും, ഉത്തരക്കടലാസ് പരിശോധിച്ചതും, മാർക്കിട്ടതും രാമൻ സാറായിരുന്നിട്ടും, എനിക്കാണേറ്റവും കൂടുതൽ മാർക്കെന്നറിഞ്ഞിട്ടും റാങ്ക് ലഭിക്കുമെന്നു പറഞ്ഞില്ല. ഒരദ്ധ്യാപകൻ സ്വയം കർമ്മമണ്ഡലത്തിൽ പരിപാലിക്കേണ്ട രഹസ്യ സ്വഭാവം അവസാനശ്വാസം വരെ അദ്ദേഹം പാലിച്ചിരുന്നു.

കൊച്ചിൻ കോളേജിലെ അദ്ധ്യാപക നിയമനത്തിൽ നടന്ന ഇന്റർവ്യൂവിൽ അദ്ദേഹം സബ്ജക്റ്റ് എക്സ്പർട്ടായിരുന്നു. ആ ഇന്റർവ്യൂ നടന്നുകൊണ്ടിരിക്കുമ്പോൾ എന്നെ പരിചയമുള്ള മുഖഭാവംപോലും അദ്ദേഹത്തിനുണ്ടായിരുന്നില്ലെന്നു മാത്രമല്ല അതിഗഹനങ്ങളായ

ചോദ്യങ്ങൾ ചോദിക്കുകയും ശരിയും തെറ്റും അതേ കമ്മിറ്റിയംഗങ്ങളുടെ മുന്നിൽ വിവരിച്ചുതരുകയും ചെയ്തപ്പോൾ നിഷ്പക്ഷതയുടെ മൂർത്തിമദ്ഭാവമായി. ഡോ. രാമൻസാർ, സത്യസന്ധനും ധർമ്മബോധമുള്ളവനുമായിരുന്നു എന്നു മാത്രമല്ല അങ്ങിനെയാണെന്നു ലോകത്തെ ബോധ്യപ്പെടുത്തുകയും ചെയ്തിരുന്നു.

സെന്റ് ആൽബർട്സ് കോളേജിലെ അദ്ധ്യാപക ഇന്റർവ്യൂവിന് ഞാനും ഉദ്യോഗാർത്ഥിയായിരുന്നു. കൊച്ചിൻ കോളേജിലെ അദ്ധ്യാപകനായി പ്രവർത്തിച്ചുകൊണ്ടിരുന്നപ്പോൾതന്നെയായിരുന്നു, സെന്റ് ആൽബർട്ട്സിലെ വേക്കൻസിക്ക് അപേക്ഷ സമർപ്പിച്ചതും. ഇന്റർവ്യൂവിന് മുമ്പുതന്നെ കോളേജിലെ അദ്ധ്യാപകരും മാനേജ്മെന്റും ഉറപ്പിച്ചു പറഞ്ഞു "ഈ വേക്കൻസി ഗോപാലകൃഷ്ണനുള്ളതാണെന്നും ഇവിടെ പഠിച്ച വിദ്യാർത്ഥി ഇവിടെതന്നെ അദ്ധ്യാപകനായി വരുന്നത് ഞങ്ങൾക്കഭിമാനമാണെന്നും." നല്ല രീതിയിൽ ഞാൻ ഇന്റർവ്യൂവിന് ശോഭിച്ചു. കമ്മിറ്റിയംഗങ്ങളെല്ലാം എനിക്കനുകൂലമായിരുന്നു. ഡോ. രാമൻസാർ ഉറച്ചു നിന്നു. "ഗോപാലകൃഷ്ണന് കൊച്ചിൻ കോളേജിൽ ഇതേ പോസ്റ്റിൽ ജോലിയുണ്ട്. അതുകൊണ്ട് ഈ പോസ്റ്റ് ഗോപാലകൃഷ്ണനു കൊടുക്കേണ്ടതില്ല." സത്യസന്ധമായ സാറിന്റെ വീക്ഷണത്തിന് മുമ്പിൽ സെന്റ് ആൽബർട്ട്സ് കോളേജിലെ മാനേജ്മെന്റും ഇന്റർവ്യൂ കമ്മിറ്റിയും തലകുനിച്ചപ്പോഴും, എനിക്ക് സാറിനോടുള്ള ബഹുമാനത്തിലും സ്നേഹത്തിലും അൽപംപോലും കുറവുതോന്നിയില്ല. എനിക്ക് ആ പോസ്റ്റ് തരാതിരിക്കാനുള്ള കാരണമെന്തെന്നു വിവരിക്കുകപോലും ചെയ്തില്ല. ഒരു വരി മാത്രം പറഞ്ഞു. "ഗോപാലകൃഷ്ണൻ നല്ലരീതിയിൽ ഇന്റർവ്യൂ പെർഫോം ചെയ്തു. എല്ലാവരും ഒരേ അഭിപ്രായക്കാരായിരുന്നു. ഗോപാലകൃഷ്ണന് ഈ ലെക്ചറർ പോസ്റ്റ് നൽകണമെന്ന്" അത്രയേ സാർ പറഞ്ഞുള്ളൂ.

മഹാരാജാസിന്റെ സെഞ്ചുറി ആഘോഷവേളയിൽ വിവിധ ലാബറട്ടറി മുറികളും ഓടകളുമെല്ലാം ഞങ്ങൾ വിദ്യാർത്ഥികൾ വൃത്തിയാക്കിയപ്പോൾ രാമൻ സാർ കൂടെയുണ്ടായിരുന്നു. ഞങ്ങളുടെയെല്ലാം മുഖത്ത് ഒരു മഹത്തായ കാര്യം ചെയ്യുന്ന അഹങ്കാരവുമുണ്ടായിരുന്നു. ആ ഭാവത്തിൽതന്നെ സാറിനോട് ഞങ്ങൾ ചെയ്ത വലിയ കാര്യത്തെക്കുറിച്ച് പറഞ്ഞപ്പോൾ മന്ദസ്മിതത്തോടെ അദ്ദേഹം സൂചിപ്പിച്ചു. "ഇതെല്ലാം നിങ്ങളുടെ കർത്തവ്യമല്ലേ? ഇതിനു മുമ്പുള്ളവർ ചെയ്യാത്തതുകൊണ്ട് നിങ്ങൾ ചെയ്തത് മഹത്തായ കാര്യമാണെന്ന് ധരിക്കുന്നതു ശരിയാണോ?" പിന്നെ ഏതാനും വാക്കുകൾകൊണ്ട് അഭിനന്ദിക്കുകയും ചെയ്തു. ഞങ്ങളുടെ തലക്കനം അതോടെ അവസാനിച്ചു.

മഹാരാജാസിലെ കെമിസ്ട്രിയുടെ ഹെഡ് ഓഫ് ദി ഡിവിഷൻ അൽപം വാശിയോടെ പരുഷമായി എം.എസ്സി ക്കാരായ ഞങ്ങളോട് പെരുമാറിയപ്പോൾ രാമൻസാറിന്റെ സഹായത്തിനായി ഞാൻ അടുത്തു ചെന്നപ്പോൾ അദ്ദേഹം പറഞ്ഞു "അദ്ധ്യാപകർ ഓരോ തീരുമാനമെടുക്കുന്നതിനും അതിന്റേതായ കാരണമുണ്ടാകും. അതൊന്നും വാശിയാണെന്ന് വ്യാഖ്യാനിക്കേണ്ടതില്ല. സഹപ്രവർത്തകനെടുത്ത തീരുമാനത്തെ എതിർക്കാൻ എനിക്കു സാദ്ധ്യമല്ല. അദ്ധ്യാപകരെന്നും അദ്ധ്യാപകരും വിദ്യാർത്ഥിയെന്നും വിദ്യാർത്ഥിയുമാണെന്ന് ഓർമ്മിക്കേണ്ടതല്ലേ?"

ഹൈദരാബാദിലെ ആർ ആർ എല്ലിലേക്ക് പിഎച്ച്.ഡിക്ക് ഗവേഷണത്തിനു പോകാൻ താല്പര്യമുണ്ടോ എന്ന് എന്നോട് ചോദിച്ചപ്പോഴും അവിടത്തെ കുറച്ചു നന്മകളും ബാക്കി അവിടെയുണ്ടാകാൻ സാധ്യതയുള്ള പ്രശ്നങ്ങളുമാണ് പറഞ്ഞത്. "ഞാൻ പറഞ്ഞു എന്ന കാരണത്താൽ സ്വീകരിക്കരുതെന്ന്" നിർദ്ദേശവും. എല്ലാകാര്യങ്ങളും വിവരിക്കുമ്പോളും അതിന്റെ ഗുണത്തോടൊപ്പം അല്ലെങ്കിൽ മഹത്വത്തോടൊപ്പം പ്രശ്നങ്ങളും വിഷമതകളും സൂചിപ്പിക്കണമെന്ന വലിയ പാഠവുമിതിലുണ്ടായിരുന്നു. നല്ലതുമാത്രമല്ല നല്ലതല്ലാത്തതും പറയണം.

മഹാരാജാസിൽ പ്രവർത്തിച്ചിരുന്നകാലത്തും പിന്നീട് റിട്ടയറായി വീട്ടിൽ കഴിയുന്ന കാലത്തും സാറിനെ ഞാൻ നിരന്തരം കണ്ടിരുന്നു. ചിലപ്പോൾ എറണാകുളത്തെ എൻട്രസ് ട്രെയിനിംഗ് സെന്ററിൽ ക്ലാസ് എടുക്കാൻ പോയിരുന്ന അദ്ദേഹത്തിന് മാനസികമായി യോജിപ്പില്ലാത്ത ഒരു കാര്യം (ട്യൂട്ടോറിയലിൽ പഠിപ്പിക്കുക) ചെയ്യുന്ന വിമുഖതയുണ്ടായിരുന്നതായിട്ടെനിക്കുതോന്നിയിട്ടുണ്ട്. മഹാരാജാസിലെ പ്രൊഫസറായിരുന്ന വ്യക്തി ഒരു ട്യൂഷൻ സെന്ററിൽ കാശിനുവേണ്ടി പഠിപ്പിക്കുന്നു എന്ന തോന്നൽ അദ്ദേഹത്തെ വേദനിപ്പിച്ചിരുന്നു.

അദ്ദേഹത്തിന്റെ വീട്ടിൽപോയി സംസാരിക്കുമ്പോൾ ചിലപ്പോൾ പറയും. "ഗോപാലകൃഷ്ണൻ മാത്രമേ വരാറുള്ളൂ ഇടക്കിടക്ക്. മറ്റുള്ളവരെ കണ്ടിട്ട് കുറേക്കാലമായി....." ഒരദ്ധ്യാപകന്റെ പ്രതീക്ഷയാണിതിൽ നിഴലിച്ചുകാണാനെനിക്കു സാധിച്ചത്. ഏതദ്ധ്യാപകനും നിരന്തരം ബന്ധമുള്ള വിദ്യാർത്ഥികളെ കാണുന്നത് മക്കളെ മാതാപിതാക്കൾക്ക് കാണാനവസരം ലഭിക്കുന്നതുപോലെയാണ്.

സാറിന്റെ വീട്ടിൽ ചെന്ന് കുറേസമയം ചിലവഴിക്കുമ്പോൾ ഞാൻ തിരുവനന്തപുരത്ത് ആർ ആർ എല്ലിൽ ചെയ്യുന്ന ഗവേഷണത്തെക്കുറിച്ചു പറയും. താല്പര്യത്തോടെ കേൾക്കും. പലചോദ്യങ്ങളും ചോദിക്കും. അഭിനന്ദനത്തിന്റേയോ വിമർശനത്തിന്റേയോ ഒരു വരിപോലുമുണ്ടാ

കില്ല. വളരെ വിരളമായിട്ടേ പറയാറുള്ളൂ. "നല്ല സബ്ജക്റ്റാണ്" എന്ന്. പല പല യൂണിവേഴ്സിറ്റികളിലും ഗവേഷണശാലകളിലും, പ്രോജക്റ്റുകളിലും കമ്മിറ്റിയംഗമായിരുന്നാലും ഒരിക്കൽപോലും അദ്ദേഹം ഇതൊക്കെയാണെന്ന് പറഞ്ഞിട്ടില്ല. ഏതെങ്കിലും മറ്റു വിഷയങ്ങൾ സംസാരിക്കുമ്പോൾ അത്യാവശ്യമെങ്കിൽ മാത്രമേ അദ്ദേഹത്തിന്റെ കർമ്മത്തെക്കുറിച്ച് വിവരിക്കുകയുള്ളൂ. അദ്ദേഹം ചെയ്യുന്ന കാര്യങ്ങളെക്കുറിച്ച് പലപ്രാവശ്യം ചോദിച്ചാൽ ഒന്നോ രണ്ടോ വരിയിൽ മറുപടി പറയും. കൂടുതലൊന്നും വിവരിക്കില്ല.

തമിഴ് ബ്രാഹ്മണനായി ജനിച്ച അദ്ദേഹത്തിന്റെ നെറ്റിയിൽ ചന്ദനമോ ഭസ്മമോ ഞാൻ കണ്ടിട്ടില്ല. ക്ഷേത്രത്തിൽ പോകാറില്ലെന്നു തോന്നുന്നു. മുപ്പത്തിരണ്ടു വർഷത്തെ ബന്ധത്തിലെ കണ്ടുമുട്ടലിൽ ആത്മീയത സംസാരവിഷയമായിട്ടില്ല. ഞാനെടുത്തിട്ടാലും അതെല്ലാം കേട്ടുകൊണ്ടിരിക്കും. എന്റെ പൊതുപ്രവർത്തനത്തെക്കുറിച്ച് ആദ്യകാലങ്ങളിൽ അഭിനന്ദിക്കുകയോ വിമർശിക്കുകയോ അഭിപ്രായം പറയുകയോ ചെയ്തിട്ടില്ല. ചിലവാക്കുകളിൽ ഒളിഞ്ഞിരിക്കുന്ന സന്ദേശങ്ങൾ എനിക്കു മനസ്സിലാകാറുണ്ട്. "പൊതുപ്രവർത്തനത്തേക്കാൾ വലുതാണ് ശാസ്ത്രജ്ഞനെന്ന പദവിയിലിരുന്നുകൊണ്ടു ചെയ്യുന്ന കർമ്മം" എന്ന്.

സാറിന്റെ വീടിന്റെ ഏറ്റവും അടുത്തുള്ള വേദിയിൽ എന്റെ പ്രഭാഷണങ്ങളുണ്ടാകുമ്പോഴും അദ്ദേഹം വരാറില്ല. ജീവിതത്തിന്റെ സായാഹ്നത്തിലെത്തിയപ്പോൾ ഒരിക്കൽ പറയുകയുണ്ടായി. "ഇന്നുവരെ ഗോപാലകൃഷ്ണന്റെ പ്രഭാഷണം കേൾക്കാൻ വരാൻ സാധിച്ചിട്ടില്ല." എന്നാലും അദ്ദേഹം IISH ന്റെ ഒരംഗമായിരുന്നു.

എന്റെ പ്രഭാഷണത്തെക്കുറിച്ച് മറ്റുചിലർ സാറിനോട് പറയുമ്പോഴും എറണാകുളത്തെ തമിഴ് ബ്രാഹ്മണ സമൂഹം IISH ന്റെ പ്രവർത്തനത്തിൽ പരിപൂർണ സഹായം നൽകികൊണ്ടേയിരുന്നപ്പോഴും അദ്ദേഹം അതിന്റെ ഭാഗമായിരുന്നില്ല. ആത്മിയതയുടെ നിറകുടമായിരുന്ന ഒരു കുടുംബത്തിൽ ജനിച്ചു വളർന്ന അദ്ദേഹം ആചാരാനുഷ്ഠാനങ്ങൾ പാലിച്ചിരുന്നോ എന്ന് സംശയമാണ്.

അവസാന ശ്വാസംവരെ അദ്ദേഹം ബ്രാഹ്മണ്യത്തിന്റെ ആത്മീയതയേക്കാൾ അദ്ധ്യാപകന്റെ ശാസ്ത്രജ്ഞാനമായിരുന്നു നിലനിർത്തിയിരുന്നത്. ചിലപ്പോൾ എനിക്കു തോന്നിയിട്ടുണ്ട്, അദ്ദേഹമൊരു ഇടതുപക്ഷ ചിന്താഗതിക്കാരനാണെന്നുപോലും.

അദ്ദേഹത്തിന്റെ മകൾ എം.എസ്സിക്ക് വളരെ ഉയർന്ന റാങ്കിൽ പാസ്സായപ്പോൾ ആദ്യം ഉപദേശിച്ചത് ഗോപാലകൃഷ്ണന്റെ കൂടെ ഗവേഷണം

നടത്തി പിഎച്ച്.ഡി എടുക്കണമെന്നായിരുന്നു. അവർ എന്റെ അടുത്തുവന്ന് ഇക്കാര്യം ഒരിക്കൽ ചർച്ച ചെയ്തിരുന്നു. അതിനുള്ള അപേക്ഷ യൂണിവേഴ്സിറ്റിയിൽ സമർപ്പിച്ചു എന്നും തോന്നുന്നു. അതിപ്രഗത്ഭനായ പ്രൊഫസറുടെ മക്കളും അതേപന്ഥാവിലൂടെ പോകണമെന്നാഗ്രഹിച്ചാലും ചിലപ്പോൾ സാധിച്ചു എന്നുവരില്ലല്ലോ.

ഡോ. രാമൻസാറിന്റെ മനസ്സിൽ സ്വകാര്യ ദുഃഖങ്ങളുണ്ടായിരുന്നു. അതാരോടും പറയാറില്ലായിരുന്നു. ഒരിക്കലൊരു സഹായം ചോദിച്ചു. അതൊരു കുടുംബ പ്രശ്ന പരിഹാരത്തിനായിരുന്നു. അദ്ദേഹത്തിന്റെ ശിഷ്യന്മാരായ ഞങ്ങൾ പലരും ശ്രമിച്ചിട്ടും അതുപരിഹരിക്കാൻ സാധിച്ചില്ല, സാധിക്കുന്ന ഒന്നായിരുന്നില്ലെന്നും സാറിനറിയാമായിരുന്നു. ഞാനും സാറിന്റെ ശിഷ്യന്മാരിൽ ചിലരെല്ലാം നിരന്തരം ശ്രമിച്ചിട്ടും പരിഹരിക്കാൻ സാധിച്ചില്ല എന്ന ദുഃഖം ഞങ്ങൾക്കെല്ലാവർക്കും മനസ്സിലിന്നുമുണ്ട്.

എത്രയെല്ലാം നന്മയുള്ളവരായാലും ധർമ്മിഷ്ടരായാലും ദുഃഖവും വേദനയും ജീവിതാന്ത്യംവരെ ഡോ. രാമൻസാറിന്റെ സ്വകാര്യജീവിതത്തിലുണ്ടായിരുന്നതുപോലെ പലർക്കുമുണ്ടാകും. സാർ, അതാരോടും പറഞ്ഞില്ല, കരഞ്ഞുമില്ല, അവനവനെക്കുറിച്ചു സംസാരിക്കാൻ സാറിഷ്ടപ്പെട്ടിരുന്നില്ല.

ചുറുചുറുക്കുള്ള രാമൻസാർ 1977 മുതൽക്കെന്റെ ജീവിതത്തിന്റെ ഭാഗമായിരുന്നു. അദ്ദേഹത്തിന്റെ മരണംവരെയുള്ള ജീവിതയാത്ര എല്ലാ മാസങ്ങളിലും പ്രത്യക്ഷമായി കാണുവാൻ സാധിച്ച എനിക്ക്, ആ ശരീരം ഓരോവർഷം കഴിയുംതോറും തളരുന്നത് കാണാമായിരുന്നു. 2002 മുതൽക്ക് മിക്കവാറും അത്യാവശ്യത്തിനല്ലാതെ പുറത്തുപോകാറില്ലാത്ത അദ്ദേഹം, 2007ൽ കിടപ്പിലായതുപോലെ പരസഹായത്തിലേ നടക്കുമായിരുന്നുള്ളു. 2008ൽ ഏകദേശം കിടപ്പിലായ രാമൻ സാറിന്റെ അടുത്തേയ്ക്കുള്ള യാത്രയിലും കുറച്ചു സമയം ചെലവഴിച്ചു മടങ്ങുമ്പോഴും എന്റെ മനസ് മന്ത്രിക്കുമായിരുന്നു "ഈശ്വരാ ഇനിയെത്രകാലം...." എല്ലാവരും കാലയവനികക്കുള്ളിൽ മറയും എന്നത് പ്രപഞ്ചസത്യം. ഓരോ നിമിഷവും അതുകണ്ടറിഞ്ഞ് അനുഗ്രഹം വാങ്ങിക്കുവാനുള്ള ഭാഗ്യമെനിക്കു ലഭിച്ചിരുന്നു.

ഓരോ യാത്രയിലും കിടപ്പിലായ സാറിന്റെ കൈപിടിച്ച് കുറച്ചു സമയമെങ്കിലും ഇരിക്കുമായിരുന്നു. മകന്റെ കൈപിടിച്ചു കിടക്കുന്ന അച്ഛനെപ്പോലെ. സാറിന്റെ അടുത്തിരിക്കുമ്പോൾ എന്റെ ജീവിതത്തിന്റെ അന്ത്യഭാഗം എന്റെ മുന്നിലൂടെ കടന്നുപോകാറുണ്ട്. ശരീരം അനക്കാൻ

വയ്യാതെ കട്ടിലിൽ കിടക്കുന്ന എന്റെ (ഗോപാലകൃഷ്ണന്റെ) ചിത്രം നേരിൽ കാണാൻ സാറിന്റെ വാർദ്ധക്യം എന്നെ സഹായിച്ചു.

സുവർണരേഖയിൽ എഴുതിവെക്കേണ്ട പാഠവത്തോടെ അദ്ധ്യാപനം നടത്തുന്ന സാറിന്റെ ക്ലാസിൽ പഠിച്ചിരുന്ന എത്ര വിദ്യാർത്ഥികൾ സാറിനെക്കാണാൻ ഈ വാർദ്ധക്യത്തിൽ വന്നിട്ടുണ്ടാകുമെന്നറിഞ്ഞുകൂടാ. ഇതാണ് ലോകജീവിതത്തിലെ യാഥാർത്ഥ്യം. വിദ്യാഭ്യാസം കഴിഞ്ഞവൻ അദ്ധ്യാപകനെ ഉപേക്ഷിക്കുന്നു എന്ന ചാണക്യന്റെ വരികൾ ഓർമ്മവരുന്നു.

എത്ര വിദ്യാർത്ഥികൾ സാറിന്റെ മരണം അറിഞ്ഞിട്ടുണ്ടാകും? എത്ര പേർ സാറിന്റെ മഹത്വം സ്മരിക്കുന്നുണ്ടാകും? എത്രപേർ കോളേജ് വിട്ടതിനുശേഷം സാറിനെ കണ്ടിട്ടുണ്ടാകും?......... ഈ ചോദ്യങ്ങളുടെ ഉത്തരം നമുക്കെല്ലാവർക്കും ബാധകമാണെന്ന പാഠം പഠിക്കാൻ സാധിക്കുമ്പോൾ അതാണ് ജീവിതമെന്നറിയും. എല്ലാം മരണത്തോടെയവസാനിക്കുന്നു. പിന്നെയുള്ളതെല്ലാം ഓർമ്മകൾ മാത്രം.

സാറിന്റെ സഹധർമ്മിണി നിഴൽപോലെ ഭർത്താവിന്റെ കൂടെയുണ്ടായിരുന്നു. വാർദ്ധക്യത്തിന്റെ ഉച്ചത്തിൽ അവർ കിടപ്പിലാണിന്നും. അവർ പറയും "ഗോപാലകൃഷ്ണൻ എപ്പോഴും വരും. നന്നായി വരും കേട്ടോ ! " ഭാര്യയുടെ ഈ വരികൾ കേട്ട് രാമൻസാർ ചിരിക്കും.

ഞാൻ വോളന്ററി റിട്ടയർമെന്റ് എടുക്കുന്നതിനെക്കുറിച്ചു പറഞ്ഞപ്പോഴും ഒന്നും പറഞ്ഞില്ല. അമേരിക്കയിൽ പല പ്രഭാഷണങ്ങളും നടത്തിയിട്ടുണ്ടെന്നും, നടത്തുന്നുണ്ടെന്നും, അടുത്തമാസം പോകുകയാണെന്നും പറഞ്ഞാലും സാറിന്റെ മുഖത്തൊരു ഭാവവ്യത്യാസവുമുണ്ടാകില്ല. ചിലപ്പോൾ ചോദിക്കും അമേരിക്കയിലേക്കുള്ള യാത്രാചിലവാരാണെടുക്കുക എന്ന്.

ഗവേഷണമണ്ഡലത്തിലെ പ്രശ്നങ്ങൾ ചിലപ്പോൾ സാറിനോട് പറയുമ്പോൾ നിസ്സംഗനായി പറയും "ഇതൊക്കെ ഉണ്ടാകും അതൊന്നും കാര്യമാക്കേണ്ടതില്ല" എന്ന്.

സാറിനേയും ധർമ്മപത്നിയേയും പരിചരിക്കാൻ ശ്രേഷ്ഠയായ ഒരു സ്ത്രീ ആ വീട്ടിലുണ്ടായിരുന്നു. ഒരു ജോലിക്കാരി! ശമ്പളത്തിനു പ്രവർത്തിക്കുന്നവരാണെങ്കിൽപോലും നല്ല ഒരു സേവികയെ ആ കുടുംബത്തിന് ലഭിച്ചത് പുണ്യഫലമാണെന്നെനിക്ക് തോന്നാറുണ്ട്. ഞാനവിടെ പോകുമ്പോൾ അവരുടെ ബന്ധുവിനെപോലെയാണെന്നോട് അവർ പെരുമാറിയിരുന്നത്.

ഇതെല്ലാം രാമൻസാറിനെക്കുറിച്ചെഴുതുമ്പോഴും അദ്ദേഹത്തിന്റെ മഹത്വത്തിന്റെ ഒരംശംപോലുമാകില്ലെന്നറിയാം. എങ്കിലും എന്നെ ഞാനാക്കിയ രാമൻ സാറിന്റെ സ്മരണ അവസാനത്തെ ശ്വാസം വരെ യുണ്ടാകും. മരണത്തിന് ഏതാനും ദിവസം മുമ്പ് പോയിക്കണ്ടുവെ ങ്കിലും മരണവേളയിൽ അവിടെയില്ലാതിരുന്നതുകൊണ്ട്, ആ ശരീര ത്തിന്റെ അന്ത്യദർശനമെനിക്ക് സാധിച്ചില്ല.

വിഷയത്തിൽ അഗാധപാണ്ഡിത്യം, വ്യക്തമായ അവതരണം, മുൻവി ധിയില്ലാത്ത പെരുമാറ്റം, സത്യസന്ധമായ കർമ്മനിരത, ധാർമ്മീകമായ ചര്യകൾ, നിഷ്പക്ഷമായ വീക്ഷണം, ശാന്തമായ മുഖഭാവം, പരിമിതി കളെ അതിജീവിക്കാനുള്ള ധീരത, അതിശയോക്തിയില്ലാത്ത അഭിന ന്ദനവരികൾ! കെമിസ്ട്രി എന്ന വിഷയത്തോടുള്ള യജ്ഞഭാവം, സന്ദേ ശങ്ങൾ ഏതാനും വാക്കുകളിലൊതുക്കുന്ന വ്യവഹാരം, സ്വയം പ്രദർശിപ്പിക്കാത്ത സംഭാഷണം, ഒന്നിനോടും എതിരില്ലാത്ത അഭി പ്രായ പ്രകടനം, ഏതിനെക്കുറിച്ചും വ്യക്തമായ ധാരണ, ഇഷ്ടപ്പെടാ ത്തതുപോലും മൗനത്തിലൂടെ മാത്രം പ്രദർശിപ്പിക്കുന്ന സഹകരണം, സ്വന്തം ദുഃഖം മറ്റൊരാളുമായി പങ്കുവെക്കാനിഷ്ടപ്പെടാത്ത മനോഭാ വം, ശാന്തമായ മനസ്, എതിർക്കുന്നവരോട് ഇതല്ലേ ശരിയെന്നൊരു ചോദ്യം മാത്രം, ഏതു നേട്ടത്തിനും സമചിത്തതയോടെയുള്ള പ്രോത്സാഹനവരികൾ മാത്രം. ഞാൻ നിങ്ങൾക്ക് ഒരു സേവനവും ചെയ്തിട്ടില്ല നിങ്ങളെനിക്കും അപ്രകാരംതന്നെയെന്ന വികാരം പ്രതി ഫലിപ്പിക്കുന്ന മുഖഭാവം, വ്യക്തിപരമായ ചർച്ചകൾ പൂർണമായും ഒഴിവാക്കിയുള്ള സംഭാഷണം.... ഇതാണെന്റെ രാമൻ സാർ. ഇതെല്ലാം എനിക്കു പഠിക്കാനുണ്ടായിരുന്ന ജീവിതപാഠമായിരുന്നു. ലോകത്തിൽ ഈ അദ്ധ്യാപകനെ പിതൃതുല്യനായി സ്നേഹാദരങ്ങളോടെ ബന്ധ പ്പെട്ട അനുഭൂതിയാണെന്റെ ക്ലാസുകൾക്കെല്ലാം അടിസ്ഥാനം. ഓരോ അദ്ധ്യാപകന്റെ ക്ലാസുകളും എന്റെ തന്നെ പ്രഭാഷണത്തിലെ ഗുണ ദോഷങ്ങളും താരതമ്യം ചെയ്യാൻ എനിക്ക് ഈശ്വരൻ ഗുരുവായി അനുഗ്രഹിച്ചയച്ചുതന്നത് ഡോ. പി.എസ്. രാമൻ സാറിനെയായിരു ന്നു. അദ്ദേഹം ഈ പുസ്തകത്തിലൂടെ എന്റെ കാലശേഷവും ജീവിക്കും.

**മഹാരാജാസിലെ മറ്റദ്ധ്യാപകർ**

മഹാരാജാസിൽ പഠിപ്പിച്ചവരിൽ ലാളിത്യം കൊണ്ടെന്നും തിള ങ്ങുന്ന അദ്ധ്യാപകനാണ് ഡോ. അഷറഫ്. വളരെക്കാലം ലളിതമായ ഭാഷയിൽ ക്ലാസെടുക്കുന്ന അദ്ദേഹത്തിന്റെ അദ്ധ്യാപനം പിതാവ് മക്കൾക്ക് വിഷയം പഠിപ്പിക്കുന്നതുപോലെയാണ്. എല്ലാവിഷയവും

ഉൾക്കൊണ്ടു പഠിപ്പിക്കുന്ന ഈ അദ്ധ്യാപകനിൽ നിന്നു ധാരാളം പഠിക്കാനുണ്ടായിരുന്നു.

മഹാരാജാസിലെ അസൗകര്യങ്ങളുടെ നടുവിൽ നിന്നുകൊണ്ട് ദശാബ്ദങ്ങളോളം ഗവേഷണം നടത്തി, പിഎച്ച്.ഡി. ബിരുദമെടുത്ത ഡോ. അഷറഫ് ഈ ഗവേഷണം പഠനമാക്കിയതുകൊണ്ട് വിഷയത്തിന്റെ അഗാധതയിലേക്കെത്താൻ സാധിച്ചിരുന്നു. ഡോ. പി. എസ്. രാമൻസാറിന്റെ ശിഷ്യത്വത്തിൽ ഗവേഷണം നടത്തിയതുകൊണ്ട് അദ്ധ്യാപകന്റെ എല്ലാ നന്മകളും ഗുരുവിൽ നിന്ന് ശിഷ്യനിലേയ്ക്ക് പകർന്നിട്ടുണ്ടെന്നെല്ലാവർക്കും തോന്നാറുണ്ട്.

ചോദിക്കുന്ന ഏതൊരു ചോദ്യവും, അറിവു നേടാനുള്ള ഒരവസരമാക്കിമാറ്റുന്ന വ്യക്തിത്വമായിരുന്നു സാറിന്റേത്. പഠിക്കലും പഠിപ്പിക്കലുമല്ലാതെ മറ്റൊന്നിലും ഡോ. അഷറഫ് ശ്രദ്ധിക്കാറില്ല. ഒരു വിദ്യാർത്ഥിയെക്കുറിച്ചോ അദ്ധ്യാപകനെക്കുറിച്ചോ നന്മയില്ലാത്തതെന്തെങ്കിലും ആരെങ്കിലും വിമർശനബുദ്ധ്യാ പറയുകയോ ആരോപിക്കുകയോ ചെയ്താൽ, നിഷ്കളങ്കമായിത്തന്നെ അതിനെ തിരസ്കരിക്കുന്ന രീതി മാതൃകാപരമാണ്. അദ്ദേഹം ആരുടേയും പക്ഷത്തല്ല നീതി-ന്യായം-യാഥാർത്ഥ്യം-സത്യം ഇവയുടെ മാത്രം പക്ഷത്തായിരുന്നു.

സ്വന്തം ഗവേഷണത്തിലൂടെ ചെറിയതെങ്കിലും, പുതിയ കാര്യങ്ങൾ വിദ്യാർത്ഥികളായ ഞങ്ങൾക്ക് വിവരിച്ചുതരുമ്പോൾ ഗവേഷണത്തിന്റെ മഹത്വം എല്ലാവർക്കും മനസ്സിലാക്കാനാവസരം ലഭിച്ചു. ഒരു സൗകര്യവുമില്ലാത്ത ലാബറട്ടറിയിൽ ഗവേഷണം നടത്തുമ്പോഴും ശ്വാസംമുട്ടലനുഭവപ്പെടാതെ സംതൃപ്തിയോടെ പരീക്ഷണം ചെയ്യുന്ന അഷറഫ് സാറിന് പ്രീഡിഗ്രി ക്ലാസും പോസ്റ്റ്ഗ്രാജ്വേഷൻ കെമിസ്ട്രിക്ലാസും ഒരുപോലെ കൈകാര്യം ചെയ്യുവാൻ കഴിയുമായിരുന്നു. അതൊരു വലിയ പാഠവുമായിരുന്നു.

കുടുംബ പ്രാരബ്ധങ്ങളെല്ലാമുണ്ടായിട്ടും, അദ്ദേഹം പഠിക്കലും, പഠിപ്പിക്കലും ഗവേഷണവുമെല്ലാം ചെറുപുഞ്ചിരിയോടെ നടത്തിയപ്പോഴും തന്റെ ജീവിതഭാരങ്ങളോ മറ്റുതരത്തിലുള്ള പ്രശ്നങ്ങളോ ഒരിക്കൽപോലും ഒരാളോടും പറഞ്ഞിട്ടില്ല. കുടുംബകാര്യങ്ങളെന്തെങ്കിലും ചോദിച്ചാൽ അതൊക്കെ പ്രാധാന്യമുള്ള കാര്യമാണോ എന്നു ചോദിച്ചു, ചിരിച്ചുകൊണ്ടു വിഷയം മാറ്റിക്കളയും. സ്വയം പുകഴ്ത്താനും, ചെയ്യുന്നത് ഗവേഷണമെന്ന ധീരകൃത്യമാണെന്നൊക്കെ പറയാനും വെമ്പൽകൊള്ളുന്ന ലോകത്തിൽ അഷറഫ് സാർ ഒരു പ്രത്യേക മാതൃകയായിരുന്നു.

അദ്ദേഹത്തിന്റെ അദ്ധ്യാപനം, ഗവേഷണം, ലാളിത്യമുള്ള ജീവിതം, മറ്റൊരുത്തന്റേയും കാര്യങ്ങളിലിടപെടാത്ത നിഷ്പക്ഷത, ആരേയും വിമർശിക്കാനോ വിമർശിക്കുന്നവരെ പ്രോത്സാഹിപ്പിക്കാനോ തുനിയാത്ത മാന്യത. നമുക്കു ചെയ്തു തീർക്കാൻ ധാരാളമുള്ളപ്പോൾ നാമെന്തിന് മറ്റുള്ളവരുടെ കാര്യങ്ങളന്വേഷിച്ച് സമയം മെനക്കെടുത്തണമെന്ന പരസ്യമായ വീക്ഷണം അദ്ദേഹത്തിനുണ്ടായിരുന്നു. സാറിനെ പുകഴ്ത്തിയാലും വിമർശിച്ചാലും സ്ത്രൈണഭാവത്തിലൊരു ചിരിയല്ലാതെ മറ്റൊന്നുമില്ലാത്ത മുഖഭാവം! ഇതെല്ലാം സാറിൽ നിന്നു പഠിക്കേണ്ടതാണെന്നെനിക്കു തോന്നിയിട്ടുണ്ട്.

എന്നുമെന്നും ചിരിക്കുന്ന മുഖവുമായി ക്ലാസിൽ വരുന്ന അദ്ധ്യാപികയായിരുന്നു മഹാരാജാസിലെ എന്റെ കെമിസ്ട്രി പ്രൊഫസറായിരുന്ന ശ്രീമതി ഗംഗാദേവി. അവർ കോളേജ് പ്രിൻസിപ്പാളായിട്ടാണ് വിരമിച്ചത്. വ്യക്തമായ അവതരണം, ക്ലാസിൽ പഠിപ്പിക്കുന്ന വേളയിൽ ഓരോവരി പറയുമ്പോഴും അവരുടെ മുഖത്തെ ആത്മവിശ്വാസം ഞങ്ങളെ ആകർഷിച്ചിരുന്നു.

അവരുടെ ക്ലാസിലിരിക്കുമ്പോൾ ചിലപ്പോൾ ഞാനുറങ്ങിപ്പോകാറുണ്ടായിരുന്നു. അപ്പോൾ എന്നോടുറക്കെ പറയും "ഗോപാലകൃഷ്ണനു ക്ഷീണമുണ്ടാകും പുറകിലിരുന്നോളൂ." കൊച്ചിരാജകുടുംബാംഗങ്ങളുടെ വ്യക്തമായ മലയാളഭാഷയാണ് നിഷ്കളങ്കമായ, കളിയാക്കലല്ലാത്ത ഈ നിർദ്ദേശത്തിൽ.

ഗംഗാദേവി തമ്പുരാട്ടിയുടെ കോവിലകത്തെ പാചകക്കാരനായിരുന്നു എന്റെ അച്ഛനെന്നവർക്ക് നല്ലവണ്ണമറിയാം. അതുകൊണ്ടുതന്നെ ചിലപ്പോൾ എന്നോട് അവർ ചോദിക്കും ഗോപാലകൃഷ്ണന് കോവിലകത്തേക്കിടക്കിടക്ക് വന്നുകൂടെ എന്ന്.

കൊച്ചിൻ കോളേജിലേയും ഔവ്വർ കോളേജിലേയും എന്റെ പഠിപ്പിക്കലും, കൊച്ചിൻ യൂണിവേഴ്സിറ്റിയിലെ ചില ഗവേഷണങ്ങളുമെല്ലാം അറിയാവുന്ന ഗംഗാദേവി തമ്പുരാട്ടിക്ക് എന്നെക്കുറിച്ച് 'വ്യക്തമായ' സംശയമുണ്ടായിരുന്നു; ഞാൻ എം.എസ്സിക്ക് പാസ്സാകുമോ എന്ന്. അതവർ ഇടക്ക് സൂചിപ്പിക്കുകയും ചെയ്യാറുണ്ടായിരുന്നു. നിഷ്കളങ്കമായ വിമർശനാത്മകമല്ലാത്ത ഭാഷയിൽതന്നെ, ആ സൂചിപ്പിക്കൽ കഴിഞ്ഞാലൊരു മൂളലുമുണ്ടാകും.

രണ്ടാമത്തെ എം.എസ്സി. യുടെ പരീക്ഷ കഴിഞ്ഞ് ഉയർന്ന മാർക്കെനിക്കു കിട്ടിയെന്നറിഞ്ഞ ഉടനെ അവർ എന്നെ അഭിനന്ദിച്ചു പറഞ്ഞു. "ഞാൻ വിചാരിച്ചത് ഗോപാലകൃഷ്ണൻ രക്ഷപ്പെടില്ലെന്നാണ്. അതൊന്നുമല്ല ശരിയെന്നെനിക്കിപ്പോൾ മനസ്സിലായി. പഠിക്കാനും അറിയാനും

ക്ലാസിൽ കയറിയാലെ ശരിയാകൂ എന്നൊന്നുമില്ല അല്ലേ?" അടുത്ത കാലത്ത് ടീച്ചറെ കാണുകയുണ്ടായി. അവരുടെ സന്തോഷത്തിന്നതിരില്ലായിരുന്നു. ഓരോ അദ്ധ്യാപികക്കും അവരുടെ ശിഷ്യന്മാരുടെ പ്രവർത്തനങ്ങൾ എത്രത്തോളം സന്തോഷമുണ്ടാക്കുന്നു എന്ന് പ്രത്യക്ഷമായിട്ടറിയാൻ സാധിച്ചു. ഞാനർഹിക്കുന്നതിനേക്കാൾ എത്രയോ അധികം അനുഗ്രഹങ്ങളവർ ചൊരിഞ്ഞു. ഓരോ അദ്ധ്യാപികയുടെയും മനസ്സിന്റെ മഹത്വമറിയാൻ കോളേജിൽ പഠിക്കുമ്പോൾ മാത്രമല്ല, ആ കോളേജിൽ നിന്നിറങ്ങി അനവധി വർഷം കഴിഞ്ഞിട്ടും സാധിക്കുന്നു. അതേ സ്നേഹതീവ്രത വച്ചുപുലർത്തുന്ന അദ്ധ്യാപകരാണ് ഗുരുക്കന്മാർ എന്നാണ് മഹാരാജാസിലെ ചില അദ്ധ്യാപകരെ കാണുമ്പോഴെല്ലാം മനസ്സിലാക്കാൻ ഇന്നും സാധിക്കുന്നത്.

**കോവിലകത്തെ അദ്ധ്യാപികമാർ**

ശാന്തമായി ക്ലാസെടുക്കുന്ന മറ്റൊരു അദ്ധ്യാപികയ്ക്ക് കെമിസ്ട്രിയിൽ നല്ല സ്വാധീനമുണ്ടെങ്കിലും വാക്കുകളിൽ ആത്മവിശ്വാസമില്ലായ്മ ഇടയ്ക്കിടക്ക് നിഴലിക്കും. ഒരമ്മയുടെ വാക്മാധുര്യമുള്ള ദേവിതമ്പുരാട്ടി, ശരിയും തെറ്റും നിസ്സംഗമായി ചൂണ്ടിക്കാണിക്കും. ഇന്നു ഞങ്ങൾക്ക് ക്ലാസ് വേണ്ടെന്നു പറഞ്ഞാൽ എന്താണുകാരണമെന്നൊന്നും ചോദിക്കില്ല. വിദ്യാർത്ഥികളിൽ നിന്ന് അറിവ് സ്വീകരിക്കാൻ ഒരു മടിയുമില്ലാത്ത ഔദ്യോഗിക കർമ്മ നിർവ്വഹണമാണവരുടേത്! തൃപ്പൂണിത്തുറ കോവിലകത്തെ പൈതൃകം സൂക്ഷിക്കുന്ന പൂർണ്ണത്രയീശ ഭക്തയായ ഈ അദ്ധ്യാപികയെ കോളേജിൽ വച്ചു കാണുന്നതിനേക്കാൾ കൂടുതൽ പ്രാവശ്യം തൃപ്പൂണിത്തുറയിലെ (ഞാൻ ജീവിച്ച നാട്) ക്ഷേത്രത്തിൽ വച്ച് കാണാറുണ്ട്. പലപ്പോഴും അവരെക്കാണുമ്പോൾ എന്റെ മനസ്സിൽ ഉദിക്കുന്ന വികാരം ഞാൻ അവരെയാണോ കൂടുതൽ ബഹുമാനിക്കുന്നത്. അവരെന്നെയാണോ കൂടുതൽ ബഹുമാനിക്കുന്നതെന്നാണ്. ഒരദ്ധ്യാപികയ്ക്ക് വിദ്യാർത്ഥിയോട്, വിദ്യാർത്ഥിയായിരുന്ന കാലഘട്ടത്തിലും ആ വിദ്യാർത്ഥി ഔദ്യോഗികസ്ഥാനങ്ങളിലേക്കെത്തുമ്പോഴും ഉണ്ടാകേണ്ടതായ മാനസീകാവസ്ഥ പ്രൊഫ. ദേവി തമ്പുരാട്ടി എന്ന അദ്ധ്യാപികയിൽ നിന്നു ഞാനറിഞ്ഞു.

അവരുടെ വീട്ടിൽ നടക്കുന്ന എല്ലാ വിശേഷങ്ങൾക്കും എന്റെ അച്ഛനാണ് പൂജ നടത്താറുള്ളത്. അവിടത്തെ അടുക്കളയിലെ അത്യാവശ്യ പാചകക്കാരനും എന്റെ അച്ഛൻ തന്നെ. അച്ഛന്റെയടുത്ത് മകന്റെ വിശേഷങ്ങളും ജോലിചെയ്ത് പഠിക്കുന്നതിനെക്കുറിച്ചും, അവരുടെ ക്ലാസിൽ ഞാൻ ഉറങ്ങുന്നതിനെക്കുറിച്ചും പറയാറുണ്ട്. കാര്യമായ

ക്ഷീണമുണ്ടെങ്കിൽ ക്ലാസിൽ കയറേണ്ട, ക്ലാസിൽ ഉറങ്ങുമ്പോൾ മറ്റു കുട്ടികൾക്കുകൂടി (ഞാൻ) പ്രശ്നമാകും, കഴിയുന്നതും പുറകിലത്തെ ബഞ്ചിൽ ഇരുന്നാൽ മതിയെന്നുമെല്ലാം അവർ എന്നോടു ക്ലാസിൽ പറയാറുള്ളതിനെക്കുറിച്ചും അച്ഛനോട് പറയും. അങ്ങിനെ അച്ഛനോട് പറഞ്ഞു എന്ന് എന്നോട് പറയുമ്പോഴും അവരുടെ മനസ് നിറയെ നന്മകൾ മാത്രമായിരുന്നു. തെറ്റുകളും കുറവുകളും ചൂണ്ടിക്കാണിക്കുമ്പോൾ അതെല്ലാം അനുഗ്രഹവാക്കുകളായി തോന്നുന്നത് ഇവരുടെ അടുത്ത് വരുമ്പോഴാണ്.

രണ്ടാമത്തെ എം.എസ്സിക്ക് എനിക്ക് ഫസ്റ്റ് റാങ്കിനേക്കാൾ കൂടുതൽ മാർക്ക് വാങ്ങിക്കുവാൻ സാധിച്ചു എന്നറിഞ്ഞപ്പോൾ അവരെന്റെ അച്ഛനോടു പറഞ്ഞു. “ഗോപാലകൃഷ്ണനോടിങ്ങോട്ടൊന്നു വരാൻ പറയണം എനിക്കൊരു സമ്മാനം കൊടുക്കാനുണ്ട് ”. ആ അദ്ധ്യാപികയുടെ കൈയ്യിൽ നിന്നും എനിക്ക് ഒരു പുസ്തകവും വിളക്കും ലഭിച്ചു. അത് നിധിപോലെ സൂക്ഷിച്ചുവയ്ക്കുന്നുമുണ്ട്. അതിനേക്കാൾ വലിയതായിട്ടെനിക്കു തോന്നിയത് അവരുടെ അനുഗ്രഹങ്ങളായിരുന്നു. “ഇത്രയെല്ലാം ജോലി ചെയ്ത്, വിരളമായി മഹാരാജാസിലെ ക്ലാസിൽ കയറിയ ഗോപാലകൃഷ്ണൻ തോൽക്കുമെന്ന് ഞങ്ങൾക്കെല്ലാവർക്കും ഉറപ്പായിരുന്നു. തന്നെ ഡിസ്കറേജ് ചെയ്യണ്ടല്ലോ എന്നു വിചാരിച്ചൊന്നും പറഞ്ഞില്ലെന്നേയുള്ളു. തനിക്കിത്ര മാർക്ക് കിട്ടി എന്നറിഞ്ഞപ്പോളുള്ള സന്തോഷം പറഞ്ഞറിയിക്കാൻ പറ്റാത്തതുകൊണ്ട്, കോവിലകത്ത് വിളിച്ചുവരുത്തി ഈ സമ്മാനം തരണമെന്ന് തീരുമാനിച്ചു.” ഇന്നും തൃപ്പൂണിത്തുറയിൽ പോകുമ്പോൾ സൗകര്യമനുസരിച്ച് പ്രായമായ തമ്പുരാട്ടി ടീച്ചറെ കണ്ടുവണങ്ങിയേ ഞാൻ മടങ്ങിവരാറുള്ളു.

മഹാരാജാസിൽ ഞങ്ങളെ പഠിപ്പിക്കുന്ന ധാരാളം അദ്ധ്യാപകരുണ്ടായിരുന്നു. അതിലൊരദ്ധ്യാപകനെ ഞങ്ങളിൽ ചിലർ തമാശയ്ക്ക് വിളിക്കുമായിരുന്നു നിർഗുണൻ സാറെന്ന്. കാരണം മിക്കവാറും അദ്ദേഹം സ്റ്റാഫ് റൂമിൽ ഉറക്കമായിരിക്കും. പഠിപ്പിക്കുന്നതൊന്നും മനസ്സിലാകില്ല. അദ്ദേഹത്തിന് വിഷയം മനസ്സിലാകാത്തതുകൊണ്ടാണ് ഞങ്ങൾക്കും മനസ്സിലാകാത്തത്. പഠിച്ചാലും പഠിപ്പിച്ചാലും അദ്ദേഹത്തിനൊരു വികാരവുമില്ല. ക്ലാസിലാരുണ്ടെങ്കിലും ഇല്ലെങ്കിലും അദ്ദേഹത്തെ അത് ബാധിക്കാറില്ല. അദ്ദേഹം കയറിവരുമ്പോൾ ക്ലാസിൽ ഒരൊറ്റ വിദ്യാർത്ഥിയുമുണ്ടായില്ലെങ്കിൽ അദ്ദേഹം ശാന്തനായി ക്ഷേത്രദർശനം കഴിഞ്ഞു മടങ്ങുന്നതുപോലെ മുറിയിൽ തിരിച്ചുപോയിരു

ന്നുറങ്ങും.

🪔 മറ്റൊരദ്ധ്യാപകനുണ്ട്. ക്ലാസെടുക്കുമ്പോൾ ഒരുതരം പുച്ഛത്തോടെയാണ് വിദ്യാർത്ഥികളെ അഭിസംബോധന ചെയ്യുന്നതായിട്ട് ഞങ്ങൾക്ക് തോന്നാറുള്ളത്. ഗഹനമായ അറിവില്ലാത്തതിന്റെ അപകർഷത അദ്ദേഹത്തിന്റെ വാക്കിലും പ്രവൃത്തിയിലും നടത്തത്തിലും അഹങ്കാരം പോലെ പ്രതിഫലിച്ചിരുന്നു. ഞാൻ പോസ്റ്റ് ഗ്രാജ്വേഷന് പഠിപ്പിക്കുന്ന വ്യക്തിയാണെന്ന തോന്നൽ അദ്ദേഹത്തിന്റെ വാക്കുകളിൽ നിഴലിച്ചിരുന്നു. ഞങ്ങൾ ചിലപ്പോൾ അദ്ദേഹത്തിനോട് പറയാറുണ്ട്. "ഞങ്ങളുടെ അത്രയല്ലേ സാറും പഠിച്ചിട്ടുള്ളൂ, പരീക്ഷ കഴിഞ്ഞാൽ പിന്നെ സാറിന്റേയും ഞങ്ങളുടെയും വിദ്യാഭ്യാസ യോഗ്യത ഒന്നുതന്നെയല്ലേ". അപ്പോൾ അദ്ദേഹം പറയും "പതിനഞ്ചു വർഷം പഠിപ്പിച്ച എക്സ്പീരിയൻസ് നിങ്ങൾക്കില്ലെന്നതാണ് ഞാനും നിങ്ങളും തമ്മിലുള്ള വ്യത്യാസം". ഞങ്ങൾ അദ്ദേഹത്തെ ഇഷ്ടപ്പെടുന്നില്ലെന്നു പറയുന്നതായിരിക്കും ശരി.

🪔 ഞങ്ങളെ പഠിപ്പിച്ചിരുന്ന ഒരദ്ധ്യാപിക നിർഗുണൻ സാറിനെപ്പോലെയായിരുന്നു. ഇഴഞ്ഞിഴഞ്ഞ് നടക്കുകയും, സംസാരിക്കുകയും, പഠിപ്പിക്കുകയും ചെയ്തിരുന്ന അവർക്ക് ഒരു രോഗവുമില്ലെങ്കിലും രോഗിയെപോലെയാണ് എല്ലാകർമ്മവും ചെയ്യാറുള്ളത്. അവരൊരിക്കലും ചിരിക്കുന്നതു കണ്ടിട്ടില്ല. അതവരെ ആരും പഠിപ്പിച്ചിട്ടില്ലെന്നെനിക്കുതോന്നാറുണ്ട്. അദ്ധ്യാപകർക്ക് ക്ലാസെടുക്കുമ്പോൾ ഞാൻ പറയാറുണ്ട് മുഖം ചീഞ്ഞ തണ്ണീർമത്തൻ പോലെയുണ്ടാകരുതെന്ന്.

ഞങ്ങൾക്ക് ബോട്ടണി പഠിപ്പിച്ചിരുന്നത് ഗൗഢസാരസ്വത വിഭാഗത്തിൽപെടുന്ന സുമംഗല ടീച്ചറായിരുന്നു. ചിരിച്ചു വിടർന്ന മുഖഭാവം. ക്ലാസ്, തമാശ പറഞ്ഞു പൊട്ടിച്ചിരിപ്പിച്ചുകൊണ്ടേ തുടങ്ങൂ. ബോട്ടണിക്ക് പുല്ലോളജി എന്നു പറഞ്ഞുതന്നെ അവർ പഠിപ്പിക്കാൻ തുടങ്ങിയാൽ മുഖവും വിഷയവും സീരിയസ് ആകുന്നതുകാണാൻ രസകരമാണ്. ഒരിക്കലും 'പുല്ലോളജി' ക്ലാസ് വിരസമാകാതിരിക്കാൻ അവർ ശ്രദ്ധിക്കാറുണ്ട്. ഒരദ്ധ്യാപിക, തന്റെ ക്ലാസ് എത്രത്തോളം ഊർജ്ജസ്വലമാക്കണമെന്ന് ചോദിച്ചാൽ ഏത് ആഴ്ചയിലെ അവസാന പ്രവർത്തിദിവസത്തിന്റെ അവസാനത്തെ പിരീഡാണെങ്കിലും സുമംഗല ടീച്ചർ പഠിപ്പിക്കുന്നതുപോലെ പഠിപ്പിച്ചാൽ മതിയെന്ന് പറയാൻ സാധിക്കും.

🪔 പ്രീഡിഗ്രിക്ക് ഫിസിക്സ് പഠിപ്പിച്ചത് ഡോ. രുദ്രവാര്യർസാറാണ്. പൊക്കം കുറഞ്ഞ മെലിഞ്ഞ വ്യക്തി. നമ്പൂതിരി ചുവയുള്ള ഭാഷ പ്രയോഗിക്കുന്ന ഡോ. വാര്യരെപോലെ ലോകത്തിൽ ഡോ. വാര്യർ

മാത്രമേയുണ്ടാകുകയുള്ളൂ. കാരണം ഫിസിക്സിലെ പല പദപ്രയോഗങ്ങളും ഞങ്ങൾക്ക് വ്യക്തമാക്കിത്തരാനും ഇക്വേഷൻ വിവരിച്ചു തരാനും അത്ര എളുപ്പമല്ല. കൈനറ്റിക് എനർജി, സെൻട്രിഫ്യൂഗൽ ഫോഴ്സ്, മോമന്റ് ഓഫ് ഇനേർഷ്യ, പ്ലാങ്കസ് കോൺസ്റ്റന്റ്, എന്നൊക്കെ പറഞ്ഞാൽ മനസ്സിലാകേണ്ടേ. അതിന്, സാറിന്റെ ചടുലമായ ഉദാഹരണങ്ങൾ അത്യത്ഭുതകരമായ സ്വാധീനമാണ് ഞങ്ങളിൽ ചെലുത്താറുള്ളത്. ചിലപ്പോൾ ഒരു ചോക്കിന്റെ കഷ്ണമെടുത്ത് പറയും "സപ്പോസ് ദിസ് ഈസ് ആൻ എലിഫന്റ്" എന്ന്. ഒരിക്കൽ ഒരു വിദ്യാർത്ഥി പറഞ്ഞു "ആ ചോക്കു കഷ്ണം എലിഫന്റാണെന്ന് സപ്പോസ് ചെയ്യാൻ ബുദ്ധിമുട്ടാണു സാർ". ഉടനെ വന്നു സാറിന്റെ ചോദ്യം "തനിക്ക് എന്തിനെ എലിഫന്റാണെന്ന് സപ്പോസ് ചെയ്യാം?"

വിദ്യാർത്ഥി പറഞ്ഞു "സാറിനെ ഞങ്ങളങ്ങിനെ സപ്പോസ് ചെയ്യാം". അതുകേട്ട ഉടനെ വിദ്യാർത്ഥിയെ അടുത്തേക്കു വിളിച്ച് സാറിനെ ശക്തിയായി തള്ളിനീക്കാൻ പറഞ്ഞു. ആ വിദ്യാർത്ഥി ഭയത്തോടെയാണെങ്കിലും അപ്രകാരം ചെയ്തു. അദ്ദേഹമനങ്ങിയില്ല. അതുകണ്ടുകൊണ്ടിരുന്ന വിദ്യാർത്ഥികളോട് സാറ് പറഞ്ഞു "ഇയാളെന്നെ തള്ളിയപ്പോൾ ഞാൻ മുമ്പോട്ടുപോകാതെ പിടിച്ചു നിന്ന ശക്തിയാണ് മോമന്റ് ഓഫ് ഇനേർഷ്യ". വിദ്യാർത്ഥിയോട് സ്വസ്ഥാനത്തിരിക്കാൻ പറഞ്ഞ്, അദ്ദേഹം ക്ലാസ് തുടർന്നു. ഡോ. വാര്യർ എന്നും വിദ്യാർത്ഥികളുടെ വേവ് ലെങ്ങ്തിലായിരുന്നു ക്ലാസെടുത്തിരുന്നത്.

അതേസമയം ഓരോ വിദ്യാർത്ഥിയും ഈ അദ്ധ്യാപകനും തമ്മിൽ പരിധിക്കപ്പുറമുള്ള ഒരു ബന്ധവും നിലനിർത്തിയിരുന്നില്ല. അദ്ധ്യാപകന് പഠിപ്പിക്കൽ വിദ്യാർത്ഥിക്ക് പഠിക്കൽ! ഈ തത്വം ശക്തമായി നിലനിർത്തി. രണ്ടുപേരും അവരവരുടെ കർത്തവ്യം വ്യക്തമായി നിറവേറ്റുന്നതിലപ്പുറത്തെ ബന്ധം അദ്ദേഹത്തിന്റെ ക്ലാസുകളിൽ പുലർത്തുന്നതായി കണ്ടിട്ടില്ല. ഇതിൽ നിന്നും ധാരാളം പഠിക്കാനുണ്ടായിരുന്നു. പ്രൊഫ. രുദ്രവാര്യരുടെ വാക്കുകൾ ചെവിയിൽ ഇന്നും ധ്വനിക്കുന്നു.

വാശിയും പകയും വച്ചു പുലർത്തുന്ന ഒരു സീനിയർ പ്രൊഫസറും ഹെഡ് ഓഫ് ദി ഡിവിഷനും മഹാരാജാസിലുണ്ടായിരുന്നു. എന്നെ സ്വന്തം മകനെപ്പോലെ സ്നേഹിച്ചിരുന്നെങ്കിലും വിദ്യാഭ്യാസയോഗ്യത കുറവായതിനാൽ ഡിവിഷനിലെ ഓരോ ചെറിയ സംഭവവും അദ്ദേഹത്തെ ഉലച്ചിരുന്നു. അദ്ദേഹത്തെ മറ്റുള്ളവർ ബഹുമാനിക്കുന്നില്ല എന്ന തെറ്റായ തോന്നലായിരുന്നു അപകർഷതക്ക് കാരണം. വളരെ വിരളമായി മാത്രമേ ക്ലാസെടുക്കാറുള്ളൂ. ജോലി ഭാരക്കൂടുതൽ കൊണ്ടാണ് ക്ലാസ്സെടുക്കാത്തതെന്നദ്ദേഹം വിദ്യാർത്ഥികളെ തെറ്റിദ്ധ

രിപ്പിക്കാറുമുണ്ട്. അതിനാൽ വിദ്യാർത്ഥികൾ ക്ലാസുണ്ടോയെന്നു പോലും അന്വേഷിക്കാതെ ചിലപ്പോൾ മുങ്ങും. അതദ്ദേഹത്തെ വല്ലാതെ ക്ഷുഭിതനാക്കിയിരുന്നു. അത് മറ്റദ്ധ്യാപകരുടെ പ്രേരണ കൊണ്ടാണെന്നദ്ദേഹം തെറ്റിദ്ധരിക്കാറുണ്ട്. അതുകൊണ്ട് ക്വാളിഫിക്കേഷൻ കൂടിയ പിഎച്ച്.ഡിയുള്ള അദ്ധ്യാപകരെ അദ്ദേഹത്തിനിഷ്ടമല്ലായിരുന്നു എന്നു മാത്രമല്ല വെറുപ്പിക്കുകയും ചെയ്തിരുന്നു. പല വിദ്യാർത്ഥികളേയും ഈ തെറ്റിദ്ധാരണയിലൂടെ അദ്ദേഹം വെറുപ്പിച്ചിരുന്നു. അദ്ദേഹത്തിന്റെ കുടുംബ ജീവിതത്തിലെ പാളിച്ചകളാണ് കോളേജിൽ പ്രതിഫലിക്കുന്നതെന്ന് വിദ്യാർത്ഥികൾ ചർച്ച ചെയ്യാറുണ്ട്. അപകർഷതാബോധവും അധികാരവുമൊത്തുചേർന്നാൽ അദ്ധ്യാപനം എന്തായിത്തീരുമെന്നറിയണമെങ്കിൽ ഈ അദ്ധ്യാപകനെ കണ്ടു പഠിച്ചാൽ മതിയാകും.

അപകർഷത നിറഞ്ഞ മറ്റൊരദ്ധ്യാപകനും ഞങ്ങളെ പഠിപ്പിച്ചിരുന്നു. അദ്ദേഹത്തിന്റെ പ്രത്യേകത ഒന്നുമറിഞ്ഞുകൂടാത്തവനാണെന്നസത്യം അദ്ദേഹം തുറന്നു സമ്മതിക്കുമായിരുന്നു. "നിങ്ങൾ പുസ്തകം നോക്കി പഠിച്ചുകൊള്ളുക" എന്നു പറയും. മഹാരാജാസിൽ തന്നെ പഠിച്ച വ്യക്തിയായിരുന്നതുകൊണ്ട്, പണ്ട് പഠിച്ച നോട്ടുപുസ്തകത്തിലെ വരികൾ അതേപോലെ വായിച്ചെഴുതിയെടുത്തുകൊള്ളാൻ പറയും. ഞങ്ങൾക്കദ്ദേഹത്തിനോട് പ്രത്യേകിച്ചൊരു വികാരവും തോന്നിയിരുന്നില്ല. ഒന്നുമറിയാത്ത അദ്ധ്യാപകൻ എല്ലാമറിയാമെന്നു പറഞ്ഞു നടക്കുമ്പോഴാണ് വിദ്യാർത്ഥികൾ അവരെ അവഹേളിക്കുകയോ തിരസ്കരിക്കുകയോ ചെയ്യുന്നത്. ഈ അദ്ധ്യാപകൻ പറയും "എനിക്കറിയാത്തതും മനസ്സിലാകാത്തതും പഠിപ്പിക്കുന്നതു ശരിയല്ലല്ലോ"

മഹാരാജാസിലെ പഠനകാലത്ത് ഹിന്ദിയും ഹിസ്റ്ററിയും ഇംഗ്ലീഷുമെല്ലാം പഠിപ്പിച്ച അദ്ധ്യാപകർ വിദ്യാർത്ഥികളുടെ മനോമണ്ഡലങ്ങളിൽ കാര്യമായ ഒരു സ്വാധീനവുമുണ്ടാക്കിയിട്ടില്ല എന്നതാണ് സത്യം. ഈ പുസ്തകമെഴുതുമ്പോൾ അവരെയെല്ലാം ഓർമ്മിക്കാൻ ശ്രമിച്ചു. അവരിൽ പലരുടെയും മുഖം മനസ്സിലുദിക്കുന്നില്ല. അത് അദ്ധ്യാപകരുടെയോ വിദ്യാർത്ഥികളുടെയോ ആത്മാർത്ഥതയില്ലായ്മയാകാം. അഥവാ ഗൗരവമായി കാണാത്തതുകൊണ്ടാകാം. ഒരു കാര്യം വ്യക്തമാണ് അദ്ധ്യാപകർ അവർക്ക് സാധിക്കുന്നത്രയും ഉയരങ്ങളിലെത്തുന്നുവെങ്കിൽ വിദ്യാർത്ഥികൾ തീർച്ചയായും അവരെ ഓർമ്മിക്കുമായിരുന്നു.

മഹാരാജാസിലെ ചരിത്രം പഠിപ്പിച്ചിരുന്ന ഒരദ്ധ്യാപകനാണ് പ്രൊഫ. ഭരതൻ. ചരിത്ര വിഷയവുമായി ഞങ്ങൾ സയൻസ് വിദ്യാർത്ഥികൾക്ക് കാര്യമായ ബന്ധവുമില്ല. മദ്യപിച്ചാണ് ചില ദിവസങ്ങളിൽ അദ്ദേഹം വരുന്നത്. ചുണ്ടിൽ ബീഡിയുമുണ്ടാകും. നാലോ അഞ്ചോ വലിയ പുസ്തകങ്ങളും കയ്യിലുണ്ടാകും. വിരസമായ വസ്ത്രധാരണം, കാലിൽ ചെരുപ്പുണ്ടാകില്ല, ഷേവ് ചെയ്യാറില്ല, ചെളിപിടിച്ച ഷർട്ട്, ലോകത്തിലൊന്നിനെക്കുറിച്ചും വേവലാതിയില്ലാത്ത മുഖഭാവം, വികാരങ്ങളൊന്നും പ്രകടമായിക്കണ്ടിട്ടില്ല, അദ്ദേഹം ഞങ്ങൾക്ക് ക്ലാസെടുത്തിട്ടുമില്ല, എങ്കിലും അദ്ദേഹത്തിന്റെ ബി.എ., എം.എ ഹിസ്റ്ററി ക്ലാസിൽ വിദ്യാർത്ഥികൾ ഇരിക്കുന്ന കാഴ്ച കാണേണ്ടതു തന്നെയാണ്. വിഷയവുമായി ഞങ്ങൾക്കൊരു ബന്ധവുമില്ലെങ്കിലും പല വിഷയങ്ങൾ പഠിക്കുന്നവരും, മറ്റ് ക്ലാസുകളിൽ പോയിരിക്കേണ്ടവരുമായ വിദ്യാർത്ഥികൾ ഈ ഭരതൻ സാറിന്റെ ക്ലാസിൽ സിനിമ കാണുന്നതുപോലെ ഇരിക്കുന്നതു കാണാം. സാറിന്റെ വരികൾ, ശബ്ദം, ഇംഗ്ലീഷിലും വിഷയത്തിലുമുള്ള സ്വാധീനം, ഇതെല്ലാം അവർണ്ണനീയമാണ് എന്ന് പറയാതെ വയ്യ. വിഷയത്തിലും പഠിപ്പിക്കുന്നതിലും പ്രാഗത്ഭ്യം തെളിയിച്ച അദ്ധ്യാപകരുടെ വേഷഭൂഷാദികളോ, ദുശ്ശീലമോ, നടത്തമോ, ഒന്നുംതന്നെ വിദ്യാർത്ഥികളെ അലോസരപ്പെടുത്തില്ല. അവർക്കു ലഭിക്കാനുള്ളതു കൊടുക്കാൻ കഴിവുള്ളവനാണ് അദ്ധ്യാപകൻ എന്ന തോന്നലുണ്ടാക്കാൻ ഭരതൻ സാറിനു സാധിക്കാറുള്ളതുപോലെ മറ്റദ്ധ്യാപകർക്കും സാധിച്ചാൽ മതി.

ഞങ്ങളെ എം.എസ്സിക്ക് പഠിപ്പിച്ച പ്രൊഫ. രാമസ്വാമി സാറിനും വിഷയത്തിൽ അതിഗഹനമായ ജ്ഞാനമുണ്ടായിരുന്നു. പഠിപ്പിക്കുന്ന കാര്യത്തിൽ, എഴുതിക്കൊണ്ടു വന്ന പുസ്തകത്തിൽ നോക്കിയാണ് പഠിപ്പിക്കുന്നതെങ്കിലും അതിലെ വരികൾ മനസ്സിൽ നിറച്ച്, മനസ്സിൽ നിന്നാണ് മറ്റുള്ളവരുടെ മസ്തിഷ്കത്തിലേക്ക് പകരുന്നത്. ഇടക്കിടക്ക് പൊടി വലിക്കാറുണ്ടെങ്കിലും, തുമ്മാറുണ്ടെങ്കിലും, ക്ലാസിൽ മൂക്കു ചീറ്റാറുണ്ടെങ്കിലും അതൊന്നും ഞങ്ങളെ ബാധിക്കാറില്ല. കുറേനേരം വിഷയം കേട്ട് ഞങ്ങൾ പുറത്തു വരുമ്പോൾ കുറേ കാര്യങ്ങൾ പഠിച്ചു എന്ന തോന്നലാണുണ്ടാകുക. മറ്റ് ക്ലാസുകളിൽ ഞങ്ങൾക്കുണ്ടാകാറുള്ള വിരസതയും മനസ്സിലുണ്ടാകാറില്ലതന്നെ. ചിരിച്ച മുഖവുമായി തമാശപറഞ്ഞുകൊണ്ട് അജാനുബാഹുമായ ശ്രീ രാമസ്വാമി സാർ ഓർഗാനിക് കെമിസ്ട്രി ക്ലാസെടുക്കുമ്പോൾ ശബ്ദവും അവതരണവും നെഞ്ചിലൂടെ കയറുന്നതുപോലെ തോന്നാറുണ്ടായിരുന്നു. നല്ല രീതിയിൽ ഇംഗ്ലീഷ് പാട്ടുപാടുന്നതും സാറിന്റെ സവിശേഷതയായിരുന്നു.

വിഷയത്തിന്റെ കാര്യത്തിലും പഠിപ്പിക്കുന്നതിലും അതീവ ആത്മാർത്ഥത നിറഞ്ഞിരുന്നു.

ഞങ്ങളെ പ്രീഡിഗ്രിക്ക് സുവോളജി പഠിപ്പിച്ച പ്രസാദ്സാർ വളരെ ശ്രേഷ്ഠനായ ഒരു അദ്ധ്യാപകനായിരുന്നു. അദ്ദേഹത്തിന്റെ മുഖം, ശരീരം, നടപ്പ്, ഡ്രസ്സിങ്, സംസാര രീതി, എല്ലാം, തികഞ്ഞ ഒരദ്ധ്യാപകന്റേതായിരുന്നു. ആവശ്യമില്ലാതെ ഒരക്ഷരം സംസാരിക്കാത്ത ആവശ്യത്തിന് വ്യക്തമായി സംസാരിക്കുന്ന, അറിവിന്റെ ഭണ്ഡാരമായ പ്രസാദ്സാർ, പഠിപ്പിച്ച വിദ്യാർത്ഥികളുടെ മനസ്സിൽ എന്നുമെന്നുമുണ്ടാകും. തമാശ പറയുകയോ, വിഷയം വിട്ടു സംസാരിക്കുകയോ ചെയ്യാത്ത ശ്രീ പ്രസാദ്, എല്ലാ കാര്യത്തിലും കൃത്യനിഷ്ഠ പാലിച്ചിരുന്നു. ഞങ്ങൾക്കദ്ദേഹത്തിനോട് ഭയവും ബഹുമാനവുമായിരുന്നു. പഠിപ്പിക്കുന്നതാവർത്തിച്ച് പഠിപ്പിച്ച് ഞങ്ങൾക്കെല്ലാം മനസ്സിലായി എന്നുറപ്പുവരുത്തുമായിരുന്നു. സുവോളജി പ്രാക്റ്റിക്കൽസ് നടത്തുമ്പോൾ പാറ്റയും, മണ്ണിരയും, തവളയുമെല്ലാം കീറിമുറിക്കുമ്പോഴും അതിൽ നിന്ന് ചോരയും ചലവുമെല്ലാം വരുമ്പോഴും എന്റെ കൈ വിറയ്ക്കുമായിരുന്നു. അതെല്ലാം സാധാരണമാണെന്നു പറഞ്ഞ് ആശ്വസിപ്പിച്ച് പഠിപ്പിക്കുന്നതോടൊപ്പം, അദ്ദേഹത്തിന്റെ ശബ്ദത്തിൽ മറ്റൊരു ധ്വനി കൂടി വ്യക്തമായിരിക്കും. പ്രീഡിഗ്രി സെക്കന്റ് ഗ്രൂപ്പ് എടുത്തത് സുവോളജിയിൽ ഇത്തരത്തിലുള്ള പ്രാക്ടിക്കലുകളെല്ലാം ഉണ്ടെന്നറിഞ്ഞിട്ടു തന്നെ വേണ്ടിയിരുന്നു എന്ന സന്ദേശം. എനിക്ക് മഹാരാജാസിൽ അഡ്മിഷൻ ലഭിക്കാനുള്ള മാർക്കു പോലുമില്ലാതെയാണ് അവിടെക്കടന്നുകൂടിയതെന്ന് പ്രസാദ് സാർ ചിന്തിക്കേണ്ടയാവശ്യമില്ലല്ലോ! പിന്നെയെങ്ങിനെയാണ് എനിക്ക് പാറ്റയും മണ്ണിര മുറിക്കലുമില്ലാത്ത ഫസ്റ്റ് ഗ്രൂപ്പ് ലഭിക്കുക.

ഞങ്ങളെ പ്രീഡിഗ്രിക്ക് കെമിസ്ട്രി പഠിപ്പിച്ചിരുന്നൊരു അദ്ധ്യാപകൻ പഠിപ്പിച്ചിരുന്ന രീതിയുടെ നേർവിപരീതമായിരുന്നു പ്രസാദ്സാറിന്റെ ക്ലാസ്. ഈ കെമിസ്ട്രി അദ്ധ്യാപകൻ ഞങ്ങളെ പഠിപ്പിച്ചത് ഉറക്കപ്പായയിൽ നിന്നെഴുന്നേറ്റു വരുന്നതുപോലെയായിരുന്നു. തളർന്ന ശബ്ദവും നടത്തവും വരവും പോക്കുമെല്ലാം! ആർക്കോ വേണ്ടി പഠിപ്പിക്കുമ്പോഴും അദ്ദേഹത്തിന്റെ മുഖത്തും വാക്കിലും ഒരു ഭാവമുണ്ടായിരുന്നു; ഞാൻ പറയുന്നതൊന്നും നിനക്ക് മനസ്സിലാകില്ല എന്ന്.

എന്നെ പഠിപ്പിച്ചിട്ടില്ലെങ്കിലും നിരന്തരം ഞാനുമായി ബന്ധം പുലർത്തിവന്ന ഒരു കെമിസ്ട്രി അദ്ധ്യാപകനായിരുന്നു ശ്രീ സുബ്രഹ്മണ്യൻസാർ, ഇന്നോർഗാനിക് കെമിസ്ട്രിയായിരുന്നു പഠിപ്പിച്ചിരുന്നത്. എല്ലാവരോടും തുറന്നു സംസാരിക്കും, പദാനുപദം വിഷയം

വിവരിക്കും, പഠിച്ച് വിലയിരുത്തി ക്ലാസെടുക്കും, കാരണവരുടെ നല്ല ഉറച്ച ശബ്ദം, എല്ലാത്തിനും വ്യക്തമായ അഭിപ്രായം, വരാന്തയിൽ കുറേസമയം നിൽക്കും. അറിവുള്ള അദ്ധ്യാപകനായ അദ്ദേഹം, അറിവുണ്ടെന്നറിയിക്കാനും ശ്രമിക്കും, അതു വിജയിക്കാറുമുണ്ട്. എല്ലാവർക്കും കുറെയൊക്കെ ബഹുമാനമാണ്. വിദ്യാർത്ഥികളോട് കുശലപ്രശ്നം നടത്തുന്നത് സർവ്വസാധാരണമാണ്. ഇടയ്ക്കൊരുപദേശവും ഉണ്ടാകും. അദ്ദേഹത്തിന്റെ മനസ്സ് നിർമ്മലമാണെന്ന് ഞങ്ങൾക്കറിയാം. ഉള്ളിന്റെയുള്ളിലേക്കിറങ്ങിചെല്ലാൻ ഞങ്ങൾക്ക് സാധിക്കാറില്ല.

ഞാൻ മഹാരാജാസിൽ പഠിക്കുമ്പോൾ അവിടത്തെ പ്രിൻസിപ്പാളായിരുന്നത് ഡോ. മാത്യൂ സാറായിരുന്നു. വളരെ വളരെ വിരളമായിട്ടെ സംസാരിച്ചിട്ടുള്ളൂ. സാർജന്റിനോടൊത്ത് വരാന്തയിലൂടെ മാത്യൂ സാർ നടക്കുമ്പോൾ തോന്നാറുണ്ട്; ഇങ്ങിനെയൊരു പ്രിൻസിപ്പാളിനെപോലെയാകാൻ എനിക്കു സാധിക്കുമോ എന്ന്. ചെറുചിരിയോടെ കാര്യമാത്ര പ്രസക്തമായ ചോദ്യങ്ങൾ, അന്വേഷണത്തിനായി ചോദിച്ചതിന്റെ, മറുപടി ലഭിച്ചാൽ മാത്യൂസാർ സ്വന്തം മുറിയിലേക്കുതന്നെ മടങ്ങും. ആവശ്യമില്ലാതെ ഒരദ്ധ്യാപകന്റെ മുന്നിലും വന്നിരിക്കില്ല. കോളേജുമായി ബന്ധപ്പെട്ട കാര്യമല്ലാതെ മറ്റൊന്നും സംസാരിക്കുന്നതു കേട്ടിട്ടുമില്ല. ഒരുപക്ഷേ ഒരു വിദ്യാർത്ഥിയുടെ നിലവാരത്തിൽ നിന്നും നോക്കിയപ്പോൾ തോന്നിയതാകാം. എങ്കിലും ആരോടും ഒരു മിനിറ്റു പോലും സംസാരിച്ചു നിൽക്കുന്നതു കണ്ടിട്ടില്ല എന്നതു സത്യമാണ്. പോസ്റ്റ് ഗ്രാജ്വേഷനുപോലും, കെമിസ്ട്രി പിഎച്.ഡിയുള്ള അദ്ദേഹം, ക്ലാസ്സെടുക്കുന്നത് ഞാൻ കണ്ടിട്ടില്ല. അദ്ദേഹം കെമിസ്ട്രിയുടെ എച്ച് ഒ.ഡി ആയിരുന്നു. തന്റെ സബ്ജക്റ്റിൽ കോൺടാക്റ്റ് നിലനിർത്താനെങ്കിലും പലരും ക്ലാസെടുക്കാറുണ്ട്. കാലം കുറേ കഴിഞ്ഞ്, കൊച്ചിയിലെ ഒരു മരുന്നു കമ്പനിയിൽ കൺസൾട്ടന്റായി പ്രവർത്തിച്ചുകൊണ്ടിരുന്ന അദ്ദേഹത്തിനെ കണ്ടു. ഏതാനും മിനിറ്റുകൾ സംസാരിച്ചു. പഴയ പ്രിൻസിപ്പാളിന്റെ അതേ ശൈലിയിലായിരുന്നു രൂപ-ഭാവ-ഭാഷാ പ്രയോഗങ്ങളെല്ലാം. കൂടുതലൊന്നും സംസാരിക്കാൻ നിന്നതുമില്ല. ഒരു വിദ്യാർത്ഥിക്കും അദ്ധ്യാപകനും മാത്യൂസാറിൽ നിന്നും പലതും പഠിക്കാനുണ്ടെന്നത് വലിയൊരുസത്യം മാത്രമാണ്.

എല്ലാവരേയും നല്ലതുമാത്രം പറയുന്ന ഒരു ഹിന്ദി അദ്ധ്യാപിക എന്നെ പഠിപ്പിച്ചിട്ടില്ലെങ്കിലും നന്മയുടെ മൂർത്തിമത്ഭാവമായിട്ടുണ്ടായിരുന്നു. തൃപ്പൂണിത്തുറ കോവിലകത്തെ അവിവാഹിതയായ തമ്പുരാട്ടിയായി മഹാരാജാസിലവരുണ്ടായിരുന്നു. നിരന്തരം സംസാരിച്ചു കൊണ്ടേയിരിക്കുന്ന അവരെ വിദ്യാർത്ഥികൾ ശബ്ദകോലാഹലങ്ങ

ഉണ്ടാക്കി ക്ലാസെടുക്കാൻപോലും അനുവദിച്ചിരുന്നില്ല. ലളിതജീവിതം ലളിതമായ വസ്ത്രധാരണം, പാറിപ്പറന്നു കൊണ്ടിരിക്കുന്ന ചീകാത്ത അലക്ഷ്യമായ മുടിയുമുള്ള അവരെക്കണ്ടാൽ അദ്ധ്യാപികയാണെന്നു തോന്നില്ല. പക്ഷേ ഹൃദയവിശാലതയുള്ള അവരുടെ നാവിലെന്നും ശ്രീ പൂർണത്രയീശനാമമായിരുന്നു. ഇന്നും അപ്രകാരം തന്നെ. എന്തും വിശ്വസിക്കും. ആന പശുവിനെ പ്രസവിച്ചു എന്നു പറഞ്ഞാൽ അങ്ങി നേയും സംഭവിച്ചോ എന്നു ചോദിക്കും. പൂർണ്ണത്രയീശ ക്ഷേത്രത്തിൽ ഞാൻ ദർശനത്തിനു പോകുമ്പോൾ പത്തുമിനിറ്റെങ്കിലും ഗോപാല കൃഷ്ണൻ എന്റെ സ്റ്റുഡന്റാണെന്നുറക്കെപ്പറഞ്ഞ് അഭിമാനിക്കുന്നതു കാണാം. യഥാർത്ഥത്തിൽ അവരെന്നെ പഠിപ്പിച്ചിട്ടില്ലെങ്കിലും അവരങ്ങിനെ പറയും. തത്വചിന്താപരമായ ജീവിതം, ആത്മീയ വീക്ഷ ണം, എല്ലാമുണ്ടെങ്കിലും വിദ്യാർത്ഥികളെ നിയന്ത്രിക്കാനവർക്ക് സാധി ച്ചിട്ടില്ല. തന്റെ ക്ലാസിൽ വിദ്യാർത്ഥികൾ അച്ചടക്കത്തോടെയിരുന്നു കേൾക്കണമെന്നവർ ആഗ്രഹിച്ചിട്ടുണ്ടാകില്ലെന്നും തോന്നാറുണ്ട്.

മഹാരാജാസിലെ അദ്ധ്യാപകരെക്കുറിച്ചിത്രയും എഴുതിയത് രണ്ടു കാര്യങ്ങൾക്കുവേണ്ടിയാണ്. അദ്ധ്യാപകരും വിദ്യാർത്ഥികളുമായ (ആയിരുന്ന) നമ്മളറിയണം നമ്മളുമായി ബന്ധപ്പെടുന്നവർ നമ്മളെ വിലയിരുത്തുന്നത് പലവിധത്തിലാണ്. അതെല്ലാം അവരുടെ സ്വാത ന്ത്ര്യമാണ്. നമ്മുടെ സ്വാതന്ത്ര്യമാകട്ടെ കുറവു നികത്തി ഉയരുകയെ ന്നതുമാണ്.

മഹാരാജാസിലെ അദ്ധ്യാപകരിൽ പലരിലും കാണുവാൻ സാധി ച്ചിരുന്നത് നിസ്സംഗതയായിരുന്നു. ഒരുപക്ഷേ വിദ്യാർത്ഥികളുണ്ടാക്കി യിരുന്ന ഭീകര അന്തരീക്ഷം ഇല്ലാതാക്കാൻ ആരും ശ്രമിക്കുന്നതായി കണ്ടിട്ടില്ല. കോളേജ് സമരം, കത്തിക്കുത്ത്, സോഡാകുപ്പിയേറ്, ബോംബേറ് മുതൽ കൊലപാതകത്തിന്റെ വക്കത്ത് വന്നുനിൽക്കു മ്പോഴും അദ്ധ്യാപകരെല്ലാം നിസ്സംഗരായിരുന്നു. ഈയൊരുകാര്യ ത്തിൽ അദ്ധ്യാപക സമൂഹവും വിദ്യാർത്ഥി സമൂഹവും രണ്ടു ധ്രുവ ങ്ങളിലായിരുന്നു. ഇപ്പോഴുമപ്രകാരം തന്നെയാണെന്നു പറയാതെവ യ്യ. മറ്റെല്ലാ കോളേജിലും ഈ സമൂഹമെന്ന രീതിയിൽ അവർ വളരെ കാലം നിലനിർത്തിയിരുന്നു.

ഒരു രാഷ്ട്രത്തെ നന്നാക്കണമെങ്കിൽ വ്യക്തി മുതൽക്കു തുടങ്ങേ ണ്ടതാണ്. അതുപോലെ ഒരു വിദ്യാലയത്തെ നന്നാക്കണമെങ്കിൽ ഓരോ വിദ്യാർത്ഥിയിൽ നിന്നുമാരംഭിക്കണമെന്ന സത്യം അദ്ധ്യാപ കർക്കെല്ലാമറിയാമായിരുന്നിട്ടും അവർ നന്മയിലേക്കു നയിക്കാൻ വേണ്ടി മുൻകയ്യെടുക്കാറുള്ളതായി കണ്ടിട്ടില്ല. ഏതൊരു വിദ്യാർത്ഥി

യും അദ്ധ്യാപകനെ കുറെയൊക്കെ ബഹുമാനിച്ചിരുന്ന കാലമായിരുന്നു പണ്ടുണ്ടായിരുന്നത്. അവർ യോഗ്യരായവരെ ബഹമാനിക്കുകയും ചെയ്യാറുണ്ട്. നല്ല മാർക്കുവാങ്ങി വരുന്നവരാണ് മഹാരാജാസ് കോളേജ് വിദ്യാർത്ഥികൾ. അവരിലോരോരുത്തർക്കും ദിശാബോധമുണ്ടാക്കാൻ അദ്ധ്യാപകർ ഒറ്റക്കും കൂട്ടായും ശ്രമിക്കുന്നതായി ഞാൻ ഒരിക്കൽപോലും കണ്ടിട്ടില്ല. ഒരു സമരമുണ്ടെങ്കിൽ അതിലാശ്വസിക്കുന്ന അദ്ധ്യാപകരുമുണ്ട്. ചിലർ സന്തോഷിക്കാറുണ്ട്. ചിലർ വ്യക്തിപരമായ കാര്യങ്ങൾക്കീ സമരം അനുഗ്രഹമായിക്കാണാറുണ്ട്. ഇതിനെല്ലാം അന്നും ഇന്നും വലിയ വ്യത്യാസമില്ല.

എല്ലാ വിദ്യാർത്ഥി സംഘടനകളേയും, അതാതു ക്ലാസിലെ വിദ്യാർത്ഥികളെയും, കൂട്ടായും ഒറ്റക്കും ചെറിയ രീതിയിലെങ്കിലും ഉപദേശിക്കാൻ ശ്രമിച്ചാൽ കോളേജുകളിലും സ്കൂളുകളിലും വലിയ മാറ്റം വരുമെന്നുറപ്പാണ്. അങ്ങിനെ ചെയ്ത്, പഠിപ്പിച്ചിരുന്ന കോളേജിലെ വിദ്യാർത്ഥികളിൽ മാറ്റം വരുത്തിയിട്ടുമുണ്ട്. മറ്റൊരു രീതിയിൽ പറഞ്ഞാൽ അവരോട് അവരുടെ തരംഗ ദൈർഘ്യത്തിൽ സംസാരിച്ച്, അവരിലെ നന്മകളെ പുറത്തെടുക്കാനും, അവരുടെ തിന്മകൾ അവർക്ക് വിനാശകരമാണെന്നവരെ ബോധ്യപ്പെടുത്താനും ഒരദ്ധ്യാപകനും (മഹാരാജാസിൽ) മുമ്പോട്ടുവന്നതായി എനിക്ക് കാണാൻ സാധിച്ചിട്ടില്ല. ഞാനറിയാതെ അപ്രകാരം സംഭവിച്ചിട്ടുണ്ടോയെന്നുമറിഞ്ഞുകൂടാ. അങ്ങിനെകൂടി ചെയ്തിരുന്നുവെങ്കിൽ മലപ്പുറം കത്തി, തെരണ്ടി വാൽ, ബൈക്കിന്റെ ചെയിൻ എല്ലാമായി വരുന്ന വിദ്യാർത്ഥികളെ നന്മയിലേക്ക് നടത്താമായിരുന്നുവെന്നെനിക്ക് അന്നും തോന്നിയിരുന്നു ഇന്നും.

## സെന്റ് ആൽബർട്ട്സ് കോളേജിൽ പഠിപ്പിച്ച അദ്ധ്യാപകർ

കെമിസ്ട്രിയിലെ പ്രധാന അദ്ധ്യാപകനെ ഞങ്ങൾ ആദരിച്ചിരുന്നു. അദ്ദേഹമാണ് ഡിവിഷൻ ഹെഡ്. പ്രാക്റ്റിക്കലിൽ മാർക്ക് ലഭിക്കാനായി അദ്ദേഹത്തിന്റെ 'അനുഗ്രഹം' കൂടിയേ തീരൂ. പണ്ട് എന്നോ അമേരിക്കയിലെ ഒരു ലാബറട്ടറിയിൽ ഏതാനും ദിവസം ചിലവഴിച്ചിട്ടുള്ളതൊഴികെ വിദേശ പഠനമോ ഗവേഷണാനുഭവമോ ഒന്നുമദ്ദേഹത്തിനില്ലായിരുന്നു. അന്നന്ന് പഠിപ്പിക്കുന്ന പാഠഭാഗം മറിച്ചു നോക്കി വരുകപോലും ചെയ്യാറില്ല. അസാധാരണമായൊരു പണ്ഡിതനാണെന്ന ധാരണ അദ്ദേഹത്തിനുള്ളതായി ഞങ്ങൾക്കു തോന്നാറുണ്ട്. ക്ലാസിൽ കുറച്ചെന്തെങ്കിലും വിവരിക്കുമ്പോൾ "ഞാൻ വളരെ തിരക്കിലാണെന്നും പഠിപ്പിക്കാനുള്ള സമയമൊന്നുമില്ലെന്നും" ഇടക്കിടെ പറയും. ദശാബ്ദങ്ങളുടെ പഴക്കമുള്ള ചില കെമിസ്ട്രിയുടെ

ജിഎൽസിയും, ഐആറുമെല്ലാം ഞങ്ങളെ കാണിക്കും. പ്രതിരോധ മന്ത്രാലയത്തിലെ അതീവരഹസ്യരേഖപോലെയാണ് ഞങ്ങളെ കാണിക്കുന്നത്. ആധുനിക കെമിസ്ട്രിയിൽ അതെല്ലാം ഹൈസ്കൂൾ തലത്തിലുള്ളതാണെന്ന് അദ്ദേഹത്തിനറിയാത്തതുപോലെയാണ് വിവരിക്കാറുള്ളത്. കയ്യിൽ റഫറൻസ് പേപ്പറോ പുസ്തകമോ ഒന്നുമില്ലാതെ പഠിപ്പിക്കാൻ കഴിവുള്ളവനാണെന്ന് വരുത്തിതീർക്കാൻ ശ്രമിക്കാറുമുണ്ട്. വിദ്യാർത്ഥികൾക്ക് ഒരുവിധത്തിലുള്ള തിന്മകളുമുണ്ടാക്കാത്ത അദ്ദേഹം, ദേഷ്യപ്പെടുകയോ അവഹേളിക്കുകയോ എന്തെങ്കിലും വീക്ഷണങ്ങളെ എതിർക്കുകയോ ചെയ്തിട്ടില്ല.

അഭിപ്രായ വ്യത്യാസങ്ങളെയെല്ലാം ശരിയായ ദൃഷ്ടികോണിലൂടെ മാത്രം കാണുകയും എടുക്കേണ്ടതെല്ലാം എടുക്കുകയും ചെയ്യുന്ന പ്രകൃതത്തിൽ വിദ്യാർത്ഥികളുടെ മനസ്സിൽ ചിലപ്പോൾ നിൽക്കാറുള്ളത് പെരുമാറ്റത്തിലെ ജാഡയാണ്. അർഹതയില്ലാത്ത ബഹുമാനത്തിന് അദ്ദേഹം ആഗ്രഹിക്കാറുണ്ട്. അതിന്നായി ഇപ്രകാരമൊരു നാടകാഭിനയം വേണ്ടെന്നു ഞങ്ങൾക്കു തോന്നാറുണ്ട്. നമ്മുടെ ജീവിതത്തിൽ പകർത്താവുന്ന ഏറ്റവും വലിയ സന്ദേശമിതാണ്.

പ്രസക്തമായ കാര്യങ്ങൾ ലാഘവത്തോടെയെടുക്കുക, മറ്റുള്ളതെല്ലാം നിസ്സാരമായിക്കണ്ട് അതിനെക്കുറിച്ച് അതേപോലെ സംസാരിക്കുക, വിദ്യാർത്ഥികൾക്ക് അത്യാവശ്യം നൽകേണ്ടതായ മാർഗനിർദ്ദേശം പോലും നൽകാതിരിക്കുക, ഇതെല്ലാം ഈ അദ്ധ്യാപകന്റെ താല്പര്യമില്ലായ്മയായി തോന്നാറുണ്ട്. സാധിക്കുമ്പോളൊക്കെ സാധിക്കുന്നതുപോലെ ക്ലാസെടുക്കും. അതിനപ്പുറമൊന്നും നിങ്ങൾ ചിന്തിക്കേണ്ടതില്ല എന്നരീതിയിൽ സംസാരിക്കുകയും ചെയ്യുന്ന അദ്ദേഹത്തെ ഒരു മുപ്പത് വർഷം കഴിഞ്ഞ് വീണ്ടും ഒരിക്കൽ കാണുകയുണ്ടായി.

എന്റെ അമ്പതാം ജന്മവാർഷികത്തിന് എന്നെ പഠിപ്പിച്ച അദ്ധ്യാപകരെയെല്ലാം ഒന്നു നേരിട്ടുകണ്ട് അനുഗ്രഹം വാങ്ങിക്കണം എന്ന ആഗ്രഹത്തോടെയാണ് കാണാൻ പോയത്. ദ്വാരകാ ഹോട്ടലിലും, എറണാകുളത്ത് പരമാര ക്ഷേത്രത്തിലും, ഔവ്വർ കോളേജിലും, കൊച്ചിൻ കോളേജിലും, മഹാരാജാസിലും ........... ഈ യാത്രക്കിടയിൽ പോയിരുന്നു, ഗതകാല സ്മരണകളയവിറക്കാനായി. അക്കൂട്ടത്തിൽ ഈ അദ്ധ്യാപകന്റെ വീട് അന്വേഷിച്ച് കണ്ടുപിടിച്ച് ഞാനവിടെ കയറി കാലുതൊട്ടു വന്ദിച്ചു. ഉടനെ അദ്ദേഹം ചോദിച്ചു. "What is the matter? Who are you? Why this touching feet?" ഞാനെന്നെ പരിചയപ്പെടുത്തിയപ്പോൾ "നൂറുകണക്കിന് വിദ്യാർത്ഥികളെ പഠിപ്പിച്ചതുകൊണ്ടു നിങ്ങളെ ഞാനോർക്കുന്നില്ല" എന്നു പറഞ്ഞു. "ഇപ്പോൾ

എന്തു ചെയ്യുന്നു....." എന്നിങ്ങനെ രണ്ടു മൂന്നു ചോദ്യങ്ങൾക്കുശേഷം അദ്ദേഹം വീണ്ടും ചോദിച്ചു. എന്തെങ്കിലും പുസ്തകമെഴുതിയിട്ടുണ്ടോ എന്ന്. ഉണ്ടെന്ന് ഞാൻ പറഞ്ഞു. ഇതുകേട്ടയുടനെ അദ്ദേഹത്തിന്റെ മറുപടി ഇതായിരുന്നു. "ബൈബിളും മനഃശാസ്ത്രവുമെല്ലാം ചേർത്ത് ഒരു പുസ്തകമെഴുതിയിട്ടുണ്ട്. അതു വേണമെങ്കിൽ പ്രസിദ്ധീകരിക്കാൻ IISH ന് തരാം. ലോകത്തിലിത്തരത്തിലൊരു പുസ്തകം ആദ്യമായി ട്ടാണെഴുതുന്നതെന്നും, അതിലെ ലാഭത്തിന്റെ 60% അദ്ദേഹത്തിനു നൽകണമെന്നും, പള്ളികളിലൂടെ അത് വിറ്റഴിക്കാൻ സഹായിക്കാ മെന്നും തുടർന്നു പറഞ്ഞു. ഗോപാലകൃഷ്ണന് അത് നല്ലൊരു വരു മാനമാകുമെന്നും ഒറ്റശ്വാസത്തിലെന്നപോലെ പറഞ്ഞുതീർത്തു. എനി ക്കതിൽ തീരെ താല്പര്യമില്ലെന്നും, IISH അത്തരത്തിലുള്ള പുസ്ത കങ്ങൾ പ്രസിദ്ധീകരിക്കാറില്ലെന്നും ഞാൻ പറഞ്ഞു. ഉടനെ അദ്ദേഹം പറഞ്ഞു. "ഇനിയും ഞാനിതുപോലുള്ള പുസ്തകങ്ങളെഴുതുന്നുണ്ടാ കും. പ്രോഫിറ്റ് ഫിഫ്റ്റി ഫിഫ്റ്റി ആയിട്ടും വേണമെങ്കിൽ എഗ്രീ ചെയ്യാം" അദ്ദേഹം ആ വിഷയത്തിൽ നിന്നും മാറുന്നില്ലെന്നു കണ്ട പ്പോൾ, ഞാനിറങ്ങട്ടേയെന്നു ചോദിച്ചിറങ്ങി. അദ്ദേഹവും തിരക്കിലാ യതുകൊണ്ട് ഇറങ്ങുന്നതിനനുവാദം തന്നു. അദ്ദേഹം മുറിയിലേക്ക് മടങ്ങി.

ഒരദ്ധ്യാപകനെ കാണാൻ പോയതിൽ ജീവിതത്തിലാദ്യമായിട്ടാണ് ദുഃഖം തോന്നിയത്. അപ്പോഴും മനസ്സു പറഞ്ഞു. ഇങ്ങിനെ പലതര ത്തിലുള്ള അദ്ധ്യാപകരുണ്ട്, പലതരത്തിലുള്ള മനുഷ്യരുമുണ്ട്. ഞാനും കുറേക്കഴിഞ്ഞാൽ ഇങ്ങിനെയായിക്കൂടെന്നില്ലല്ലോ. ചിലപ്പോൾ എന്റെ പെരുമാറ്റത്തിലും ഇതിന്റെയൊരംശം ഭാവിയിൽ വന്നാൽ ഞാനെന്നെ തന്നെ, എന്നെക്കാണാൻ വന്നവന്റെ സ്ഥാനത്തു നിർത്തി വിശകലനം ചെയ്യണം. അതിനുള്ള ഒരു ട്രെയിനിങ്ങാണിത്.

ആൽബർട്ട്സിൽ ഞങ്ങളെ ബി.എസ്സിക്ക് സബ് ഫിസിക്സ് പഠി പ്പിച്ചിരുന്ന ഒരദ്ധ്യാപകനുണ്ടായിരുന്നു. മഹാരാജാസിലെ സുവോളജി അദ്ധ്യാപകനായിരുന്ന പ്രസാദ് സാറിനെ ഓർമ്മിപ്പിക്കുന്ന പെരുമാറ്റ മായിരുന്നു അദ്ദേഹത്തിന്റേത്. മഹാരാജാസിലെ രുദ്രവാര്യരുടെ ജ്ഞാനവും ശാന്തമായ അവതരണവും അതിഗഹനമായ ഫിസിക്സ് തത്വങ്ങൾ അതിലളിതമായി പറഞ്ഞു കൊടുക്കാനായി ജന്മമെടുത്ത മഹാത്മാവായിരുന്നു എന്നുമാത്രമേ അദ്ദേഹത്തിനെക്കുറിച്ച് പറയാൻ സാധിക്കൂ. ശാന്തനാണ്, മറ്റൊന്നിലും ഇടപെടാത്ത വ്യക്തി, ചെറിയ ചിരി, തത്വശാസ്ത്രവീക്ഷണം നിറഞ്ഞുകവിയുന്ന മുഖഭാവവും സംസാര ശൈലിയും ഞങ്ങളെ ആ അദ്ധ്യാപകനിലേക്ക് അസാധാര

ണമായി ആകർഷിച്ച ഘടകങ്ങളായിരുന്നു. എപ്പോൾ വേണമെങ്കിലും സാറിന്റെയടുത്തുപോയി എത്രനേരം വേണമെങ്കിലും ഇരുന്നു സംശയങ്ങൾ ചോദിക്കാം. ഒരേ മുഖഭാവത്തിലും സ്വരത്തിലും ഏതുചോദ്യത്തിനും മറുപടി പറയുന്ന അദ്ദേഹം ഒരു നേർരേഖയിലൂടെ ജീവിക്കുന്നതായി തോന്നാറുണ്ട്.

അവിടെ ഫിസിക്കൽ കെമിസ്ട്രി എടുത്തിരുന്ന അദ്ധ്യാപകനുണ്ട്. സ്നേഹത്തിന്റെ മൂർത്തിമദ്ഭാവമായ അദ്ദേഹം സ്വയം പതിറ്റാണ്ടുകൾക്കുമുമ്പുപഠിച്ച നോട്ടുകൾ അതേപടി ബോർഡിൽ വളരെ ആകർഷകമായ കയ്യക്ഷരത്തിൽ എഴുതിത്തരും. അത് അതേപോലെ വായിക്കുകയും ചെയ്യുമ്പോൾ ഞങ്ങൾക്ക് അതിൽ നിന്നൊരു വസ്തുതയും മനസ്സിലാകാറില്ല. അതിനുകാരണം, അദ്ധ്യാപകരും പഠിപ്പിക്കുന്നതൊന്നും മനസ്സിലായിട്ടല്ല അഥവാ മനസ്സിലാക്കിയിട്ടല്ല പഠിപ്പിക്കുന്നത് എന്നതുതന്നെയാണ്. പരീക്ഷാ പേപ്പറിലെ ചോദ്യങ്ങൾക്കുള്ള ഉത്തരമെന്തെന്നു ചോദിച്ചാലും അദ്ദേഹത്തിനൊരു എത്തും പിടിയുമില്ലാത്ത രീതിയിലുള്ള വിവരണമാണ് നൽകുക. ആത്മാർത്ഥമായി ശ്രമിച്ചാലും ഈ വിഷയത്തിലെ ഗണിതത്തോടുകൂടിയ വിവരണങ്ങളും ഇക്വേഷനുകളുമെല്ലാം പഠിപ്പിക്കുന്നവന് ജ്ഞാനമില്ലെങ്കിൽ പഠിക്കുന്നവന് സാധാരണ ജ്ഞാനംപോലും ലഭിക്കില്ല.

ഇടയ്ക്കിടക്ക് നല്ല ഉപദേശങ്ങൾ തരുന്ന ഇദ്ദേഹം ഫിസിക്കൽ കെമിസ്ട്രി ഒന്നും മനസ്സിലാക്കിയിട്ടല്ല ഞങ്ങളെ പഠിപ്പിക്കുന്നതെന്ന് ഞങ്ങൾക്കറിയാമെന്നദ്ദേഹത്തിനുമറിയാം. അതുകൊണ്ടുതന്നെ പരീക്ഷ കഴിഞ്ഞാൽ ഞങ്ങളാരും ചോദ്യപേപ്പറുമായി അദ്ദേഹത്തിന്റെയടുത്തേക്ക് പോകാറില്ല. അദ്ദേഹം പഠിപ്പിച്ച ഫിസിക്കൽ കെമിസ്ട്രി ഞങ്ങൾക്കാർക്കും പിടികിട്ടാത്ത വിഷയമായിരുന്നു. അന്നും ഇന്നും അപ്രകാരം തന്നെയാണ്. ഭാഗ്യവശാൽ എം.എസ്സിക്കു ഞാൻ മഹാരാജാസിൽ പഠിക്കുമ്പോൾ അപ്ലൈഡ് കെമിസ്ട്രിയായിരുന്നതിനാൽ അതിൽ ഫിസിക്കൽ കെമിസ്ട്രിയില്ല. ഒരു ചെറിയഭാഗം ഫിസിക്കൽ കെമിസ്ട്രി ഫസ്റ്റ് ഇയറിൽ പഠിക്കാനുണ്ടായിരുന്നത് ഇതേപോലൊരദ്ധ്യാപകനായിരുന്നു മഹാരാജാസിൽ പഠിപ്പിച്ചിരുന്നത്. രാവിലെ 9 മണിക്ക് കോളേജിൽ (മഹാരാജാസിൽ) വന്നാൽ എപ്പോഴെല്ലാം സമയം ലഭിക്കുമോ അപ്പോഴെല്ലാം ഉറങ്ങുന്ന അദ്ദേഹം പഠിപ്പിച്ച അൽപം ഫിസിക്കൽ കെമിസ്ട്രിയും അദ്ദേഹത്തെപോലെത്തന്നെ ഞങ്ങൾക്കും ഒന്നും മനസ്സിലായിട്ടില്ലായിരുന്നു.

അവരെപ്പോല 'ക്രിമിനൽ' കുറ്റക്കാരനാണു ഞാനും എന്ന് പ്രത്യേകം എഴുതട്ടെ. ഔവ്വർ കോളേജിൽ ഞാൻ പഠിപ്പിച്ചിരുന്ന സമ

യത്ത് ബി.എസ്സിക്ക് കെമിസ്ട്രിക്കാർക്ക് ഫിസിക്കൽ കെമിസ്ട്രിയെടുക്കാനുള്ള വിധിയെനിക്കായിരുന്നു. ഏതുവിഷയമായിരുന്നുവോ ഞാനിഷ്ടപ്പെടാതിരുന്നത് അതുതന്നെ പഠിപ്പിക്കേണ്ടിവരുക എന്നത് പലപ്പോഴും സ്വാഭാവികമാണ്. ഏതു വിഷയമാണോ എനിക്കറിയാത്തത് അതു പഠിപ്പിക്കേണ്ടിവരികയെന്ന ദുഃഖം ഒഴിവാക്കാനായി ഔവ്വറിലെ ശ്രീ ബാലകൃഷ്ണൻനായർ സാറിനോട് (പ്രിൻസിപ്പാൾ) പലപ്രാവശ്യം പറഞ്ഞു. നല്ല തേനൂറുന്ന ഭാഷയിൽ അദ്ദേഹം മറുപടി പറഞ്ഞു. "ഗോപാലകൃഷ്ണന് കഴിയാത്തതായിട്ടൊന്നുമില്ലായെന്ന് ഞങ്ങൾക്കെല്ലാവർക്കുമറിയാം. ഗോപാലകൃഷ്ണൻ എന്തു പഠിപ്പിച്ചാലും സ്റ്റുഡൻസിനത് മനസ്സിലാകും." മലയാളത്തിലെ പാര!

ഒരു കോളേജദ്ധ്യാപകൻ കച്ചവടം തുടങ്ങിയാൽ എങ്ങിനെയിരിക്കുമെന്ന് ഊഹിക്കാൻ സാധിക്കുന്നതുപോലെയായിരുന്നില്ല, അബ്ദുൾഖാദർ സാറിന്റെ ക്ലാസ്. തനിക്ക് ഇരുമ്പ് കച്ചവടമാണ് പ്രധാനമെന്ന് അദ്ദേഹത്തിന്റെ മനസ്സിൽ നിറഞ്ഞിട്ടുണ്ടെന്ന് എല്ലാവർക്കുമറിയാമെന്ന് അദ്ദേഹത്തിനുമറിയാം. പക്ഷേ ക്ലാസെടുക്കാൻ കോളേജിൽ വരുന്നുണ്ടെങ്കിൽ അതൊരു നല്ല ക്ലാസുതന്നെയായിരിക്കും. വിഷയം വിരൽതുമ്പിലുള്ള ഒരദ്ധ്യാപകന്റെ ലാളിത്യത്തോടെയുള്ള ചിരിച്ചുകൊണ്ടെടുക്കുന്ന സരളമായ ക്ലാസ്. ഈ ക്ലാസെടുക്കുന്ന അതേ മുഖഭാവത്തോടെ അദ്ദേഹം എറണാകുളം മാർക്കറ്റിലുള്ള ഇരുമ്പുകടയിൽ കച്ചവടത്തിന്നിരിക്കുന്നതും കാണാം. ഏതെങ്കിലും വിദ്യാർത്ഥിയോ സ്വന്തം വിദ്യാർത്ഥിയോ ഇരുമ്പെടുക്കാനായി പോയാൽ വിദ്യാർത്ഥിക്കും രക്ഷാകർത്താവിനും വഴിച്ചായ കൊടുക്കാനും സാറുമറക്കാറില്ല; മടിക്കാറുമില്ല. രസതന്ത്ര ജ്ഞാനത്തിന്റെ കാര്യത്തിൽ സാറിന്റെ നിലവാരം വളരെ ഗഹനമാണ്.

കെമിസ്ട്രി പഠിപ്പിക്കുന്ന പ്രഭുസാറിന്റെ ക്ലാസ് ഞങ്ങൾക്കൊരനുഗ്രഹം പോലെയായിരുന്നു. ശാന്തനായ അദ്ദേഹം വളരെ വിരളമായി മാത്രമേ ക്ലാസിനു പുറത്തു സംസാരിക്കാറുള്ളൂ. ലളിതമായ ജീവിതശൈലി, പെരുമാറ്റം, വിവരണങ്ങൾ, ഏതൊരു മീറ്റിംഗിൽപോലും സാറിന്റെ ശബ്ദം പുറത്തുകേൾക്കാറില്ല.

പ്രഭുസാറിന്റെ അറിവും പഠിപ്പിക്കുന്ന രീതിയും മഹത്വമേറിയതാണ്. അറിവുള്ള അദ്ദേഹത്തിന്റെ പെരുമാറ്റത്തിലോ മുഖത്തോ അറിവുള്ള ഭാവങ്ങളൊന്നുമുണ്ടാകാറില്ല. എല്ലാത്തിലും വിദ്യാർത്ഥികളോടുള്ള ദൗത്യം വളരെ പ്രകടമാണ്. അത് ലളിതമായും ശാന്തമായും പ്രഭുസാർ ചെയ്തുകൊണ്ടേയിരിക്കും. ഉപദേശിക്കുകയോ, തനിക്കാവശ്യമില്ലെന്നു തോന്നുന്ന കാര്യത്തിൽ പങ്കെടുക്കുകയോ ചെയ്യുന്ന

തായി കണ്ടിട്ടില്ല. ഇതാണിവരുതമ്മിലുള്ള വ്യത്യാസം. ശ്രീ അബ്ദുൾഖാദറിനെപ്പോലെയും ശ്രീ. പ്രഭുവിനെപ്പോലെയുമുള്ള അദ്ധ്യാപകരെ പല കോളേജുകളിലും, ക്ലാസ്സെടുക്കാനായി, പോകുമ്പോൾ കാണാറുണ്ട്.

വിൻസെന്റ് സാറിന്റെ ഗണിതശാസ്ത്രവിവരണവും അദ്ധ്യാപനവും ഞാനെന്റെ ജീവിതചരിത്രത്തിലെഴുതിയിട്ടുണ്ട്. അവിസ്മരണീയമായ ശബ്ദം, അസാധാരണമാംവിധം ആകർഷകമായ ബോഡിലാംഗ്വേജ് വ്യക്തത, ഇതെല്ലാം വിൻസന്റ് സാറിന്റെ മഹത്വമേറിയ ക്ലാസിലായിരുന്നു ഞങ്ങൾക്കനുഭവിക്കാൻ ഭാഗ്യമുണ്ടായത്. ഗണിതശാസ്ത്രത്തിൽ ഏതാണ്ട് പൂർണമായും അജ്ഞനായിരുന്ന എനിക്ക് അദ്ദേഹത്തിന്റെ അദ്ധ്യാപനം ജീവിതത്തിൽപോലും മാതൃകയാക്കാനവസരം ലഭിച്ചു എന്നു പറയുന്നതായിരിക്കും ശരി. പക്ഷേ വിൻസെന്റ്സാറിന് വിദ്യാർത്ഥികളുമായി ഒരു വ്യക്തിബന്ധവുമുണ്ടായിരുന്നില്ല. വിഷയം -ക്ലാസ്-സ്വന്തം ജീവിതമണ്ഡലം ഇതുമാത്രമാണ് ഞങ്ങൾക്കറിയാവുന്ന ഈ അദ്ധ്യാപകൻ.

വിൻസെന്റ് സാറിന്റെ തമിഴ് ബാക്ഗ്രൗണ്ടാണെന്നു തോന്നുന്നു. പഠിപ്പിക്കുന്ന കാര്യങ്ങളിലല്ലാതെ മറ്റൊരു കാര്യത്തിലും അദ്ദേഹം ഇടപെടാറുള്ളതായി കണ്ടിട്ടില്ല. അതിശക്തമായ ശബ്ദത്തിന്റെ ഉടമയായിരുന്നതിനാൽ സ്റ്റാഫ് റൂമിൽ പോയി ഞങ്ങളെന്തെങ്കിലും സംശയം ചോദിച്ചാൽ ക്ലാസെടുക്കുന്ന ശബ്ദത്തിൽതന്നെ അദ്ദേഹം അതു വിവരിച്ചുതരും. പലർക്കും അദ്ദേഹമെടുക്കുന്ന ക്ലാസ് നന്നായി മനസ്സിലാക്കാൻ സാധിക്കുമായിരുന്നു. അത്രക്കും ശാന്തമായ ക്ലാസിൽ, പ്രീഡിഗ്രിക്ക് മാത്സില്ലായിരുന്നതുകൊണ്ടായിരിക്കാം എനിക്കൊന്നും മനസ്സിലാകാറുണ്ടായിരുന്നില്ല. ഇന്ന് ഞാൻതന്നെ എന്റെ ജാതകം പരിശോധിക്കുമ്പോൾ അത്ഭുതപ്പെടാറുണ്ട്. ലഗ്നാധിപൻ ബുധൻ സ്വക്ഷേത്രത്തിൽ നിൽക്കുമ്പോൾ ഗണിതത്തിൽ നല്ല അറിവുണ്ടാകേണ്ടിയിരുന്ന എനിക്ക് വിഷയത്തിൽ സെന്റ് പെർസെന്റ് മാർക്ക് കിട്ടിയെങ്കിലും അത് മനപ്പാഠമാക്കി കണ്ണുമടച്ചെന്നപോലെയെഴുതിയതുകൊണ്ടുമാത്രം കിട്ടിയതാണ്. അന്നു പഠിച്ച ഗണിത പുസ്തകം ഇന്നും ഞാൻ മറച്ചുനോക്കുമ്പോൾ എനിക്കതിശയം തോന്നാറുണ്ട്; ഈശ്വരാ ഞാനെങ്ങിനെയാണിതിലിത്രയും മാർക്ക് വാങ്ങിയത്? ഏതായാലും വിൻസെന്റ് സാറിന്റെ ക്ലാസിൽ ഇരുന്നത് നന്നായി. അതുമാത്രമായിരുന്നു എനിക്കുള്ള ഇത്തിരി മാത്തമാറ്റിക്സ് 'പരിജ്ഞാനത്തിനു' കാരണമായത്.

ഒരു ക്രൈസ്തവ പുരോഹിതൻ ഫിസിക്സ് ക്ലാസെടുക്കാൻ വരുമായിരുന്നു. ഭൂമിക്കും കോൺക്രീറ്റ് കെട്ടിടത്തിനും ഒരിളക്കവും തട്ടാത്തവിധത്തിൽ ക്ലാസിലേക്കും, അവിടെനിന്നു പുറത്തേക്കും നടന്നുപോകുന്ന അച്ചനറിയാം, അച്ചൻ പഠിപ്പിച്ചാലും ഇല്ലെങ്കിലും പിള്ളാരുടെ വിധി തീരുമാനിക്കുന്നത് കർത്താവാണെന്ന്. അങ്ങിനെയൊരു മുഖഭാവത്തോടെ ലൗകീകതയിൽ നിന്നെല്ലാം വിരക്തി നേടിയതുപോലെ ജീവിച്ച അച്ചൻ പിന്നീട് അവിടത്തെ ഒരു പെൺകുട്ടിയും കുറച്ചു ലക്ഷങ്ങളുമായി മദ്രാസിലിപ്പോൾ സുഖമായി ജീവിക്കുന്നുവത്രെ. ഞങ്ങൾ, വിദ്യാർത്ഥികൾ പിന്നീടതറിഞ്ഞപ്പോൾ ആർക്കും ഒരു വികാരവും തോന്നിയില്ല. അദ്ദേഹത്തിൽനിന്നും ധാരാളം പഠിക്കാനുണ്ടായിരുന്നു എന്നു പറയുന്നതാവും ശരി.

ഫിസിക്സിൽ ക്ലാസെടുത്തിരുന്ന അച്ചന്റെ പേര് പനയപ്പള്ളി അച്ചനെന്നാണ്. ബിഷപ്പിന്റെയടുത്തയാളാണെന്നു കേട്ടിട്ടുണ്ട്. നിർവികാരനായി ക്ലാസെടുക്കുന്ന അച്ചനെപ്പോലെയായിരുന്നു വിദ്യാർത്ഥികളായ 'മക്കളും'. "എനിക്കറിയാത്തത് എങ്ങനാ മക്കളെ ഞാൻ നിങ്ങളെ പഠിപ്പിക്കുന്നത്?" എന്ന ശൈലിയിലായിരുന്നു അദ്ദേഹത്തിന്റെ ക്ലാസ്. പിള്ളാരു ശ്രദ്ധിക്കണമെന്ന് അച്ചനൊരു നിർബന്ധവുമില്ല. "പള്ളിയിൽ ബൈബിളു വായിക്കുമ്പോൾ കുഞ്ഞാടുകൾ ശ്രദ്ധിക്കണമെന്നു വികാരി പറഞ്ഞാൽ നടക്കോ ?" എന്നാണച്ചന്റെ കമന്റ്.

കഠിനഹൃദയനും, കാണുമ്പോഴും, സംസാരിക്കുമ്പോഴും പഠിപ്പിക്കുമ്പോഴും പരുക്കനും ആജാനുബാഹുവുമായ സെന്റ് ആൽബർട്ട്സിലെ പ്രിൻസിപ്പാളച്ചൻ എങ്ങിനെ ആ കോളേജ് നിയന്ത്രിക്കുന്നു എന്ന് കണ്ടുപഠിക്കേണ്ടതാണെന്നു തോന്നാറുണ്ട്. അസാധാരണ ഓർമ്മശക്തി, ഗണിതത്തിൽ അപാരപാണ്ഡിത്യം, തുടങ്ങി അനേകം ഗുണങ്ങളുള്ള ഫാ. കൊന്നുള്ളിയെ മറക്കാനേ സാദ്ധ്യമല്ല. ഞങ്ങൾക്കദ്ദേഹം കുറച്ച് മോറൽ സയൻസ് ക്ലാസുകളാണെടുക്കാറുള്ളത്. ക്ലാസ് തുടങ്ങുന്നത് വലിയ തത്വങ്ങളുമായിട്ടാണ്. ഇന്നും മറക്കാനാകാത്ത ഒരു ക്ലാസ് തുടങ്ങിയതിങ്ങിനെയായിരുന്നു. അനുനിമിഷം കറങ്ങിക്കൊണ്ടിരിക്കുന്ന ഈ പ്രപഞ്ചം.... അതിൽ ബില്യൺസ് ആന്റ് ബില്യൺസ് ഗാലക്സികളുണ്ട്. അതിലൊരു ഗാലക്സിയാണ് മിൽകിവേ ഗാലക്സി... അതിൽ ബില്യൺസ് ആന്റ് ബില്യൺസ് സോളാർ സിസ്റ്റങ്ങളുണ്ട്... അതിലൊരു സോളാർ സിസ്റ്റമാണ് നമ്മുടെ സോളാർ സിസ്റ്റം. അതിലനവധി ഗ്രഹങ്ങളുണ്ട്. അതിലൊന്നാണ് ഭൂമി... അതിലനവധി കൺട്രീസുണ്ട്. അതിലൊന്നാണ് ഇന്ത്യ. അതിലനവധി സംസ്ഥാനങ്ങളുണ്ട് അതിലൊന്നാണ് കേരളം... അതിൽ ധാരാളം ജില്ല

കളുണ്ട്, അതിലൊന്നാണ് എറണാകുളം... അതിലെത്രയോ കെട്ടിടങ്ങളുണ്ട് അതിലൊന്നാണ് സെന്റ് ആൽബർട്ട്സ് കോളേജ്. അതിലുള്ള അനവധി മുറികളിലൊന്നിൽ നമ്മൾ ഇരിക്കുന്നു. അതിലിത്രയുംപേരിലൊരാളാണ്... ഞാൻ... ഈ പ്രപഞ്ചത്തിൽ ഞാനെത്രവലുപ്പമുള്ളവനാണെന്ന് നിങ്ങൾ ഊഹിക്കുക... ?

കേൾക്കുമ്പോൾ ചിലർക്ക് വിരസത തോന്നാമെങ്കിലും ഒരു വലിയ സത്യം ഡോ. കൊന്നുള്ളിയച്ചൻ വിദ്യാർത്ഥികളുടെ മുമ്പിലവതരിപ്പിച്ച രീതി ഇന്നും ഞാൻ ചില ക്ലാസുകളിലും തത്വശാസ്ത്രങ്ങൾ വിവരിക്കുന്ന വേദികളിലുമെല്ലാം ആവർത്തിക്കാറുണ്ട്.

ഡോ. കൊന്നുള്ളിയച്ചന്റെ സർവപ്രധാന നേട്ടമെന്നത് വിഷയത്തിൽ അഗാധ പാണ്ഡിത്യം, അതവതരിപ്പിച്ച് പറഞ്ഞുകൊടുക്കാനുള്ള ക്ഷമ, വിഷയം കൈകാര്യം ചെയ്യാനറിയാവുന്നതുപോലെതന്നെ വിദ്യാർത്ഥികളേയും കൈകാര്യം ചെയ്യാനറിയാമെന്ന ദൃഢവിശ്വാസം. മറ്റെല്ലാ അദ്ധ്യാപകർക്കും ആദരവും ബഹുമാനവും. ശരിയെന്നു തോന്നുന്നതുമാത്രമേ സ്വീകരിക്കൂ എന്ന ധാരണ പരത്താനുള്ള കഴിവ്. ദൃഢനിശ്ചയമുണ്ടായാൽപോരാ അതുണ്ടെന്ന് ബോധ്യപ്പെടുത്താനുള്ള കഴിവും വേണം. അദ്ദേഹത്തിനതുണ്ട്. സ്ഥാപനത്തിനുവേണ്ടി ജീവിക്കാനുള്ള മനോഭാവം, ഇന്റർവ്യൂവിലും അദ്ധ്യാപകവിദ്യാർത്ഥി സെലക്ഷനിലും നൂറുശതമാനം സത്യസന്ധതയും നിഷ്പക്ഷതയും ഇതെല്ലാമാണ് ഫാ. അഗസ്റ്റിൻ കൊന്നുള്ളി.

സെന്റ് ആൽബർട്ട്സ് കോളേജിൽ സമരം വളരെ വിരളമായിരുന്നു. അതു നടത്താൻ കൊന്നുള്ളിയച്ചൻ അനുവദിക്കാറില്ല. സമരം നടത്തിയവരെ പ്രിൻസിപ്പാളിന്റെ മുറിയിലേക്ക് വിളിച്ചു വരുത്തുമ്പോൾ ആ വിദ്യാർത്ഥികളുടെ ഹൃദയമിടിപ്പ് അസാധാരണമായിരിക്കും. മക്കളെ വിറപ്പിച്ചു നിർത്തുന്ന അച്ചന് ജയിക്കണമെന്നോ കുട്ടികളെക്കൊണ്ട് മാപ്പുപറയിക്കണമെന്നോ ഒന്നുമില്ല. “എന്റെ കോളേജിലിതൊന്നും അനുവദിക്കില്ല. നിങ്ങളിങ്ങോട്ടുവരുന്നത് പഠിക്കാനാണ്. സമരത്തിനല്ല. സമരത്തിനു പോകണമെങ്കിൽ പൊയ്ക്കോ പഠിക്കാനാഗ്രഹമുള്ളവനെ വെറുതെവിട്ടേര്...!” ഇതാണ് ഈ ജന്മത്തിൽ ചിരിക്കാത്ത കൊന്നുള്ളിയച്ചന്റെ നിർദ്ദേശം.

കറുത്തിരുണ്ട് ഭീമാകാരമായ ശരീരത്തിൽ ളോഹ ഒരു വിതാനം പോലെയാണ്. ഒറ്റയാന്റെ മുമ്പിൽ പെടാതിരിക്കാൻ എല്ലാവരും ശ്രമിക്കുന്നതുപോലെയാണ് വിദ്യാർത്ഥികളുടെ അവസ്ഥ. ഒറ്റയാന്റെ ഓർമ്മശക്തിക്കൊരുപമകൂടി ഇവിടെയുണ്ട്. അസാധാരണ ഓർമ്മശക്തിയാണദ്ദേഹത്തിന്. കണ്ണടയിലൂടെ നോക്കാതെ അതിന്റെ മുകളിലൂടെ

നോക്കുന്ന അച്ചന്റെ മുന്നിൽ ഒന്നുരണ്ടു പ്രാവശ്യം അടിയനും പെട്ടുപോയിട്ടുണ്ട്. അപ്പപ്പോൾ എഫ്.ഐ.ആർ. വായിക്കുന്നതുപോലെ ഇവിടെ അഡ്മിഷൻ കിട്ടാൻവേണ്ടി ഞാൻ ചെയ്തതെല്ലാം അദ്ദേഹം തലച്ചോറിൽ നിന്നെടുത്തുവായിച്ചു. പിന്നീടൊരിക്കൽപെട്ടത് അവിടെ അദ്ധ്യാപനത്തിനായി ഒരു ഇന്റർവ്യൂവിൽ പങ്കെടുത്തപ്പോഴും അതുക ഴിഞ്ഞ് എനിക്ക് സെലക്ഷനില്ലെന്ന് എന്നോട് വന്നു പറയാൻ അടു ത്തെത്തിയപ്പോഴുമായിരുന്നു. അന്നു കൊന്നുള്ളിയച്ചന്റെ സ്നേഹവും ബഹുമാനവും ഏതാനും മിനിറ്റ് സമയത്തേക്കാണെങ്കിലും അനുഭവി ച്ചു. ആദ്യമായിട്ടായിരുന്നു അത്. മറക്കാനാകാത്ത കഠിനഹൃദയത്തിൽ നിന്നും പുറത്തുവന്ന സ്നേഹ ബഹുമാനം!

മറ്റൊരച്ചനും ഞങ്ങളെ പഠിപ്പിച്ചിരുന്നു. കെമിസ്ട്രിയിലാണ് ആ അച്ചന് പിഎച്ച്.ഡി എന്നു പറയാറുണ്ടെങ്കിലും ഞങ്ങൾക്കെല്ലാവർക്കു മുണ്ടായിരുന്ന ധാരണ ദൈവശാസ്ത്രത്തിലാകാനേ സാധ്യതയുള്ളൂ എന്നാണ്. വെളുത്തുതുടുത്ത ശരീരപ്രകൃതിയും പ്രത്യേക രീതിയിൽ വികാര തീവ്രമെന്നു തോന്നുന്ന സംഭാഷണവുമാണദ്ദേഹത്തിന്റെ പ്രത്യേകത. എന്നിരുന്നാലും ഓരോ വിദ്യാർത്ഥിയേയും രക്ഷാകർത്താ ക്കളേയും ഈ അച്ചൻ കൈകാര്യം ചെയ്യുന്ന രീതി വളരെ രസകര മായി തോന്നാറുണ്ട്. വേദനിപ്പിക്കാതെ ദേഷ്യപ്പെടാതെ അച്ചൻ ഉദ്ദേ ശിച്ച കാര്യം ഉദ്ദേശിച്ചതുപോലെ ചെയ്തിരിക്കും. ഭരണ സംവിധാന ത്തിന്റെ ചട്ടക്കൂട്ടിനകത്തിരുന്നുകൊണ്ടായിരിക്കുമിതു ചെയ്യുക. അതേ സമയം വിഷയം കൈകാര്യം ചെയ്യാനുള്ള അദ്ദേഹത്തിന്റെ കഴിവ് കുറവായിരുന്നെങ്കിലും താൻ വിഷയത്തിലൊരു അതികായകനാ ണെന്ന ഭാവമൊന്നും അദ്ദേഹത്തിനില്ലായിരുന്നു.

ഞങ്ങളെ ഹിന്ദി പഠിപ്പിച്ചിരുന്ന അദ്ധ്യാപകൻ വളരെ പാവമാണ്. ഹിന്ദിയൊന്നുമറിഞ്ഞുകൂടെന്ന് ക്ലാസിൽ വിവരിക്കുന്ന കൂട്ടത്തിൽ അറി യിക്കും. ക്ലാസിൽ കുറേ വിദ്യാർത്ഥികളിരിക്കും മറ്റുള്ളവരിറ ങ്ങിപോകും. വളരെ കാര്യമായ പാണ്ഡിത്യമില്ലാത്തവന് ഒരു വിദ്യാ ലയത്തിൽ രക്ഷപ്പെടാൻ സാധിക്കുന്ന എളുപ്പമാർഗ്ഗം ഇദ്ദേഹത്തിന്റെ അദ്ധ്യാപന രീതിയായിരിക്കും. ഞങ്ങളുടെ മറ്റൊരു ഹിന്ദി അദ്ധ്യാപ കനായ ശ്രീ റാവുസാർ വിദ്യാർത്ഥികളെ സ്വാധീനിച്ചിരിക്കുന്നതെത്ര യാണെന്നു വിവരിച്ചാൽ അതൊരു ഭാഗീക വിവരണമായിരിക്കും. എന്റെ ജീവിതാനുഭവങ്ങളിൽ സെന്റ് ആൽബർട്ട്സിലെ ശുദ്ധഗാന്ധി യനായ അദ്ദേഹം ഞങ്ങളെയെല്ലാവരേയും സ്വാധീനിച്ചത് ഭാഷാപ്ര യോഗത്തിന്റെ മാസ്മരികതയിലൂടെയാണ്. വ്യക്തമായ അക്ഷരം, സ്ഫുടതയോടെ പ്രയോഗിക്കുന്ന വാക്കുകളുടെ പ്രവാഹമായ വരി കൾ, അറിവുണ്ടെന്ന് വിദ്യാർത്ഥികളെ അറിയിച്ചുകൊണ്ടുള്ള അറിയി

ക്കൽ, ശാന്തമായ അവതരണം, മനസ്സിലായി എന്നുറപ്പുവരുത്തൽ ഇതെല്ലാം ഓരോ അദ്ധ്യാപകനും മാതൃകയായി കാണാൻ സാധിക്കുന്നത് ഒരുപക്ഷേ റാവു സാറിലായിരിക്കും.

റാവുസാർ ഹിന്ദിയിലും കൊങ്കണി ഭാഷയിലും അനവധി പുസ്തകങ്ങളെഴുതിയിട്ടുണ്ട്. ഒരസാധാരണ പൊതുപ്രവർത്തകനുമായിരുന്നു. ഗാന്ധിജിയെ പൂർണമായി അറിയാവുന്ന റാവുസാറുമായി എനിക്ക് ഇക്കാലമത്രയുമുള്ള നല്ലബന്ധം, IISH ലൂടെ വീണ്ടും വളർന്നു. ഇൻസ്റ്റിറ്റ്യൂട്ടിന്റെ എറണാകുളം ജില്ലാകോർഡിനേറ്ററായ ശ്രീ. ആർ.വി.ഷേണായുടെ ഭാര്യാപിതാവായിരുന്നു ഇദ്ദേഹം. സെന്റ് ആൽബർട്ട്സ് കോളേജിൽ, അടുക്കും ചിട്ടയോടെയും പദാനുപദം, സിലബസ്സനുസരിച്ച്, കൃത്യമായ പരിധിക്കുള്ളിൽ നിന്ന് സ്വധർമ്മം അനുഷ്ഠിച്ച്, വിദ്യാർത്ഥികളെ ഇരുത്തി പഠിപ്പിക്കുന്നതിൽ പൂർണമായും വിജയിച്ച ഒരദ്ധ്യാപകനാണ് റാവുസാർ. ഒരു വലിയ ലൈബ്രറി ശേഖരം അദ്ദേഹത്തിന്റെ വീട്ടിലുള്ളത്, IISH ന് സമർപ്പിച്ചതു കൂടാതെ പെൻഷൻ തുകവരെ IISH ലുള്ള വിശ്വാസംകൊണ്ട് ഇൻസ്റ്റിറ്റ്യൂട്ടിന്റെ പ്രവർത്തനങ്ങൾക്കായി നൽകുകയുണ്ടായി.

വാർദ്ധക്യത്തിന്റെ അവസാന ബിന്ദുവിലും, മുപ്പതുകൊല്ലങ്ങൾക്ക് മുമ്പ് ഞങ്ങളെ പഠിപ്പിച്ച അതേ ശബ്ദഗാംഭീര്യവും വ്യക്തതയും നിറഞ്ഞിരുന്നു. ഒരു ദാർശനീകന്റെ കാഴ്ചപ്പാടും വിഷയ ബോധവും ജ്ഞാനവും അവതരണശൈലിയിലെ മാഹാത്മ്യവുമെല്ലാം റാവുസാറിലെ സാഹിത്യകാരനേയും ഗാന്ധിയനേയും സാമൂഹ്യപ്രവർത്തകനേയും അദ്ധ്യാപകനിലേക്കലിയിപ്പിച്ചു എന്ന് എഴുതുന്നതാവും ശരി. സ്വയം കർമ്മമണ്ഡലത്തിൽ നിറഞ്ഞു നിൽക്കുമ്പോഴും തന്റെ മക്കളെപോലെ കരുതുന്ന വിദ്യാർത്ഥികളേയും സാമൂഹ്യപ്രവർത്തനമണ്ഡലത്തിലേക്ക് ആനയിക്കാനുള്ള മാനസീക ശക്തിയും, ഇന്നേവരെ പഠിപ്പിച്ച, അഥവാ ഞാൻ ബന്ധപ്പെട്ട ഒരദ്ധ്യാപകനിലും കണ്ടിട്ടില്ല. ഒരുപക്ഷേ എന്നെ എട്ടാം ക്ലാസിൽ മലയാളം പഠിപ്പിച്ച ശ്രീ അരവിന്ദാക്ഷൻ സാറിന്റെ വാക്കുകളിൽ അത് കുറെയൊക്കെ പ്രതിഫലിച്ചിരുന്നുവെങ്കിലും, അദ്ദേഹത്തിന്റെ കർമ്മമണ്ഡലത്തിലിത്രക്കുമുണ്ടായിരുന്നില്ല.

ഇംഗ്ലീഷിന്റെ അതിഗഹനതലത്തിലേക്ക് കടന്ന് ക്ലാസെടുക്കുന്ന ശ്രീ ജോൺ ചക്കാലക്കൽ സാറിന്റെ ക്ലാസ് ഒരിക്കൽ കേട്ടവർ അദ്ദേഹത്തിനേയും അദ്ദേഹം പഠിപ്പിക്കുന്ന രീതിയും മറക്കില്ല. ഏതൊരദ്ധ്യാപകനും ഈ അദ്ധ്യാപകന്റെ ക്ലാസിലൊരിക്കലെങ്കിലും ഇരുന്ന് ഒരു മണിക്കൂർ സമയമെങ്കിലും ചിലവഴിച്ചാൽ വളരെയധികം പ്രയോജനപ്പെടുമെന്നെനിക്കു തോന്നാറുണ്ട്. ശ്രീ ജോൺ ചക്കാലക്കൽ ഞങ്ങ

ളുടെ ക്ലാസിൽ അറിയപ്പെട്ടിരുന്നത് ജോർജ്ജ് ഓർവൽ എന്ന പേരിലാണ്. ഞങ്ങൾക്ക് അദ്ദേഹം പഠിപ്പിച്ചിരുന്ന പുസ്തകത്തിന്റെ പേര് ഏസ്സേയ്സ് ഓഫ് ജോർജ്ജ് ഓർവൽ ആയിരുന്നു. ഒരു പാഠപുസ്തകം വായിക്കുമ്പോൾ, അദ്ധ്യാപകർ ഓരോ വരിയും വിവരിക്കുന്ന ശബ്ദം ചെവിയിൽ മുഴങ്ങിക്കേൾക്കുന്നത് ചക്കാലക്കൽ സാറിന്റേതുമാത്രമായിരുന്നു. മറ്റൊരദ്ധ്യാപകനും ശബ്ദത്തിന്റെ കഠിനമായ ഗാംഭീര്യം കൊണ്ട് ഈ നിലവാരത്തിലേക്കെത്താൻ സാധിച്ചിട്ടില്ല. ശ്രീ. വിൻസന്റ് സാർ ഇതിന്റെ അടുത്തെത്തുമായിരുന്നെങ്കിലും ഞാനെന്റെ ജീവിതാനുഭവങ്ങൾ എന്ന പുസ്തകത്തിൽ ചക്കാലക്കൽ സാറിനെക്കുറിച്ചും മറ്റു പലരെക്കുറിച്ചുമെഴുതിയിട്ടുണ്ടെങ്കിലും ഇംഗ്ലീഷ് ഭാഷയും അതിലെ വിഷയങ്ങളും, കെമിസ്ട്രി വിദ്യാർത്ഥികൾക്കായി പഠിപ്പിക്കുമ്പോൾ, വിദ്യാർത്ഥികളിൽ ഉണ്ടാകുന്ന താല്പര്യമില്ലായ്മ, മറ്റു ഇംഗ്ലീഷദ്ധ്യാപകർക്കും, ഹിന്ദിപോലുള്ള വിഷയങ്ങൾ കൈകാര്യം ചെയ്യുന്ന അദ്ധ്യാപകർക്കും കവച്ചുവെക്കാൻ അസാദ്ധ്യമായിരുന്നു. എന്നാൽ ശ്രീ. ജോൺ ചക്കാലക്കൽ ഇതിനൊരപവാദമായിരുന്നു. അത്രക്കും ശക്തമായ ഭാഷാ പരിജ്ഞാനവും അവതരണവും അദ്ദേഹത്തെ വിദ്യാർത്ഥികളുടെ പ്രിയ ഗുരുവാക്കി മാറ്റി. ക്ലാസിൽ കയറിയ വിദ്യാർത്ഥിയെ ക്ലാസ് തീരുന്നതുവരെ ഒരേ കാര്യത്തിൽ ശ്രദ്ധ കേന്ദ്രീകരിപ്പിച്ചിരുത്താൻ അദ്ദേഹത്തിന് കഥകളോ തമാശകളോ, മറ്റെന്തെങ്കിലും തരത്തിലുള്ള അനുഭവങ്ങളോ ഒന്നുംതന്നെ ക്ലാസിൽ പറയേണ്ടി വന്നിട്ടില്ല. വിഷയത്തിലൂടെ മാത്രം ചരിച്ചുകൊണ്ട് വിദ്യാർത്ഥികളെ പിടിച്ചിരുത്താൽ ശ്രമിച്ചാൽ പലരും പരാജയപ്പെടാറുണ്ട്. ഒരു വലിയ രസകരമായ സദസ്സിൽപോലും വിഷയത്തിൽ നിന്നെനിക്ക് സംഭവങ്ങളിലേക്കും, കഥകളിലേക്കും, മറ്റുള്ളവരുടെ ക്വട്ടേഷനുകളിലേക്കും കടക്കേണ്ടിവരാറുണ്ട്. അതു ചെയ്തില്ലെങ്കിൽ ഏതു സദസ്സും ഇളകും. എന്നാൽ ചക്കാലക്കൽ സാറിന്റെ ക്ലാസിൽ അതു സംഭവിക്കാറില്ല. അദ്ദേഹം ആരുടേയും കണ്ണിലുണ്ണിയാകാൻ ശ്രമിച്ചിട്ടില്ല. വിഷയം പഠിപ്പിക്കുന്നത് പൂർണമായും പഠിച്ചിട്ടാണെന്നതുതന്നെ അദ്ദേഹത്തെ എല്ലാവരും ആരാധിക്കാനും മനസ്സിൽ നിലനിർത്താനും ദശാബ്ദങ്ങൾ കഴിഞ്ഞും ഓർമ്മിക്കാനും കാരണമായിത്തിർന്നു. ഈ വരികളെല്ലാം എഴുതുമ്പോഴും അതെഴുതാനായി ഓർമ്മിക്കുമ്പോഴും ഞാൻ ചക്കാലക്കൽ സാറിന്റേയും വിൻസന്റ് സാറിന്റേയും ക്ലാസിലിരിക്കുന്ന അനുഭവത്തോടെയാണ് ചിന്തിക്കുന്നതും എഴുതുന്നതും.

**സേക്രഡ്ഹാർട്ട്സ് കോളേജിലെ അദ്ധ്യാപകർ**

കുറച്ചുദിവസത്തേക്കാണെങ്കിലും തേവരയിലെ സേക്രഡ്ഹാർട്ട് കോളേജിലെ വിദ്യാർത്ഥിയായിരുന്ന എനിക്ക് അവിടത്തെ അദ്ധ്യാപ

നവൃത്തിയെക്കുറിച്ച് ഏതാനും വരികളെങ്കിലും എഴുതണമെന്നൊരാഗ്രഹം മറച്ചു വെയ്ക്കുന്നില്ല. ആ കോളേജിലെ അദ്ധ്യാപകർ ഒരൊറ്റ കെട്ടായി പ്രവർത്തിക്കുന്നതുപോലെയെനിക്കനുഭവപ്പെട്ടിട്ടുണ്ട്. ഒരു വിദ്യാർത്ഥിക്ക് എതിരെ ഏതെങ്കിലും തരത്തിലുള്ള നടപടിയെടുക്കേണ്ടിവന്നാൽ ശരിതെറ്റുപോലും വിശകലനം ചെയ്യാൻ കാത്തു നിൽക്കാതെ എല്ലാവരും ആ വിദ്യാർത്ഥിക്കെതിരാവുന്ന ഒരു പ്രത്യേകത! അദ്ധ്യാപകർക്കുണ്ടായിരിക്കേണ്ട സ്വതന്ത്ര ചിന്താധാരയെ ഇല്ലാതാക്കുന്ന ഒരു രീതിയാണിതെന്നെനിക്കു തോന്നിയിട്ടുണ്ട്. ഐക്യത്തിന്റേയും ഏകാഭിപ്രായത്തിന്റേയും ശക്തി വിദ്യാർത്ഥികളുടെ മുന്നിൽ തെളിയിക്കാനിതുപകരിക്കുമെങ്കിലും ഒരു കോളേജ് അദ്ധ്യാപകന് കുറേക്കൂടി സ്വാതന്ത്ര്യം വേണമെന്ന് ഞാൻ ചിന്തിക്കാൻ തുടങ്ങിയത് ഈ കോളേജിൽ ഏതാനും ദിവസങ്ങൾ ചിലവഴിച്ചപ്പോഴായിരുന്നു.

എല്ലാ വിദ്യാർത്ഥികളേയും സ്പെഷ്യൽ ക്ലാസെടുത്തും അതിരാവിലെ മുതൽ രാത്രിവരെ പഠിപ്പിച്ചും റാങ്കുവാങ്ങിക്കുവാനെന്നപോലെയുള്ള അദ്ധ്യാപകരുടെ കടുംപിടുത്തത്തോടെയുള്ള പഠിപ്പിക്കൽ, അസഹനീയമായിരുന്നു. ആത്മാർത്ഥത കൊണ്ടാണിതെന്നു വ്യാഖ്യാനിക്കാമെങ്കിലും ഒരുതരം സ്പൂൺ ഫീഡിങ് പഠിപ്പിക്കൽ, പോസ്റ്റ് ഗ്രാജ്വേഷൻ ലെവലിൽ ഇത്രയും കഠിനമായ രീതിയിൽ മറ്റൊരിടത്തുണ്ടോയെന്ന് സംശയമാണ്.

ഏതെങ്കിലും ഒരദ്ധ്യാപകനുമായി ഒരു വിദ്യാർത്ഥി വാഗ്വാദം നടത്തുകയോ ചെറിയ അഭിപ്രായ വ്യത്യാസങ്ങൾ തുറന്നു പറയുകയോ ചെയ്താൽ അദ്ധ്യാപകരൊന്നടങ്കം ആ വിദ്യാർത്ഥിക്കെതിരാകുന്ന കാഴ്ച അവിടെ അനുഭവിച്ചു. പരിധിക്കപ്പുറമുള്ള ഉപദേശം ചില റെസിഡൻഷ്യൽ കോൺവെന്റ് സ്കൂളുകളെ ഓർമ്മിപ്പിക്കുന്നതായിരുന്നു. ഓരോ അദ്ധ്യാപകനും ഓരോ വിദ്യാർത്ഥിയേയും സന്മാർഗ ചികിത്സയ്ക്ക് വിധേയമാക്കുന്ന വാച്ചിംഗ് അവിടെ നിന്നനുഭവിച്ചപ്പോൾ തോന്നി; എന്നെങ്കിലും ഒരു കോളേജദ്ധ്യാപകനാകുകയാണെങ്കിൽ അദ്ധ്യാപകരോട് ഇതിനെതിരെ പറയണം എന്ന്. ഒരു രണ്ടാം വർഷ പോസ്റ്റ് ഗ്രാജ്വേഷൻ വിദ്യാർത്ഥിയും ഒരു കോളേജദ്ധ്യാപകനും തമ്മിൽ ക്വാളിഫിക്കേഷനിലൊരു വ്യത്യാസവുമില്ല. പ്രായപൂർത്തിയായവരെ ഇങ്ങിനെ ഭരിച്ച് പഠിപ്പിക്കരുതേ, എന്നു ഞാനാഗ്രഹിച്ചതിവിടെവച്ചാണ്.

ദശാബ്ദങ്ങൾക്കു മുമ്പ് പ്രേമനൈരാശ്യത്തിൽ പെട്ടുപോയ ഒരദ്ധ്യാപകനും അവഹേളിക്കാൻ മാത്രമറിയാവുന്ന മറ്റൊരദ്ധ്യാപകനും അവിടത്തെ അനുഭവങ്ങളെ 'അവിസ്മരണീയമാക്കുകയായിരുന്നു.

ഇത്തരത്തിലുള്ള നെഗറ്റീവുകളിലൊന്നുംപെടാത്ത ഒരു ബാബു സാർ അവിടെയുണ്ടായിരുന്നു. അതിഗഹനമായി വിഷയം വിദ്യാർത്ഥികളുടെ മനസ്സിൽ കടത്തിവിടാൻ കഴിവുള്ള ബാബുസാർ വിദ്യാർത്ഥികൾക്ക് സുഹൃത്തും രക്ഷാകർത്താവുമായിരുന്നു.

കുറച്ചു ദിവസങ്ങൾ മാത്രമുണ്ടായിരുന്ന എന്റെ എറണാകുളം തേവര എസ്.എച്ച്. കോളേജിലെ ജീവിതത്തിൽ ഇന്നും സ്മരിക്കുന്ന പലതും അനുഭവിക്കേണ്ടിവന്നിട്ടുണ്ട്. വളരെ നല്ല മാർക്ക് ബി.എസ്സിക്കുണ്ടായിരുന്നെങ്കിലും തേവര കോളേജിലെ അഡ്മിഷൻ ലിസ്റ്റിൽ ഞാൻ മധ്യമനായിരുന്നു. അതുകൊണ്ടു തന്നെ അവിടത്തെ അദ്ധ്യാപകർ 'താൻ അത്രക്കും കേമനനൊന്നുമല്ലെന്നു പറഞ്ഞ് ഇടക്കിടക്ക് അവഹേളിക്കുമായിരുന്നു. ഞാൻ പഠിച്ച മറ്റു രണ്ടു കോളേജിലും വളരെ മോശമായ മാർക്കോടുകൂടി മാനേജ്മെന്റിന്റെ ഒത്താശയോടെ മാത്രം കയറിപ്പറ്റിയ എന്നെ ഒരദ്ധ്യാപകനും മാർക്കിന്റെ പേരിൽ അവിടെ അവഹേളിച്ചിട്ടില്ല. ഓരോ അദ്ധ്യാപകനും ഒരു ക്ലാസിൽ വിദ്യാർത്ഥിയെക്കുറിച്ചു പറയുന്നതുതന്നെ അടുത്ത ക്ലാസിൽ വരുന്ന അദ്ധ്യാപകനും ആവർത്തിക്കുന്നതു തേവര കോളേജിൽ കേൾക്കാം.

ഉപദേശരൂപത്തിലാണ് ആരംഭിക്കുന്നതെങ്കിലും "ഞങ്ങളൊക്കെ വിചാരിച്ചാൽ നിന്റെ കെമിസ്ട്രി പ്രാക്റ്റിക്കലിന്റെ മാർക്ക് വട്ടപൂജ്യമാക്കാൻ സാധിക്കുമെന്ന ഭീഷണി പരോക്ഷമായി നൽകിയിട്ടാണ് തേവര കോളേജിൽ ഉപദേശം അവസാനിപ്പിക്കാറുള്ളത്." ഏതെങ്കിലും ക്ലാസിൽ ഏതെങ്കിലും വിദ്യാർത്ഥിയുടെ ഭാഗത്തു നിന്ന് ചെറിയ പിഴവുകൾ സംഭവിച്ചാൽപോലും അദ്ധ്യാപകർ അതിനെ ഏതോ തരത്തിലുള്ള 'തീവ്രവാദമായി' കാണുന്ന അനുഭവം മറ്റു രണ്ടു കോളേജുകളിലുമുണ്ടായിട്ടില്ല. എന്റെ കോളേജ് പഠന അദ്ധ്യാപന ജീവിതാനുഭവത്തിൽ നിന്നുകൊണ്ട് ഞാൻ പറയാറുള്ളത് അദ്ധ്യാപകർ സംഘടിത വർഗമാകരുത്. അവർ സ്വതന്ത്രമായി ചിന്തിക്കാനും ചിന്തിപ്പിക്കാനും പ്രേരിപ്പിക്കേണ്ടവരാണ്. ഗ്രാമങ്ങളിലെ കിണറ്റിനുചുറ്റും നിന്ന് പരദൂഷണം പറയുന്നവരുടെ നിലവാരത്തിലേക്കവർ താഴരുത്. ഒരുപക്ഷേ മഹാരാജാസിലും സെന്റ് ആൽബർട്ട്സിലും അനുഭവിച്ച സ്വാതന്ത്ര്യം കൊണ്ട് എനിക്ക് തോന്നുന്നതാകാമിത്. ഇതെന്റെ മാത്രം അനുഭവമാണെന്നെടുത്തു പറയട്ടെ!

**ടൈപ്പ് റൈറ്റിംഗ് പഠിപ്പിച്ച അദ്ധ്യാപകർ**

പഠിക്കുന്ന കാലഘട്ടത്തിലെ അദ്ധ്യാപകരെക്കുറിച്ചോർക്കുമ്പോൾ എന്നും മനസ്സിൽ ഭക്തിയുടെ വികാരമാണുദിക്കുന്നത്. അങ്ങിനെയൊരു വികാരമേ മിക്കവാറും വിദ്യാർത്ഥികൾക്ക് നന്മനിറഞ്ഞ വിചാ

രങ്ങൾ പകർന്നുകൊടുക്കുന്ന അദ്ധ്യാപകരോടുണ്ടാകൂ. അപ്രകാരമല്ലാത്ത ചില അനുഭവങ്ങളുമുണ്ടായിട്ടുണ്ട്. എന്റെ എല്ലാ സഹോദരന്മാരും ടൈപ്പ്റൈറ്റിംഗ് പഠിച്ചിട്ടുണ്ട്. തൃപ്പൂണിത്തുറ കോട്ടക്കകത്തുള്ള കൈലാസ് ഇൻസ്റ്റിറ്റ്യൂട്ടിലായിരുന്നു പ്രീഡിഗ്രിക്കു പഠിക്കുന്ന കാലത്ത് ടൈപ്പ്റൈറ്റിംഗ് പഠിക്കാനായി ചേർന്നത്. ചേട്ടന്റെ നിർബന്ധം കൊണ്ടു മാത്രമായിരുന്നു ഈ പഠനം. അത് ഒരു തമിഴ് ബ്രാഹ്മണകുടുംബത്തിന്റെ ഇൻസ്റ്റിറ്റ്യൂട്ടായിരുന്നു. അഞ്ചുരൂപ ഫീസുകൊടുത്താണ് പഠിച്ചിരുന്നത്. ടൈപ്പിംഗ് പഠിക്കാനിഷ്ടമായിരുന്നെങ്കിലും ആ സ്ഥാപനത്തിന്റെ ഉടമയായ 'മാഷും' അദ്ദേഹത്തിന്റെ മകനും ജനിച്ചതിനുശേഷം മുഖത്തൊരു പ്രാവശ്യമെങ്കിലും ചിരിവിടർത്തിയിട്ടില്ല. മുമ്പിൽ കൂടെ നടന്നു പോകുന്നവരും, ഇവരുടെ അടുത്തു വരുന്നവരും പണ്ട് മേടിച്ച കടം വീട്ടാത്തവരാണെന്ന മുഖഭാവത്തോടെയാണിവർ സ്ഥിരമായി കസേരയിലിരിക്കുന്നതും, വളരെ വിരളമായി മാത്രം അഞ്ചടി നടക്കുന്നതും. പഠിപ്പിക്കുന്ന സ്ഥാപനത്തിൽ ഐശ്വര്യത്തിന്റെയോ സരസ്വതി ക്ഷേത്രത്തിന്റെയോ ലക്ഷണമൊന്നുമില്ല. ഈ സ്ഥാപനത്തിന്റെ ഉടമയുമായി എന്റെ അച്ഛനും ജ്യേഷ്ഠനും നല്ല ബന്ധമുള്ളതുകൊണ്ട് ഞാനെന്തു ചെയ്താലും അതിന്റെയെല്ലാം റിപ്പോർട്ടുകൾ അപ്പപ്പോൾ വീട്ടിലെത്തും. ശരികളൊന്നും വരാറില്ല, തെറ്റുകളെല്ലാം ഊതിവീർപ്പിച്ചുവരും. അതിന്റെ പ്രതികരണവുമുണ്ടാകും. ഒരിക്കൽ ഇവരുടെ ബാഡ്ബുക്കിലായാൽ പിന്നെ ഗുഡ്ബുക്കിലേക്കുവരുന്നത് വളരെ വിഷമകരവും ശ്രമകരവുമാണ്. എല്ലാവരുടെയും മുമ്പിൽ വച്ചായിരിക്കും ദേഷ്യപ്പെടുന്നതും പൊട്ടിത്തെറിക്കുന്നതുമൊക്കെ. വിദ്യാർത്ഥികളോട് ഇത്രക്കും മോശമായി പെരുമാറുന്ന ഒരു അദ്ധ്യാപക കുടുംബത്തെ കണ്ടിട്ടില്ലെന്നു പറയുന്നതാവും ശരി. ഓരോ വിദ്യാർത്ഥി വരുമ്പോഴും മനസ്സിലുള്ളതു മുഴുവനും പ്രതിഫലിപ്പിച്ചുകൊണ്ടാണ് മുഖം വീർപ്പിച്ചുകൊണ്ട് വിദ്യാർത്ഥികളോടു സംസാരിക്കുന്നത്.

ഒരിക്കൽ ഞാൻ ടൈപ്പ് റൈറ്റിംഗ് പരീക്ഷക്കിരിക്കുയായിരുന്നു. എന്റെ വലതുവശത്തിരുന്നതാകട്ടെ ഒരു പെൺകുട്ടിയും. പേടിച്ചരണ്ടു കൊണ്ടുള്ള ആ കുട്ടിയുടെ ഇരിപ്പ് കണ്ടപ്പോൾതന്നെ ഞാൻ അദ്ധ്യാപകനോട് പറഞ്ഞു. "സാർ എനിക്ക് വേറൊരു സീറ്റുവേണം. ഈ കുട്ടിക്ക് പരീക്ഷ തുടങ്ങുമ്പോൾ എന്തെങ്കിലും സംഭവിച്ചാൽ കരയുമെന്ന് എനിക്കു തോന്നുന്നു. ആ കുട്ടി കരഞ്ഞാൽ എന്റെ കൈവിറയ്ക്കും, ടൈപ്പിംഗ് തെറ്റും. എന്നെ മാറ്റിയിരുത്തണം. ടൈപ്പ് ചെയ്യുമ്പോൾ വിരലൊന്ന് പിഴച്ചാൽ പിന്നെയുള്ളതെല്ലാം തെറ്റും....." ആ അദ്ധ്യാപകൻ എന്റെ മുഖത്തടിച്ചതുപോലെ പറഞ്ഞു. "ഓരോരുത്തനും അവന

വനിഷ്ടമുള്ള കസേരയും മേശയും കിടക്കയുമൊക്കെത്തരാൻ ഇതെന്താ ഫൈവ് സ്റ്റാർ ഹോട്ടലാണോ? വേണമെങ്കിൽ താൻ പരീക്ഷയെഴുതെടോ......" ടൈപ്പ്റൈറ്റിംഗ് പരീക്ഷ തുടങ്ങി പത്ത് മിനിറ്റു കഴിഞ്ഞപ്പോൾ അടുത്തിരുന്ന കുട്ടിയുടെ ടൈപ്പ് റൈറ്ററിലെ റിബൺ നീങ്ങാതായി. ആ കുട്ടി പൊട്ടിക്കരഞ്ഞുകൊണ്ടെഴുന്നേറ്റു. ഇതുകണ്ട് അടുത്തിരുന്ന എന്റെ മനസ്സും കൈയ്യും പതറി. പിന്നെ ഞാൻ ടൈപ്പ് ചെയ്തതെല്ലാം തെറ്റായിരുന്നു. ഞാൻ ടൈപ്പറൈറ്റിംഗിനു തോറ്റു.

ചേട്ടന്റെ നിർബന്ധംകൊണ്ട് വീണ്ടും പഠിക്കാൻപോയി. മോഡൽ റിഹേഴ്സൽ പരീക്ഷ (ഇൻസ്റ്റിറ്റ്യൂട്ടിൽ) ആരംഭിച്ചപ്പോൾ ഞാൻ മെഷീനിൽ പേപ്പർ വയ്ക്കുന്നതിന് ഏതാനും സെക്കന്റു വൈകിയപ്പോൾ ഞാൻ അദ്ധ്യാപകനോട് പറഞ്ഞു. "സാർ ഒരഞ്ചുസെക്കന്റ് സമയം തരണം." ഈ വരികേട്ട അവിടത്തെ അദ്ധ്യാപകൻ ശ്രീ അയ്യർ എന്നെ എല്ലാ വിദ്യാർത്ഥികളുടേയും മുന്നിൽ വച്ച് ആക്ഷേപിച്ചു. "താൻ വെറുതെയല്ല ഒരു പ്രാവശ്യം തോറ്റത്. ഇനിയും തോൽക്കും. ബാക്കിയെല്ലാവരും തയ്യാറായിട്ടും താൻ തയ്യാറായില്ല. തനിക്കുമാത്രം മൂന്നു കൊമ്പുണ്ടോ....."

വിമർശനം നീണ്ടപ്പോൾ ഞാൻ എഴുന്നേറ്റ് അദ്ധ്യാപകന്റെ അടുത്തു വന്നു പറഞ്ഞു. "എനിക്കു തന്നിരിക്കുന്ന മെഷീൻ സാറൊന്നു നോക്കണം. അതിൽ പേപ്പർ കയറുമോ എന്ന്. സാർ കുറേക്കാലമായി ഒരദ്ധ്യാപകനു ചേരാത്തവിധത്തിലാണ് ഇവിടത്തെ വിദ്യാർത്ഥികളോടും വിദ്യാർത്ഥിനികളോടും പെരുമാറുന്നതും സംസാരിക്കുന്നതും. സാറിനെന്തെങ്കിലും മാനസീക രോഗമുണ്ടെങ്കിൽ ചികിത്സിക്കണം. ഇവിടത്തെ വിദ്യാർത്ഥികൾ സാറു പറയുന്ന ഫീസു തന്നാണ് പഠിക്കുന്നത്. പിന്നെയെന്തിന് അനാഥാലയത്തിലെ അന്തേവാസികളോട് പെരുമാറുന്നതുപോലെ പെരുമാറണം...." ഇത്രയും പറഞ്ഞ് മോഡൽ പരീക്ഷയെഴുതാതെ ഞാനിറങ്ങിപ്പോയി. അന്ന് ആ അദ്ധ്യാപകൻ എന്നെക്കുറിച്ച് ജ്യേഷ്ഠനോടും അച്ഛനോടും കുറേ വിമർശിച്ചുകൊണ്ട് എന്തെല്ലാമോ പറഞ്ഞു. പക്ഷേ പിന്നീട് ആ അദ്ധ്യാപകന് എന്നെ അല്പം ഭയമായിരുന്നു എന്നെനിക്കു തോന്നി. ഞാൻ ടൈപ്പ്റൈറ്റിംഗ് പരീക്ഷ പാസാവുകയും ചെയ്തു. ഇങ്ങനേയും അദ്ധ്യാപകരുണ്ട്. (ഇങ്ങനെയും വിദ്യാർത്ഥികളും)

**എന്നെ പഠിപ്പിച്ച സ്കൂളിലെ അദ്ധ്യാപകർ**

ഒരു സ്കൂൾ വിദ്യാർത്ഥിയുടെ മനസ്സും മസ്തിഷ്കവും ചിന്തകളും വികാരങ്ങളുമെല്ലാം കോളേജ് വിദ്യാർത്ഥിയുടേതിൽ നിന്ന് ഭിന്നമാണ്. മാതാപിതാക്കളുടെ സംരക്ഷണയിൽ വളരാനാഗ്രഹിക്കുന്നതും,

സ്വയം പ്രകടിപ്പിക്കാനാഗ്രഹിക്കുന്നതും വീട്ടിലെ കെട്ടുപാടുകളിൽ നിന്ന് കുതറി മാറാനാഗ്രഹിക്കുന്നതും ഇക്കാലത്താണ്. സ്വാതന്ത്ര്യത്തിനുവേണ്ടി ദാഹിക്കുന്ന മനസ്സുള്ള വിദ്യാർത്ഥിയെ കൈകാര്യം ചെയ്യുന്നത് അതിനനുയോജ്യമായ ചിന്താശക്തിയുള്ള അദ്ധ്യാപകരാകണം.

സ്കൂൾ ജീവിതകാലമെന്നത് പ്രത്യേകതകൾ നിറഞ്ഞതാണ്. വാദിക്കാനും ജയിക്കാനും തന്റെ ചിന്തകൾ സ്ഥാപിച്ചെടുക്കാനും നിഷേധിക്കാനുമെല്ലാമുള്ള കാലഘട്ടമാണ്. കോളേജിൽ പല ലെവലിലും കാണാത്ത പ്രത്യേകതകൾ സ്കൂളിൽ നിലനിൽക്കുന്നുണ്ടാകും. വിദ്യാർത്ഥികളുടെ പ്രായം, അവർ വളരുന്ന ചുറ്റുപാടുകൾ, അവരുടെ മാതാപിതാക്കളുടെ വിദ്യാഭ്യാസ യോഗ്യത, സ്കൂളിന്റെ പ്രത്യേകത, മാതാപിതാക്കളുടെ രാഷ്ട്രീയ വീക്ഷണം, അദ്ധ്യാപകരുടെ ആത്മാർത്ഥത, വിദ്യാലയ മാനേജ്മെന്റിന്റെ പ്രത്യേകത ഇവയെല്ലാം വിദ്യാർത്ഥികളെ സ്വാധീനിക്കുന്നു. ഒരു ഗവൺമെന്റ് സ്കൂളിൽ പഠിക്കുന്ന വിദ്യാർത്ഥികൾക്കും പഠിപ്പിക്കുന്ന അദ്ധ്യാപകർക്കും വളരെയേറെ പ്രത്യേകതകളുണ്ട്. അവർ കോളേജ് വിദ്യാർത്ഥികൾ-അദ്ധ്യാപകർ ഇവരിൽ നിന്നും തികച്ചും വ്യത്യസ്ഥരാണ്.

ഞങ്ങളെ പത്താം ക്ലാസിൽ പഠിപ്പിച്ചത് പൗലോസ് എന്ന അദ്ധ്യാപകനായിരുന്നു. രോഗിയെപോലയാണ് സംസാരിക്കുന്നതും നടക്കുന്നതുമെങ്കിൽപോലും ദേഷ്യപ്പെടാതെ വിദ്യാർത്ഥികളെ വിറപ്പിക്കാനുള്ള കഴിവ് അദ്ദേഹത്തിനുണ്ടായിരുന്നു. പഠിപ്പിക്കുന്ന വിഷയം ഒരു പ്രാവശ്യമെങ്കിലും സ്വയം പഠിച്ച് തയ്യാറായേ പഠിപ്പിക്കാനായി വരുകയുള്ളൂ. ഓരോ വിദ്യാർത്ഥിയേയും വ്യക്തമായിട്ടറിയാവുന്ന അദ്ദേഹം പലപ്പോഴും പത്താം ക്ലാസിലെ വിദ്യാർത്ഥികളോടു സംസാരിക്കുന്നത് സമപ്രായക്കാരോട് സംസാരിക്കുന്നതുപോലെയാണ്. ഞാനെന്റെ പ്രഭാഷണങ്ങളിൽ പറയാറുണ്ട് ശബ്ദത്തിന്റെ കാഠിന്യം കുറയുന്നതനുസരിച്ച് സന്ദേശം മനസ്സിലെത്തുന്നതിന്റെ ശക്തി കൂടിക്കൊണ്ടേയിരിക്കും. അത് ഈ പൗലോസ് സാറിന്റെ സംഭാവനയായി എന്റെ മനസ്സിൽ നിൽക്കാറുണ്ട്.

വളരെ സാവധാനത്തിൽ നടന്നുവരുന്ന അദ്ദേഹം, ഒരു മുണ്ടും നീളത്തിലുള്ള ഷർട്ടുമിട്ട് കിഴക്കൻ മുതലാളിമാരെപോലെയാണു ക്ലാസിലേക്കു വരിക. ഓരോരുത്തരോടും അവരെയേൽപ്പിച്ചിരിക്കുന്ന ഹോംവർക്ക് ചോദിച്ചന്വേഷിച്ച്, വ്യക്തിപരമായ താല്പര്യമെടുക്കുന്ന വ്യക്തിയായിരുന്നു. സമരത്തിനോടും അച്ചടക്കമില്ലായ്മയോടും ഒരു

ദാക്ഷിണ്യവും കാണിക്കാത്ത സാറിന്റെ ക്ലാസിൽ വിദ്യാർത്ഥികൾ ഭയ ഭക്തിയോടെയാണിരിക്കാറുള്ളത്. ഹൈസ്കൂളിലെ പഠനം കഴിഞ്ഞിറങ്ങുന്ന പത്താം ക്ലാസിൽ ഇങ്ങിനെയൊരദ്ധ്യാപകനെ ലഭിച്ചതിൽ ഞങ്ങൾ ആഹ്ലാദിക്കാറുണ്ടായിരുന്നു. 15, 16 വയസ്സിൽ കാണിക്കാറുള്ള വീറും വാശിയുമുള്ള വിദ്യാർത്ഥികളുടെ സ്വഭാവത്തിന്റെ പ്രത്യേകതകൾ മനസ്സിലാക്കികൊണ്ടുതന്നെയായിരുന്നു അദ്ദേഹം ഞങ്ങളെ പഠിപ്പിച്ചത്.

വേണ്ടതിനും വേണ്ടാത്തതിനും നശീകരണ സ്വഭാവമുള്ള സമരം ചെയ്യുന്ന റൗഡികളുടെ സിരാകേന്ദ്രമായിരുന്നു തൃപ്പൂണിത്തുറ ഗവ. ബോയ്സ് ഹൈസ്കൂൾ. ബഞ്ചുകളും ഡസ്ക്കുകളും തല്ലിപ്പൊളിച്ച് മറിച്ചിട്ട് നശിപ്പിക്കുന്നതിൽ ആഹ്ലാദം കണ്ടെത്തിയിരുന്ന വിദ്യാർത്ഥികളെ നിയന്ത്രിക്കാൻ ഒരദ്ധ്യാപകനും ശ്രമിക്കാറില്ല. ശ്രമിച്ചിട്ടും കാര്യമില്ലെന്നവർക്കു തോന്നുന്നതുകൊണ്ടാകാമിങ്ങനെയവർ പ്രതികരിക്കാതിരിക്കുന്നത്. അദ്ധ്യാപക-അദ്ധ്യാപികമാരുടെ സ്റ്റാഫ് റൂമുകളിൽപോലും ഇടിച്ചുകയറി അവിടത്തെ ഡസ്ക്കും മേശയും തല്ലിപ്പൊളിക്കുന്ന വിദ്യാർത്ഥി നേതാക്കളെ ഒരല്പം ശാസിക്കാൻ യോഗ്യതയുള്ള ഒരേഒരദ്ധ്യാപകൻ ഇദ്ദേഹമായിരുന്നു. ഞങ്ങൾ അദ്ദേഹത്തിനെ ഗിള്ളിവർ എന്നാണ് ഇരട്ടപേരിട്ടു വിളിക്കാറുള്ളത്.

ആത്മാർത്ഥയും അറിവുമുണ്ടെങ്കിലും അതവതരിപ്പിച്ച് പഠിപ്പിക്കാനുള്ള ശക്തമായ ചൈതന്യമുള്ളവരുണ്ടെങ്കിലും വിദ്യാർത്ഥി രാഷ്ട്രീയവും ലക്ഷ്യബോധമില്ലാത്ത സമരങ്ങളും, നേതാക്കന്മാർ സ്വാർത്ഥ ലാഭത്തിനായി വിദ്യാർത്ഥികളെ ഉപയോഗിക്കുന്നതുമെല്ലാം ഒരു വലിയ സമൂഹത്തേയും വിദ്യാലയത്തേയും അടിമുടി എങ്ങിനെ നശിപ്പിക്കുമെന്നറിയണമെങ്കിൽ അക്കാലത്തും ഇന്നും ഈ സ്കൂളിൽ വന്നാൽ മതിയാകും.

ഒരദ്ധ്യാപകൻ ആദ്യകാലങ്ങളിൽ ഞങ്ങൾക്ക് ഗണിതമെടുത്തിരുന്നു. എല്ലാ ഗണിത അഭ്യാസങ്ങളും പഠിപ്പിക്കുമ്പോൾ അദ്ദേഹം പറയും "ഇത് സിമ്പിൾ ആണ്." വേണ്ടതിനും വേണ്ടാത്തതിനും ഈ പ്രയോഗമുണ്ട്. അദ്ദേഹത്തിന് പഠിപ്പിക്കാനൊട്ട് അറിഞ്ഞുംകൂടായിരുന്നു. അദ്ദേഹത്തിനെ വിദ്യാർത്ഥികളെല്ലാവരും വിളിച്ചിരുന്നത് സിംബ്ളൻ എന്നായിരുന്നു. ഓരോ അദ്ധ്യാപകനും തന്റെ വിഷയം വിവരിക്കുമ്പോൾ ഒരേവാക്ക് പലദിവസങ്ങളിൽ പലപ്രാവശ്യം വേണ്ട സ്ഥലത്തും വേണ്ടാത്തിടത്തുമെല്ലാം ലാഘവത്തോടെ ഉപയോഗിക്കുമ്പോൾ വിദ്യാർത്ഥികളുടെ ശ്രദ്ധമുഴുവനും അദ്ധ്യാപകൻ വിവരിക്കുന്ന വിഷയത്തിലല്ല, വിവരിക്കുന്ന രീതിയിലേക്കായിരിക്കും പോകുക എന്നതിന് തെളിവാണിത്.

ഞങ്ങളെ ഉയർന്ന ക്ലാസിൽ ഗണിതം പഠിപ്പിച്ചത് ഒരു ശ്രീനിവാസൻ മാഷായിരുന്നു. എന്നും ഒരു കള്ളച്ചിരിയുമായേ ക്ലാസിൽ വരാറുള്ളൂ. ശ്രദ്ധിക്കാതെയിരിക്കുന്ന വിദ്യാർത്ഥിയെ കളിയാക്കി വിമർശിക്കുന്ന രീതിയിലൂടെ അവനെക്കൊണ്ട് ശ്രദ്ധിപ്പിക്കുമ്പോഴും ഒരു വിദ്യാർത്ഥിക്കും തന്നെ അവഹേളിച്ചതായി തോന്നില്ല. മഴ പെയ്തു കൊണ്ടിരുന്നപ്പോൾ, ക്ലാസിലിരുന്ന് പുറത്തേക്കു നോക്കിയിരുന്നതു കണ്ട് സാർ എന്നോടു ചോദിച്ചു. "എടോ ഗോപാലകൃഷ്ണാ ആകാശത്തുനിന്നു മൂന്നു മത്സ്യം താഴെ വിണതു ഞാൻ കണ്ടു. താനെത്ര എണ്ണിയെടോ" പിന്നെ ഞാൻ ജനലിലൂടെ പുറത്തേക്ക് നോക്കിയിട്ടില്ല. അദ്ദേഹം പഠിപ്പിക്കുന്ന ഗണിതത്തിലെ ജ്യോമട്രിയിൽ ഗോളവും, ത്രികോണവുമായി ബന്ധപ്പെട്ട രൂപങ്ങളെ ബോഡി ലാംഗ്വേജുപയോഗിച്ചും വാക്കുകളിലൂടെയും വിദ്യാർത്ഥികളെ പഠിപ്പിക്കുന്ന രീതി അനിതരസാധാരണമാണ്. ക്ലാസ് നടന്നുകൊണ്ടിരിക്കേ വാച്ചിലേക്കു നോക്കിയ വിദ്യാർത്ഥിയോട് അലക്ഷ്യമായി അദ്ദേഹം പറഞ്ഞു. "ഇതെല്ലാം പഠിച്ചിട്ടല്ലാതെ പുതിയ വാച്ച് എല്ലാവരേയും കാണിക്കാനായി പലപ്രാവശ്യം അതിലേക്ക് നോക്കിയതുകൊണ്ട് പ്രയോജനമൊന്നുമില്ല. പോകാനൊന്നും സമയമായിട്ടില്ല." ഏതാനും വർഷങ്ങൾക്കു മുമ്പ് അദ്ദേഹം ഇഹലോകവാസം വെടിയുന്നതുവരെ ഭയഭക്തിയോടെയാണ് ഞാനദ്ദേഹത്തെ വന്ദിച്ചിരുന്നത്. അദ്ദേഹം പഠിപ്പിച്ച എല്ലാ വിദ്യാർത്ഥികളും അങ്ങിനെയാകാനാണ് സാധ്യതയും. ഏറ്റവും അടുത്ത വിദ്യാർത്ഥിയേയും അകന്ന വിദ്യാർത്ഥിയേയും ഒരേപോലെ ബന്ധം പുലർത്താനും അദ്ദേഹത്തിൽ നിന്നും ഞാൻ പഠിച്ചു. ഏതു വിദ്യാർത്ഥിയേയും പരിധിക്കപ്പുറം അടുപ്പിച്ചിരുന്നുമില്ല, അകത്തിയുമിരുന്നില്ല.

ചിരിക്കാതെ തമാശ പറഞ്ഞ് ദേഷ്യം വരുമ്പോൾ വിറക്കുന്ന അദ്ധ്യാപകനായ ശ്രീനിവാസൻ മാഷും ക്ലാസ് ഭയാനകമാക്കാറുണ്ടെങ്കിലും വളരെ രസകരമായ ബോഡിലാംഗ്വേജാണ് അദ്ദേഹത്തിന്റേത്. എല്ലാം ആക്ഷനിലൂടെ അവതരിപ്പിക്കാനുള്ള അസാധാരണ വൈഭവം! പല വിധത്തിൽ പല കാര്യങ്ങൾ പറയാൻ അതിസമർത്ഥനായ അദ്ദേഹത്തിന് എൻ.സി.സിയുടെ ഉത്തരവാദിത്വവുമുണ്ടായിരുന്നു.

ഞങ്ങളുടെ കുടുംബവുമായി പ്രത്യക്ഷ ബന്ധമുണ്ടായിരുന്ന അദ്ദേഹത്തിന്റെ ജീവിതാവസാനം പെട്ടെന്നായിരുന്നു. അതിന് ഒന്നുരണ്ടു വർഷം മുമ്പ് മുതൽ തന്നെ വളരെയേറെ ദൃഢബന്ധം പുലർത്തിയിരുന്നു. നല്ലതുപോലെ അനുഗ്രഹിക്കുമായിരുന്നു. "താൻ വലിയവനാകുമെന്ന്" പലപ്രാവശ്യം പറയാറുണ്ടായിരുന്നു. അതെല്ലാമൊരനുഗ്ര

ഹമായിത്തന്നെ എന്റെ ജീവിതത്തെ സ്വാധീനിച്ചിരുന്നു. പഠിപ്പിക്കുന്ന രീതി, പ്രത്യേകിച്ച് സ്കൂൾ വിദ്യാർത്ഥികളെ, കണ്ടു മനസ്സിലാക്കാൻ ഒരുത്തമമാതൃകയായിരുന്നു ശ്രീനിവാസൻ മാഷ്.

സഹപ്രവർത്തകരുടെ ക്ഷണമനുസരിച്ച് ചിലപ്പോൾ ചില ഹൈസ്കൂളുകളിലേക്ക് ക്ലാസെടുക്കാൻ പോകേണ്ടിവരുമ്പോൾ മറ്റൊരിടത്തും ഞാനെടുക്കാറില്ലാത്ത അദ്ധ്യാപനവിദ്യ എടുക്കാറുള്ളത് ശ്രീനിവാസൻ മാഷുടേതാണ്. ആ വിദ്യ ചെലവാകാത്ത സ്കൂളുകളുണ്ടാകാറില്ല. അതിൽ ശബ്ദത്തിന്റെ, പുഞ്ചിരിയുടെ, ശരീര ചലനത്തിന്റെ കയ്-മെയ് വഴക്കത്തിന്റെ, പദപ്രയോഗങ്ങളുടെ നർമ്മരസത്തിന്റെ, അച്ചടക്കപാലനത്തിന്റേയെല്ലാം നിർദ്ദേശങ്ങളും അനുമതികളുമുണ്ട്. മറ്റേതൊരു ഹൈസ്കൂൾ അദ്ധ്യാപകനേക്കാളും അധികമായി മാഷ് എന്റെ മനസ്സിൽ ഇന്നും ജീവിക്കുന്നു.

ഞങ്ങളുടെ സ്കൂളിൽ ഹിന്ദി പഠിപ്പിച്ച അദ്ധ്യാപികയെ എന്നും സ്മരിക്കാറുണ്ട്. ലീല ടീച്ചർ എന്നാണവരുടെപേര്. അതിശക്തമായ ആത്മധൈര്യം, വിഷയത്തിൽ അസാധാരണമായ പാണ്ഡിത്യം, വിദ്യാർത്ഥികളെ വരച്ച വരയിൽ നിർത്താനുള്ള കഴിവ്, മന്ദസ്മിതത്തോടെയുള്ള വർത്തമാന രീതി! ദേഷ്യത്തിന്റെ കൊടുമുടിയിൽ നിൽക്കുമ്പോളും അവരുടെ മുഖത്തെ മന്ദസ്മിതം മായാറില്ല. തീരുമാനിച്ചത് നടപ്പിലാക്കിയിട്ടേ ലീലടീച്ചർ മടങ്ങാറുള്ളൂ. ഉറച്ച വാക്കുകൾ, ഉറച്ച തീരുമാനം! ഒരു കാരണവശാലും കോപ്പിയടിക്കാനോ, ക്ലാസിൽ അപമര്യാദയായി പെരുമാറാനോ ടീച്ചറനുവദിക്കാറില്ല.

എനിക്ക് ടീച്ചറിനോടുള്ള ബന്ധമെന്നത് എന്റെ അച്ഛനും ഞാനും പൂജാകർമ്മത്തിനായി അവരുടെ വീട്ടിൽ പോകാറുണ്ടായിരുന്നു. അവർ നിർദ്ദേശാത്മകമായി ഓരോന്നു പറയുമ്പോഴും, ഏതൊരുവ്യക്തിയും അറിഞ്ഞോ അറിയാതെയോ അതനുസരിച്ചു പോകും. തൃപ്പൂണിത്തുറ ഗവൺമെന്റ് ബോയ്സ് ഹൈസ്കൂളിലെ പഠനകാലത്ത് അദ്ധ്യാപകരുടെയെല്ലാം പെരുമാറ്റ രീതിയും അവർ പഠിപ്പിക്കുന്ന രീതിയുമെല്ലാം എന്റെ മനസ്സിൽ പതിഞ്ഞിട്ടുള്ളതുപോലെ അന്നും ഇന്നും ഓരോ ക്ലാസിലും പഠിക്കുന്ന വിദ്യാർത്ഥികളുടെ മനസ്സിലും, അദ്ധ്യാപകരുടെ കുറ്റവും കുറവും മഹത്വവും പതിയുന്നുണ്ടാകും. വിദ്യാർത്ഥികൾ ഇതൊന്നും ഭാവിയിൽ ഓർമ്മിക്കുകയില്ലെന്ന് ധരിക്കരുത്. ഓരോ വിദ്യാർത്ഥിയും അനുഭവിച്ച നന്മതിന്മകൾ അവരുടെ മനസ്സിലെന്നുമുണ്ടാകും. ഒരുപക്ഷേ നൂറുകണക്കിന് വിദ്യാർത്ഥികളെ കൈകാര്യം ചെയ്യുന്ന അദ്ധ്യാപകർ ഇവയൊന്നും ഓർമ്മിക്കുകയില്ലെങ്കിലും വിദ്യാർത്ഥികൾ ഓർക്കാതിരിക്കില്ല.

സ്കൂളിൽ ഞങ്ങളെ പഠിപ്പിച്ച വളരെ പ്രായമായ ഒരു ടീച്ചറുണ്ടായിരുന്നു. നിർമ്മല ഹൃദയം, നന്മമാത്രമറിയാവുന്ന പെരുമാറ്റം, തറവാടിത്തമുള്ള അമ്മയുടെ മുഖഭാവം, ശാന്തത, വിഷയത്തിൽ നല്ല ജ്ഞാനം! അവരെ ഒരുദിവസം പോലും ഭംഗിയായി ക്ലാസെടുക്കാൻ വിദ്യാർത്ഥികളനുവദിച്ചിട്ടില്ല. വിദ്യാർത്ഥികളെ ഭയപ്പെടുന്നതുപോലെ അവർ പെരുമാറുന്നു എന്ന തോന്നൽ വിദ്യാർത്ഥികൾക്കുണ്ടായതാണു കാരണം.

എത്രയെല്ലാം ശക്തമായ വിഷയജ്ഞാനമുണ്ടെങ്കിലും, ശാരീരിക ശേഷിയും മനശക്തിയുമുണ്ടെങ്കിലും, ക്ലാസെടുക്കാനുള്ള കഴിവുണ്ടെങ്കിലും അതെല്ലാം പ്രത്യേകം പ്രത്യേകമുണ്ടാകണം. കൂടാതെ അദ്ധ്യാപകന് ധർമ്മബോധവുമുണ്ടാകണം. ഉപദേശിക്കുന്ന കാര്യങ്ങൾ ഉപദേശിക്കാൻ യോഗ്യതയുണ്ടെന്ന് അദ്ധ്യാപകനു സ്വയം തോന്നണം. വിദ്യാർത്ഥികൾക്കും ആ തോന്നലുണ്ടാക്കണം.

ഇതേ സ്കൂളിൽ ജീവശാസ്ത്രം ഞങ്ങളെ പഠിപ്പിച്ചിരുന്ന അദ്ധ്യാപികക്ക് നല്ലവിഷയജ്ഞാനവും അതു പകർന്നുകൊടുക്കാനുള്ള കഴിവുമുണ്ടായിരുന്നു. അസാമാന്യ സൗന്ദര്യവുമുണ്ടായിരുന്നു. അവരുടെ ശബ്ദവും മുഖഭാവവും കരയുന്നതുപോലെയായിരുന്നു. ചില വിദ്യാർത്ഥികളോട് അവർക്ക് പ്രത്യേക സ്നേഹമുള്ളതുപോലെ അവർ പെരുമാറിയുമിരുന്നു. അവരുടെ ക്ലാസിൽ വിദ്യാർത്ഥികൾ കുറേയൊക്കെ ശ്രദ്ധിക്കുമായിരുന്നെങ്കിലും ബോട്ടണിയിൽ പുഷ്പത്തിന്റെ ഘടനയും, സുവോളജിയിൽ മനുഷ്യശരീരഘടനയും വിവരിക്കുമ്പോൾ, അതിലെ ഓരോ വാക്കും മുനവച്ചുപയോഗിച്ച് വിദ്യാർത്ഥികൾ ക്ലാസ് വികലമാക്കുമായിരുന്നു. അവരുടെ സൗന്ദര്യം കണ്ട് ഹൈസ്കൂൾ വിദ്യാർത്ഥികൾ അവരെ യക്ഷിയെന്നാണ് വിളിച്ചിരുന്നത്.

ഞങ്ങളെ സംസ്കൃതം പഠിപ്പിച്ചിരുന്ന അദ്ധ്യാപകന്റെ ഇരട്ടപേരുതന്നെ കംസനെന്നായിരുന്നു. ദേഷ്യത്തിന്റെ കൊടുമുടിയിൽ നിമിഷം കൊണ്ടെത്തുന്ന അദ്ദേഹത്തിന്റെ ക്ലാസിൽ വിദ്യാർത്ഥികൾ പൂർണ നിശബ്ദത പാലിച്ചിരുന്നു. എന്നാൽ ക്ലാസു നടന്നുകൊണ്ടിരിക്കുന്ന വേളയിൽ വരാന്തയിലൂടെ നടക്കുന്ന വിദ്യാർത്ഥികൾ, ഈ ഇരട്ടപേർ ഉറക്കെ വിളിക്കുന്നതുകേട്ട് ക്ലാസിലുള്ള വിദ്യാർത്ഥികളും നിയന്ത്രണം വിട്ട് ചിരിക്കുമായിരുന്നു. ഓരോ അദ്ധ്യാപകനും ക്ലാസിൽ തന്റെ വികാരങ്ങൾ നിയന്ത്രിക്കേണ്ടതത്യാവശ്യമല്ലേ?

ഞങ്ങൾക്ക് ഇംഗ്ലീഷ് ക്ലാസെടുത്തിരുന്ന ഔസേപ്പ് മാഷ് മിക്കവാറും കരഞ്ഞുകൊണ്ടാണ് ക്ലാസിൽ നിന്നും പുറത്തുപോകാറുള്ളത്. ഒരു കുറവുമുള്ള അദ്ധ്യാപകനായിരുന്നില്ല അദ്ദേഹം. ഈ വിദ്യാ

ലയത്തിലെ ഹെഡ്മിസ്ട്രസും മാറി മാറി വരുന്ന ഹെഡ്മാസ്റ്റർമാരും വിദ്യാലയാന്തരീക്ഷം നന്മനിറഞ്ഞതാക്കാൻ കാര്യമായിട്ടൊന്നും ചെയ്യാറില്ല. അതിനുമുണ്ടായിരുന്നു കാരണം; പുറത്തുനിന്നുള്ള രാഷ്ട്രീയ ഇടപെടൽ!

എല്ലാ അദ്ധ്യാപകരേയും ചേർത്ത് തൃപ്പൂണിത്തുറ ഗവ. ബോയ്സ് ഹൈസ്കൂളിൽ ഒരു അദ്ധ്യാപക രക്ഷാകർത്തൃയോഗം വിളിച്ചു കൂട്ടാൻ ഞങ്ങൾ മുൻകയ്യെടുത്തു. ആ സ്കൂളിലെ എന്റെ പഠിത്തം കഴിഞ്ഞ് ഏകദേശം പത്തു വർഷം കഴിഞ്ഞാണിത്. അവിടത്തെ ഹെഡ്മാസ്റ്റർ ശ്രീ. അരവിന്ദാക്ഷൻ സാറിന്റെ അഭ്യർത്ഥനയനുസരിച്ചായിരുന്നു ഈ യോഗം. ചിന്തിക്കാൻ സാധിക്കുന്നതിനപ്പുറത്തെ താഴ്ന്ന നിലവാരത്തിലുള്ള നീചമായ കർമ്മം ചെയ്ത വിദ്യാർത്ഥികളെ ഡിസ്മിസ് ചെയ്യാനും അതിനു കൂട്ടുനിന്നവരെ സസ്പെന്റ് ചെയ്യാനും, ആ ശിക്ഷാനടപടികൾ സ്വീകരിക്കുമ്പോൾ രാഷ്ട്രീയക്കാരുടെ സമ്മർദ്ദമുണ്ടാകാതിരിക്കാനും, പോലീസ് സംരക്ഷണത്തിനുമായിട്ടായിരുന്നു യോഗം. ചർച്ച മുഴുവനും കേന്ദ്രീകൃതമാക്കിയത് ആ ദിശയിലേക്കായിരുന്നു. ഒരു സർക്കാർ സ്കൂൾ അത്രക്കും ഗതികെട്ട അവസ്ഥയിലെത്തിയിട്ടും രക്ഷാകർത്താക്കളാരും സ്കൂളിനെ രക്ഷിക്കാനായി വന്നില്ല. അദ്ധ്യാപകർ നിത്യവും ഇത്രയും നരകയാതനയനുഭവിച്ചിട്ടും അവരും ഈ ശിക്ഷാനടപടികൾക്കു കൂട്ടുനിന്നില്ല. അതിനുകാരണം അവരുടെ ഭയമായിരുന്നു. ഇത്രയും ഞാനിവിടെ വളരെ ചുരുക്കിയെഴുതിയത് നീറിപുകഞ്ഞ് നശിക്കുന്ന വിദ്യാഭ്യാസ സ്ഥാപനം നാശത്തിന്റെ നെല്ലിപ്പടിയിലെത്തുമ്പോഴും അതിനെ കരകയറ്റാൻ രക്ഷാകർത്താക്കൾക്ക് സമയമില്ല, അദ്ധ്യാപകർക്ക് ഭയവുമാണ്.

എങ്ങിനെ വേണമെങ്കിലും സ്കൂൾ നടക്കട്ടെ. വിദ്യാർത്ഥികൾ വന്നാൽ ക്ലാസെടുക്കാം! അവർക്കു വേണ്ടാത്തത് നാമെന്തിനാണ് കൊടുക്കുന്നത്...! എന്നിപ്രകാരമുള്ള കാഴ്ചപ്പാടിനെതിരെ ഒരു പാരലൽ കോളേജിൽ ഞാൻ പഠിപ്പിച്ചിരുന്നപ്പോൾ നടന്ന സംഭവം വിവരിച്ച് അദ്ധ്യാപകരെ ഭയമുക്തരാക്കാൻ ശ്രമിച്ചു. സംഭവം ഞാനിങ്ങനെ വിവരിച്ചു. "ആ പാരലൽ കോളേജിലെ ഒരു വിദ്യാർത്ഥി സിഗരറ്റ് വലിച്ചു. അദ്ധ്യാപകൻ പ്രിൻസിപ്പാളിനോടിതറിയിച്ചു. വിദ്യാർത്ഥിയെ ഉടനെ ഡിസ്മിസ് ചെയ്തു. ക്ലാസിലെ വിദ്യാർത്ഥികളൊന്നടങ്കം സമരത്തിനിറങ്ങി. അവരെയെല്ലാം ഫീസു തിരിച്ചു നൽകി പറഞ്ഞയച്ചു. രണ്ടദ്ധ്യാപകർ വിദ്യാർത്ഥികളെ ന്യായീകരിച്ചുകൊണ്ട് പ്രിൻസിപ്പാളിനോടു സംസാരിച്ചു. അദ്ധ്യാപകർ പറയുന്നതു മുഴുവനും കേട്ട് പ്രിൻസിപ്പാൾ അദ്ധ്യാപകരുടെ രണ്ടുമാസത്തെ ശമ്പളം കയ്യിൽ കൊടുത്ത് അവരേയും

പറഞ്ഞയച്ചു.... അങ്ങിനെ സംഭവിച്ചത് ഒരു പാരലൽ കോളേജിലാണെങ്കിലും ആ ചെയ്തത് സ്ഥാപനത്തിന്റെ പ്രസിദ്ധിവർദ്ധിപ്പിച്ചു" എന്നു ഞാൻ ഈ സ്കൂൾ യോഗത്തിൽ പറഞ്ഞു. സ്കൂളിൽ അതു നടപ്പാക്കുകയും ചെയ്തു. സ്കൂൾ അതിനുശേഷം കുറേയൊക്കെ ശാന്തമായി

**മറ്റു സ്കൂളിലെ പഠിപ്പിച്ച അദ്ധ്യാപകർ**

അർ എൽ വി സ്കൂളിലെ അപ്പർ പ്രൈമറി അദ്ധ്യാപകരും അതിനു താഴെ തൃപ്പൂണിത്തുറ ഗവ. ഗേൾസ് ഹൈസ്കൂളിലെ ലോവർ പ്രൈമറി സ്കൂളിലെ അദ്ധ്യാപകരും നൽകിയ അനുഭവങ്ങളുടെ സംക്ഷിപ്തം ഞാൻ എന്റെ ജീവിതാനുഭവങ്ങളിൽ എഴുതിച്ചേർത്തിട്ടുള്ളത് വായിച്ച് അദ്ധ്യാപകരിൽ പലരും അതൊരു മാർഗനിർദേശമാണെല്ലാവർക്കും എന്നു പറയുകയുണ്ടായി. അതിലെ വിവരണങ്ങളിവിടെ ആവർത്തിക്കുന്നില്ല.

= തൃപ്പൂണിത്തുറയിൽ ട്യൂഷൻ പഠിപ്പിക്കുന്ന ഒരദ്ധ്യാപകനുണ്ടായിരുന്നു. സൗജന്യമായിട്ടായിരുന്നു ഗണിതത്തിന് ട്യൂഷൻ ക്ലാസുകൾ നടത്തിയിരുന്നത്. ഞാൻ സൗജന്യമായിട്ടാണ് പഠിപ്പിക്കുന്നതെന്നും അതുകൊണ്ട് ഏതു വിദ്യാർത്ഥിയോടും ഏതു രീതിയിലും പെരുമാറാനുള്ള അവകാശമുണ്ടെന്നും ധരിച്ചാണദ്ദേഹം പഠിപ്പിക്കാറുള്ളത്. മക്കളെ ശിക്ഷിക്കാൻ ധൈര്യമില്ലാത്ത മാതാപിതാക്കൾ ഈ അദ്ധ്യാപകന്റെയടുത്തേക്കാണ് മക്കളെ പഠിപ്പിക്കാനായി അയക്കാറുള്ളത്. പഠിച്ചാലും പഠിച്ചില്ലെങ്കിലും പേടിപ്പെടുത്താനൊരാളാണല്ലോ എന്ന ധൈര്യത്തിനാണിത് ചെയ്യാറുള്ളത്. അഞ്ചേരി മഠത്തിലെ ഈ ഫ്രീ ട്യൂഷൻ തൃപ്പൂണിത്തുറയിൽ പ്രസിദ്ധമാണ്. വെറളി പിടിച്ചതുപോലെ സംസാരിക്കുന്ന അദ്ധ്യാപകൻ ചെയ്യുന്ന മഹത്തായ സേവനത്തിന്റെ ശോഭ പോകുന്നത് അദ്ദേഹം വിദ്യാർത്ഥികളോട് പെരുമാറുന്ന രീതി കൊണ്ടായിരുന്നു. ഏതദ്ധ്യാപകനും എത്ര സേവന മനോഭാവത്തോടെ ക്ലാസെടുക്കുമ്പോഴും വിദ്യാർത്ഥികളുടെ മനസ്സിൽ വിഷയം നിറക്കാനാണ് ശ്രമിക്കേണ്ടത്. മനസ്സിൽ വിഷയത്തിനു പകരം ഞങ്ങളുടെ മനസ്സിൽ നിറച്ചിരുന്നത് വിഷമം ആയിരുന്നു. വിഷയത്തോട്, വിദ്യാർത്ഥികൾ ആഭിമുഖ്യമുണ്ടാകണമെങ്കിൽ ആദ്യം അതുകൊടുക്കുന്നവരോട് സ്നേഹബഹുമാനാദികളുണ്ടാകണം/ഉണ്ടാക്കണം. വിശ്വാസമില്ലാത്ത ഡോക്ടർ കൊടുക്കുന്ന മരുന്നു രോഗിക്കു ഫലിക്കാത്തതുപോലെയാണ്, ഭയത്തോടെ വിഷയമെടുക്കേണ്ടിവരുമ്പോൾ വിദ്യാർത്ഥികളുടെ മനസ്സ് അത് തിരസ്കരിക്കുന്നതും. അപ്പോഴാണ്

വിഷമമാകുന്നതും. അദ്ധ്യാപകവൃത്തി 'ജീവനുള്ള' വ്യക്തികളെ കൈകാര്യം ചെയ്യുന്ന പ്രവൃത്തിയാണ്. അതുകൊണ്ടുതന്നെ വിദ്യാർത്ഥികളുടെ ശരാശരി തരംഗദൈർഘ്യത്തിൽ നിന്നുകൊണ്ട് കളിയാക്കാതെ, കരയിപ്പിക്കാതെ, അവഹേളിക്കാതെ, അപകർഷതാ ബോധമുണ്ടാക്കാതെ വേണം അദ്ധ്യാപകർ പഠിക്കലിനും പഠിപ്പിക്ക ലിനും നേതൃത്വം നൽകേണ്ടത്. ഈ ട്യൂഷൻ മാസ്റ്റർ ഫ്രീയായിട്ടല്ലേ ക്ലാസെടുക്കുന്നത് എന്ന ധാരണയിലായിരുന്നു കരയിപ്പിച്ചവഹേളിച്ച് ക്ലാസെടുക്കുന്നത്. ഞങ്ങൾ പഠിച്ചിരുന്ന കാലത്ത് വിദ്യാർത്ഥികൾക്ക് കുറെ സഹനശക്തിയുണ്ടായിരുന്നു. ഇന്നതില്ലാത്തതിനാൽ ഓരോ വിദ്യാർത്ഥിയെ കൈകാര്യം ചെയ്യുമ്പോഴും അദ്ധ്യാപകർ കൂടുതൽ ശ്രദ്ധിക്കണം.

ഇന്നത്തെ വിദ്യാർത്ഥികൾ കൂടുതൽ സ്വാതന്ത്ര്യമനുഭവിക്കുന്നുണ്ട്. ഓരോ വീട്ടിലും ഒന്നോ രണ്ടോ കുട്ടികളേയുള്ളൂ. അവർ ശാരീരക മായും മാനസീകമായും വൈകാരികമായും മാതാപിതാക്കളുടെയും പഴയ അദ്ധ്യാപകരുടെയും പ്രതീക്ഷക്ക് അപ്പുറത്തു നിൽക്കുന്നവരും വളരുന്നവരുമാണ്. ഇതെല്ലാം ഇന്നത്തെ അദ്ധ്യാപകരറിയണം. അത ല്ലെങ്കിൽ ഔദ്യോഗിക ജീവിതം തകരുക തന്നെ ചെയ്യും.

സ്കൂളിൽ സംസ്കൃതം പഠിപ്പിച്ച ഒരദ്ധ്യാപകന് പേരിട്ടിരിക്കുന്നത് കംസൻ എന്നാണെന്ന് സൂചിപ്പിച്ചുവല്ലോ. ക്ലാസിൽ വിദ്യാർത്ഥികളെ ചൂരൽ പ്രയോഗം നടത്തുന്നതിൽ ഒരു നിയന്ത്രണവുമില്ലാത്ത ആ അദ്ധ്യാപകനെ എല്ലാവർക്കും ഭയമാണ്. ആ ഭയത്തിന്റേയും അറപ്പി ന്റേയും പ്രകടനം വേദനാജനകമാംവിധത്തിൽ വിദ്യാർത്ഥികൾ പ്രക ടിപ്പിക്കുന്നതാണ്; ഇദ്ദേഹം ക്ലാസെടുത്തുകൊണ്ടിരിക്കുമ്പോൾ വരാ ന്തയിലൂടെ നടക്കുന്ന വിദ്യാർത്ഥികൾ കംസാ എന്ന് കൂവിവിളിച്ചിട്ട് ഓടിപ്പോകുന്നത്! ആ പഠിപ്പിക്കുന്ന ക്ലാസുമുറിയിൽ വിദ്യാർത്ഥിക ളുടെ മുമ്പിൽ ഷോക്കടിച്ചതുപോലെ നിന്ന്, അദ്ദേഹം വേദനിക്കുന്നതു കാണാം. എന്നിട്ടും സ്വന്തം സ്വഭാവത്തിൽ ഒരു മാറ്റവും വരുത്താൻ അദ്ദേഹത്തിന് സാധിച്ചിട്ടില്ല. അനുഭവങ്ങൾ പാഠമാകാത്ത അദ്ധ്യാപ കരുണ്ടെന്ന് നാം അറിയണം.

ഞങ്ങളെ പെയിന്റിംഗ് പഠിപ്പിച്ച ഒരദ്ധ്യാപകനുണ്ടായിരുന്നു. മോഹ നൻ എന്നാണ് അദ്ദേഹത്തിന്റെ പേര്. അദ്ദേഹത്തിന്റെ മുഖവും ശരീ രവും ജവഹർലാൽ നെഹ്റുവിനെപ്പോലെയാണ്. അത്ഭുതമെന്നു പറ യട്ടെ നെഹ്റുവിന്റെ ചിത്രം നന്നായി വരയ്ക്കുന്ന കുട്ടികളെ അദ്ദേഹ ത്തിന് വളരെ ഇഷ്ടമാണ്. അവരെ മാത്രം എന്നും അടുത്തു വിളിച്ച് പ്രോത്സാഹിപ്പിക്കുന്നതുകാണുമ്പോൾ ആ കഴിവില്ലാത്ത ഞങ്ങൾ

ദുഃഖിക്കുമായിരുന്നു.

ഒരദ്ധ്യാപകനും ഒരു വിദ്യാർത്ഥിയേയോ ഒരു ചെറുവിഭാഗത്തിൽപെടുന്ന വിദ്യാർത്ഥികളെ മാത്രമായിട്ടോ പരിധിക്കപ്പുറം പ്രദർശനാത്മകമായി പ്രോത്സാഹിപ്പിക്കുകയാണെങ്കിൽ അത് മറ്റു വിദ്യാർത്ഥികളിൽ ചിലർക്കെങ്കിലും അപകർഷതാബോധത്തിനു കാരണമാകും. അദ്ധ്യാപകർ വിദ്യാർത്ഥികൾക്കെല്ലാവർക്കും ഒരുപോലെ അവകാശപ്പെട്ടവരാണ്. അമ്മയ്ക്ക് മക്കളോടെന്നപോലെയായിരിക്കണം അദ്ധ്യാപകർക്ക് വിദ്യാർത്ഥികൾ. കൂടുതൽ ക്ഷീണിതനും തളർന്നവനും അമ്മയുടെ പരിചരണം കൂടുതൽ ലഭ്യമാക്കാറുള്ളതുപോലെയായിരിക്കണം അദ്ധ്യാപകരും! താഴ്ന്നവനെ കൂടുതൽ താഴ്ത്തുകയും ഉയർന്നവനെ കൂടുതൽ ഉയർത്തുകയും ചെയ്യുന്നത്, ഇന്നത്തെ സമ്പ്രദായത്തിൽ കൂടുതലായികാണുന്നു. റാങ്കു ലഭിക്കാൻ സാധ്യതയുള്ളവർക്കു മാത്രമായി പ്രത്യേക ക്ലാസ് സംഘടിപ്പിക്കുമ്പോൾ, അതിനൊരു പ്രായോഗിക ന്യായീകരണമുണ്ടാകാം. എങ്കിലും മറ്റു വിദ്യാർത്ഥികളുടെ മാനസീകാവസ്ഥയും കണക്കിലെടുക്കണമെന്ന് ഞങ്ങൾ അനുഭവിച്ചറിഞ്ഞിട്ടുണ്ട്.

ഞാൻ ക്ലാസെടുക്കാൻ പോകുന്ന പല സ്കൂളുകളിലും ചില വിദ്യാർത്ഥികളെ പ്രൊജക്റ്റ് ചെയ്ത് കാണിക്കുന്നത് പ്രത്യേകം ശ്രദ്ധിക്കാറുണ്ട്. ആ സമയത്ത് മറ്റു വിദ്യാർത്ഥികളുടെ മുഖത്തു കാണുന്ന ദുഃഖഭാരം വ്യക്തമായിക്കണ്ടനുഭവിക്കാൻ ഞങ്ങൾക്കു കഴിയുന്നു. ഇത് മുതിർന്നവർക്കും പക്വതവന്നവർക്കുപോലും അനുഭവിക്കേണ്ടിവരാറുണ്ട്. വിദ്യാർത്ഥികളുടെ നിലവാരത്തിൽ നിന്നുകൊണ്ട് ഇത് വിലയിരുത്തിയാലാണ് ഈ താരതമ്യം ചെയ്യലിന്റെ വേദനയറിനാകൂ.

**എന്റെ ജ്യോതിഷാദ്ധ്യാപകൻ**

ഇത്രയുമധികം ജിവിതത്തെ സ്വാധീനിച്ച ഒരദ്ധ്യാപകനുണ്ടാകില്ല. 1992ൽ എന്നെ ജ്യോതിഷം പഠിപ്പിച്ച ആചാര്യൻ! കേരള യൂണിവേഴ്സിറ്റിയിൽ നിന്ന് ഭാഷാശാസ്ത്രത്തിൽ മൂന്ന് എം.എ ബിരുദമുണ്ടായിരുന്ന അദ്ദേഹം അനവധി ജ്യോതിഷ പുസ്തകങ്ങളെഴുതിയിട്ടുണ്ട്. അറിവിന്റെ മൂർത്തിമദ്ഭാവമായ അദ്ദേഹം സൗജന്യമായി ജ്യോതിഷം പഠിപ്പിച്ചിരുന്നു. പഠിപ്പിക്കലിലൂടെ ശ്രീ മുത്തുസ്വാമിസാർ ജീവിക്കുകയായിരുന്നു. അസാധാരണ ബ്രഹ്മ തേജസ്, ലളിതമായ സംസാര രീതി, എല്ലാ സംരംഭങ്ങളേയും ആശീർവദിച്ചനുഗ്രഹിക്കാനുള്ള വലിയ മനസ്സ്!, എല്ലാ ക്ഷേമകാര്യങ്ങളും ചോദിച്ചറിയുന്ന സ്വഭാവം!, ഭാരതീയ പൈതൃകത്തിന് ക്ഷതമേൽക്കുന്ന ഏതു വാർത്ത വന്നാലും കണ്ടാലും സംസാരിച്ചാലും അഗാധമായി ദുഖിക്കുന്ന പ്രകൃതം, നിരന്തരം പ്രഭാ

ഷണങ്ങളും, സെമിനാറുകളും നടത്തി പഠിപ്പിക്കുന്ന വിഷയത്തെ പ്രചരിപ്പിക്കാനുള്ള ദൃഢപ്രതിജ്ഞയുമായി നടക്കുന്ന അറിവിന്റേയും അനുഭവത്തിന്റേയും ചൈതന്യഭാവമായ ആചാര്യൻ! ഇതെല്ലാമാണ് പ്രൊഫ. മുത്തുസ്വാമി.

ബുദ്ധിക്കും യുക്തിക്കും ശാസ്ത്രത്തിനും നിരക്കുന്ന ചാതുര്യത്തോടെ ഓരോ ജ്യോതിഷ സിദ്ധാന്തവും അദ്ദേഹം വിവരിച്ചു നൽകുന്നു. വിദ്യാർത്ഥികളോട് അതിർവരമ്പുകളില്ലാത്ത സ്നേഹാദരങ്ങളായിരുന്നു. അദ്ദേഹത്തിനെ വിദ്യാർത്ഥികൾ ബഹുമാനിക്കുന്നതിനേക്കാളേറെ അദ്ദേഹം വിദ്യാർത്ഥികളെ ബഹുമാനിച്ചിരുന്നു.

രാശിചക്രവും, ഭാവവും, ആധിപത്യവും, ദൃഷ്ടിയും, ദശ, അപഹാരം -ഛിദ്രം എന്നിവയുമെല്ലാം വിവരിക്കുന്നതിനുപയോഗിക്കുന്ന പദങ്ങളും ഉദാഹരണങ്ങളും മറ്റൊരദ്ധ്യാപകനും ഉപയോഗിച്ചു കാണാറില്ല. ഈ വിഷയത്തിലും മറ്റൊരു വിഷയത്തിലും ഉപയോഗിക്കാത്ത വാക്കുകളുപയോഗിച്ചാണ് പഠിപ്പിക്കാറുള്ളത്. എല്ലാവിഷയത്തിലേയും അദ്ധ്യാപകർക്ക് പ്രയോഗിക്കാവുന്ന ഉദാഹരണങ്ങൾ തന്നെയാണ് ജ്യോതിഷപഠനത്തിൽ ഉപയോഗിക്കാറുള്ളത്. അവനവനറിയാത്ത കാര്യങ്ങൾ വിദ്യാർത്ഥികളിൽ നിന്ന് ചോദിച്ചറിഞ്ഞു മനസ്സിലാക്കാനുള്ള അതിയായ താല്പര്യം അദ്ദേഹത്തെ വാനോളം ഉയർത്തുന്നു. സ്വന്തം വീട്ടിൽവച്ച് അനവധി വ്യക്തികൾക്ക് ജ്യോതിഷം പഠിപ്പിക്കുമ്പോൾ ആ വീട്ടിലെ ക്രമീകരണങ്ങൾക്കോ വീട്ടുകാരുടെ ജീവിതചര്യകൾക്കോ ഒരു മാറ്റവുമുണ്ടാകാറില്ല. ഏതൊരു വിദ്യാർത്ഥി ഏതു പാതിരാത്രിക്ക് കയറിവന്നാലും ആ സമയത്ത് അവിടെയെന്തെല്ലാമുണ്ടാകുമോ അതെല്ലാം എത്ര വിദ്യാർത്ഥികൾ വന്നാലും അഥവാ ആരുവന്നാലും മാറ്റാറില്ല. അതൊരദ്ധ്യാപക കുടുംബമായിരുന്നു. അദ്ധ്യാപക വിദ്യാർത്ഥി ബന്ധ വീക്ഷണം ഈ ലോകത്തിൽ മുത്തുസ്വാമി സാറിന്റെ വീട്ടിൽ മാത്രമേ ഇങ്ങിനെ കാണാൻ സാധിക്കുകയുള്ളൂ.

സ്വന്തം നേട്ടങ്ങളെക്കുറിച്ചോ സംഗീതത്തിൽ പിഎച്.ഡി. എടുത്ത മക്കളുടെ നേട്ടങ്ങളേക്കുറിച്ചോ അദ്ദേഹം ആരോടും ഒരു വരിപോലും പറയുന്നതു കേട്ടിട്ടില്ല. സ്വന്തം നേട്ടങ്ങളെക്കാൾ കൂടുതൽ സ്വന്തം കോട്ടങ്ങളാണ് പറയുക. മറ്റുള്ളവരുടെ കുഴപ്പങ്ങളേയും കോട്ടങ്ങളേയും നിസ്സാരമായി കാണുകയും ചെയ്തിരുന്നു. അതൊരിക്കലും ചർച്ച ചെയ്തിരുന്നുമില്ല. ജ്യോതിഷത്തിനെതിരെ പത്രവാർത്തകൾ വരുമ്പോഴും, യുക്തിവാദികൾ വെല്ലുവിളിക്കുമ്പോഴും അതിനെതിരെ പ്രതിഷേധിക്കുകയും സർക്കാർ തീരുമാനങ്ങൾക്കെതിരെ സത്യാഗ്രഹ സമരം നടത്തുകയുമെല്ലാം അദ്ദേഹം ചെയ്തിരുന്നു. അതിൽ നിസ്സ

ഹരിക്കുന്നതിൽ അദ്ദേഹത്തിനെന്നോട് ദേഷ്യമുണ്ടായിരുന്നു. പല സെമിനാറുകളിലും എന്നെ മുഖ്യപ്രഭാഷകനായിത്തന്നെ കണക്കാക്കി ക്ഷണിക്കുമായിരുന്നു. പഠനത്തിനുശേഷവും പ്രൊഫ. മുത്തുസ്വാമി സാറിനെ ഇടക്കിടക്ക് കാണാൻ ഞാൻ പോകുമായിരുന്നു. അദ്ദേഹത്തിന്റെ മരണം വരെ ഞാൻ വീട്ടിൽ പോയി നടത്തിയ പുണ്യദർശനത്തിൽ എത്രത്തോളം എനിക്ക് പ്രയോജനപ്രദമായിരുന്നു എന്ന ചോദ്യം ഞാനെന്നോടു ചോദിച്ചാൽ ഉത്തരം ലളിതമാണ്. ഏതൊരു സദസ്സിലും ഏതുവിഷയം പ്രഭാഷണത്തിനായി തെരഞ്ഞെടുത്താലും പ്രഭാഷണത്തിനുശേഷം ഏതു ചോദ്യം ആരു ചോദിച്ചാലും എനിക്കറിയാവുന്ന വിഷയങ്ങളുടെ പരിധിക്കുള്ളിൽ വരുന്നതാണെങ്കിൽ ഞാനുപയോഗിക്കുന്ന ഉദാഹരണങ്ങളും അതു വിവരിക്കുന്ന രീതിയും പ്രൊഫ. മുത്തുസ്വാമിയുടെ തനിപ്പകർപ്പാണ്. അദ്ദേഹത്തിന്റെ ശൈലിയിലൂടെ അതു വിവരിക്കുമ്പോൾ ചോദ്യകർത്താവ് പൂർണതൃപ്തനാണെന്ന് ഞാനറിയാറുമുണ്ട്. ജന്മാന്തര സുകൃതം കൊണ്ടാണ് പഠിക്കാനുള്ള വിഷയവും പഠിപ്പിക്കുന്ന രീതിയും രണ്ടും എനിക്കൊരേ വ്യക്തിയിൽ നിന്ന് ലഭിക്കാനനുഗ്രഹം ലഭിച്ചത്.

**എന്റെ വേദാദ്ധ്യാപകർ** : ചെറുപ്പകാലം മുതൽക്ക് മനസ്സിൽ നിറഞ്ഞുനിന്ന ആഗ്രഹമായിരുന്നു വേദങ്ങളും മന്ത്രങ്ങളും പഠിക്കണമെന്ന്. ഹൈസ്കൂൾ തലത്തിലെത്തിയപ്പോൾ തൃപ്പൂണിത്തുറയിലെ ഒരു വേദ പണ്ഡിതൻ യജുർവേദത്തിലെ കുറേ അദ്ധ്യായങ്ങൾ നല്ലവണ്ണം പഠിപ്പിച്ചു. അദ്ദേഹത്തിനെയെല്ലാവരും ശാസ്ത്രികൾ എന്നാണ് വിളിക്കാറുള്ളത്. അതുകൊണ്ടുതന്നെ അദ്ദേഹത്തിന്റെ ശരിക്കുള്ള പേര് രാമശാസ്ത്രികളാണെന്നു മനസ്സിലാക്കിയത് കുറേകാലം കഴിഞ്ഞാണ്. അദ്ദേഹത്തിനെക്കുറിച്ചോർക്കുമ്പോൾ എനിക്കിന്നും ദുഃഖം തോന്നാറുണ്ട്. കാരണം അദ്ദേഹം വളരെ ദാരിദ്രത്തിൽ കഴിയുന്ന പണ്ഡിതനായിരുന്നു. ആ ദാരിദ്ര്യം തന്നെ അദ്ദേഹത്തിനെ അടുക്കും ചിട്ടയും വൃത്തിയുമില്ലാത്ത വേദജ്ഞാനിയാക്കിയിരുന്നതിനാൽ ആരും ബഹുമാനിച്ചിരുന്നില്ല. അത്തരത്തിലുള്ള ജീവിതം നയിച്ചുകൊണ്ടിരിക്കുന്തോറും പരമദാരിദ്രത്തിലേക്കു വഴുതി വീണുകൊണ്ടേയിരുന്നു. അദ്ദേഹമെന്നെ പഠിപ്പിക്കുമ്പോൾ തുച്ഛമായ ദക്ഷിണയായിരുന്നു എന്റെ അച്ഛൻ കൊടുത്തിരുന്നത്. അതിന്നും വേദനയായി മനസ്സിലവശേഷിക്കുന്നു. ഞാനൊരുദ്യോഗസ്ഥനായതിനുശേഷം ഒരിക്കലദ്ദേഹത്തിന്റെ വീട്ടിലേക്ക് സാമ്പത്തിക സഹായവുമായി പോയപ്പോഴാണറിഞ്ഞത്; അനാഥനായി വിശന്നു പൊരിഞ്ഞ് നിത്യനരക ജീവിതം നയിച്ച് മണിക്കൂറുകൾക്കു മുമ്പ് മരിച്ചു എന്ന്. കൊടുക്കാനുദ്ദേശിച്ചതെല്ലാം അദ്ദേ

ഹത്തിന്റെ അന്ത്യകർമ്മത്തിനായി സമർപ്പിച്ചിറങ്ങി വന്നപ്പോൾ മനസ്സ് പറഞ്ഞത് അന്നു മുതൽക്കിന്നുവരെ പ്രാർത്ഥിക്കാറുണ്ട്, പ്രാവർത്തികമാക്കാറുമുണ്ട്. ആർക്കെങ്കിലും എന്തെങ്കിലും കൊടുക്കണമെന്നു തോന്നിയാൽ അതന്നുതന്നെ കൊടുക്കുക. നാളത്തേക്കുവച്ചാൽ കൊടുക്കുന്നവനും വാങ്ങിക്കുന്നവനുമുണ്ടാകണമെന്നില്ല.

അദ്ദേഹം പഠിപ്പിച്ച പാഠങ്ങളുടെ തുടർച്ചയായിട്ടായിരുന്നു തിരുവനന്തപുരത്ത് തെക്കേത്തെരുവിലെ പ്രഗത്ഭ വേദപണ്ഡിതനായ ശ്രീ. ഗോപാലഘനപാഠികളുടെ ശിഷ്യത്വത്തിൽ വേദം പഠിക്കാനാരംഭിച്ചത്. അറിവിന്റെ ഉത്തുംഗശൃംഗത്തിലിരുന്ന അദ്ദേഹം ഒറ്റമുണ്ടുടുത്താണ് നടന്നിരുന്നത്. ശാന്തനാണ്! മാധുര്യമുള്ള സംഭാഷണ ശൈലിയായിരുന്നു. എളിമയെന്താണെന്ന് അദ്ദേഹം പ്രായോഗികമായി പഠിപ്പിച്ചു. തിരുവനന്തപുരത്ത് റീജിയണൽ റിസർച്ച് ലാബറട്ടറിയിൽ സയിന്റിസ്റ്റായി ചേർന്ന്, ഒരു സയിന്റിസ്റ്റിന്റെ അഹങ്കാരവും രണ്ട് എം.എസ്സിയുണ്ടെന്ന ഭാവവും, എല്ലാം കുറേശ്ശെ എന്റെ തലക്കുകയറുന്ന വേളയിലായിരുന്നു ശ്രീഘനപാഠികളുടെ അടുത്ത് വേദം പഠിക്കാനായി ചേർന്നത്. പഠനമാരംഭിച്ചതുമുതൽ എന്നിലുള്ള തലക്കനം കുറെ കുറഞ്ഞു. ദിവസങ്ങൾ കഴിയുന്തോറും എന്റെ ഭാഷാപ്രയോഗത്തിലും നടത്തത്തിലും വേഷത്തിലും എളിമവരാൻ തുടങ്ങി. സ്വന്തം ജീവിതം, സന്ദേശം, പഠിപ്പിക്കുന്ന രീതി, ഇവയെല്ലാം, ആരാധ്യനായ, മഹാരാജാവിൽ നിന്ന് സ്വർണത്തിന്റെ വീരശൃംഖല സ്വീകരിക്കാൻ ഭാഗ്യം ലഭിച്ച, അദ്ദേഹത്തിൽ നിന്ന് പഠിക്കാനെനിക്കു സാധിച്ചു.

സാമാന്യം തരക്കേടില്ലാത്ത രീതിയിൽ പൂജാകർമ്മം നടത്താൻ അറിയാമെന്നഹങ്കരിച്ചിരുന്ന ഞാൻ, വിളക്കുവെച്ചാവാഹിച്ചുള്ള സുദീർഘമായ പൂജ എന്റെ വീട്ടിൽവച്ച് നടത്തിയപ്പോൾ അദ്ദേഹത്തിനേയും ക്ഷണിച്ചു. പൂജയെല്ലാം കഴിഞ്ഞ് അദ്ദേഹം പോകുന്ന വഴിക്ക് നൂറ് ഗായത്രി മന്ത്രം ജപിക്കാൻ എന്നോടു പറഞ്ഞിട്ടാണ് പോയത്. അതെന്തിനായിരുന്നു എന്ന് അടുത്തദിവസം പറഞ്ഞുതന്നു; തലേദിവസത്തെ പൂജയിലും മന്ത്രത്തിലും തന്ത്രത്തിലുമുണ്ടായിരുന്ന തെറ്റുകൾക്ക് പ്രായശ്ചിത്തമായിട്ടായിരുന്നു ഈ ഗായത്രിജപം. അന്നുഞാനറിഞ്ഞു ആരുടേയും തെറ്റുകളും കുറവുകളും മറ്റാരുടേയും മുന്നിൽ വച്ച് പറയരുത്. ഒറ്റക്ക് സൗകര്യംപോലെ പറഞ്ഞു തിരുത്തുക, തിരുത്തിക്കുക അവയെല്ലാം തിരുത്താതിരിക്കുകയുമരുത്.

അറിവില്ലായ്മയുണ്ടെന്നറിയുന്നതാണ് വലിയ അറിവ്. അതുപോലെ അറിവുള്ളവരും ചുറ്റുമുണ്ടെന്നറിയണം. അറിവുള്ളവർ അറിവിന്റെ

പക്വത കാണിക്കണമെന്നുമറിയണം. എല്ലാമറിയാമെന്ന് അറിയിക്കാൻ ശ്രമിക്കരുതെന്നുമറിയണം. അതാണ് ഞാൻ ശ്രീ ഗോപാലഘനപാഠി കളിൽ നിന്ന് പ്രതിദിനം പഠിച്ചത്.

തിരുവനന്തപുരത്ത് നല്ലവേദപണ്ഡിതരുണ്ടായിരുന്നു. അവരിൽ ചിലരിൽ നിന്ന് അഹങ്കാരത്തിന്റെ ധ്വനി കേൾക്കായിരുന്നു. പരസ്പരം വിമർശനവും കേൾക്കാം. എന്നാൽ ആരേയും വിമർശിക്കാത്ത ആരേയും വേദനിപ്പിക്കാത്ത ആ മഹാനുഭാവൻ ഞങ്ങളുടെ സൗകര്യ മനുസരിച്ചാണ് ഞങ്ങൾ രണ്ടുമൂന്നുപേരെ വേദം പഠിപ്പിച്ചത്. സാധാ രണയായി ഗുരുക്കന്മാരുടെ സൗകര്യമനുസരിച്ചാണ് പഠിപ്പിക്കാറുള്ള ത്. ശിഷ്യന്മാരുടെ സൗകര്യമനുസരിച്ചായിരുന്നു ഞങ്ങളെ പഠിപ്പിച്ചു കൊണ്ടിരുന്നുത്. വേദങ്ങൾ നിലനിർത്താനും അതിലെ സന്ദേശങ്ങൾ ജനങ്ങൾക്കെത്തിക്കാനും നിരന്തരം ശ്രമിക്കണമെന്ന് ശ്രീ ഗോപാല ഘനപാഠികൾ എന്നും ഉപദേശരൂപത്തിൽ പറയുമായിരുന്നു. ഞാനിന്നും ചെയ്യുന്നകർമ്മത്തിന്റെ ആധാരജ്ഞാനം എനിക്കു നൽകി യത് അദ്ദേഹമായിരുന്നു. അദ്ദേഹം ഇഹലോകവാസം വെടിഞ്ഞ് ദശാ ബ്ദമാകുന്നു! എല്ലാവരിൽ നിന്നും പഠിക്കുക. ആഗ്രഹമില്ലാത്ത ആരേയും പഠിപ്പിക്കാതിരിക്കുക. എളിമയോടെ ജീവിക്കുക, എളിമ വലിയൊരു കാര്യമാണെന്നു പ്രദർശിപ്പിക്കാതിരിക്കുക, ആവശ്യത്തി നുമാത്രം സംസാരിക്കുക. സ്വയം പറയുന്നതും ചെയ്യുന്നതും മഹത്താ യതാണെന്ന ഭാവത്തിൽ നിന്നു മുക്തനാകുക. ഇത്രയൊക്കെയെഴു തിയാലൊന്നും ശ്രീ ഗോപാലഘനപാഠികളുടെ മഹത്വമാകില്ലെന്നറി യാമെങ്കിലും ഞാനിത്രയുമെഴുതുന്നു.

**എന്നെ പഠിപ്പിക്കാത്ത എന്റെ അദ്ധ്യാപകർ**

അവിസ്മരണീയമായ എളിമയും ഭക്തിയും ശാന്തതയുമുള്ള പ്രൊഫ. അനന്തശിവ അയ്യർസാറിൽ നിന്ന്, കോളേജിലെ ബഞ്ചിലി രുന്ന് ഒന്നും പഠിച്ചിട്ടില്ലെങ്കിലും ഐ.ഐ.എസ്.എച്ചിന്റെ അനുഗ്രഹ ദാതാവെന്ന നിലയിൽ ഞാൻ പഠിച്ചിരിക്കുന്ന പാഠങ്ങൾ അനവധി യാണ്. മാവേലിക്കര ബിഷപ്മൂർ കോളേജിലെ ഇംഗ്ലീഷദ്ധ്യാപകനാ യിരുന്ന അദ്ദേഹം ഇൻസ്റ്റിറ്റ്യൂട്ടിന്റെ പ്രവർത്തനങ്ങളിൽ ഭക്ത്യാദര പൂർവ്വം പങ്കെടുക്കുന്നു. ശ്രീ സത്യസായി ബാബാ ഭക്തനും അനേകാ യിരം വിദ്യാർത്ഥികളുടെ ആചാര്യനുമായ പ്രൊഫ. അയ്യർ ക്ഷമ, ജ്ഞാനം, ആദരവ്, സ്നേഹം, ദാനം ഇവയുടെയെല്ലാം മൂർത്തിമത്ഭാവ മാണ്. ഒരു മനുഷ്യനിലും തെറ്റുകുറ്റങ്ങൾ കാണാനാഗ്രഹിക്കാത്ത അദ്ദേഹം എന്നുമെന്നും ഭാരതീയ സംസ്കൃതിയുടെ ആരാധകനായി രുന്നു. ഞാൻ ക്ലാസെടുക്കുന്ന വേളയിലും പ്രഭാഷണം നടത്തുമ്പോ

ഴുമെല്ലാം എന്ത്, എങ്ങിനെ, എപ്പോൾ എവിടെവച്ച് പറഞ്ഞു/വിവരിച്ചു എന്ന് ഓർത്തിരുന്ന് വിലയിരുത്തി എന്നെ അറിയിക്കുമ്പോൾ എന്റെ പിതാവിനു തുല്യനായി അദ്ദേഹം നിൽക്കുന്നതായിട്ടെനിക്കനുഭവപ്പെടാറുണ്ട്. മാവേലിക്കരയുടെ സമീപപ്രദേശങ്ങളിലെല്ലാമുള്ള പ്രഭാഷണ പരിപാടികൾക്കായി യാത്ര ചെയ്യുമ്പോൾ ശ്രീ അയ്യരുടെ വീട്ടിൽ നിന്നു ഭക്ഷണം കഴിച്ച് വിശ്രമിച്ചു പോകുമ്പോൾ ജീവിതത്തെ ധന്യമാക്കുന്ന അനവധി അനുഭവപരമ്പരകളും, സന്ദേശങ്ങളും ഒരു സുഹൃത്തിനെപ്പോലെ ഞങ്ങൾക്ക് കൈമാറിയിട്ടുണ്ടാകും. അതെല്ലാം ഓരോ നിമിഷവും നന്മയുടെ മാർഗ്ഗദീപങ്ങളാകാറുണ്ട്. അടുക്കും ചിട്ടയുമുള്ള പ്രൊഫസറുടെ ജീവിതം, ധന്യമായി, എന്നുമെന്നും സഹപ്രവർത്തകർക്ക് പ്രയോജനപ്പെടാറുണ്ട്. അദ്ദേഹത്തിന്റെ ഗൃഹത്തിലും ഡൈനിംഗ് ടേബിളിലും ഞങ്ങൾ സ്വന്തം ഗൃഹമാണ് അനുഭവത്തിലൂടെ കാണുന്നത്. ഞാനെഴുതിയ 'എന്റെ ജീവിതാനുഭവങ്ങൾ', പ്രൊഫസറിന് സമർപ്പിച്ചപ്പോൾ ഞാനും ആ പുസ്തകവും അർഹിക്കുന്നതിന്റെ നൂറിരട്ടി അഭിനന്ദനവരികളെഴുതി അയച്ചുതന്നു. അതു ഞാൻ, ആ പുസ്കതത്തിന്റെ അവസാനത്തിൽ മൂന്നാം എഡിഷനിൽ അതേപോലെ ചേർത്തിട്ടുണ്ട്. പുസ്തകത്തിന് അത്രക്കും അഭിനന്ദനങ്ങൾക്കർഹതയില്ലെന്നറിഞ്ഞിട്ടും.... !

പാലക്കാടുള്ള ശ്രീ സോമസുന്ദരൻ മാഷെ ഓർമ്മിക്കാത്ത ദിവസങ്ങളില്ല. എവിടെ പ്രഭാഷണം നടത്തുമ്പോഴും ക്ലാസെടുക്കുമ്പോഴും അമൃതാ ടിവിയിലൂടെ പൈതൃകസന്ദേശം കൊടുക്കുമ്പോഴും അതിൽ ഞാൻ വിവരിക്കുന്ന ഓരോ സന്ദേശവും പദാനുപദം വിശകലനം ചെയ്ത് ഒരു ശ്രോതാവിന്റെ ഗഹനമായ പ്രായോഗിക വിലയിരുത്തൽ നടത്തുന്ന ആരാധ്യനായ ജ്യേഷ്ഠസഹോദരതുല്യനാണദ്ദേഹം. എന്റെ സന്ദേശങ്ങൾ ടിവിയിലൂടെ ഞാൻ കേൾക്കുമ്പോൾ, വിശകലനം ചെയ്യുന്നത്, സോമൻ മാഷ് അതെങ്ങിനെ വിലയിരുത്തുമെന്നതിന്റെ അടിസ്ഥാനത്തിലാണ്. എവിടെയെങ്കിലും എനിക്കു തെറ്റുപറ്റിയിട്ടുണ്ടെന്ന് സംശയം തോന്നിയാൽ ഞാനതിനെക്കുറിച്ചറിയാൻ വിളിച്ചന്വേഷിക്കുന്നതും മാഷെയാണ്. ഇന്നത്തെ ജനതയുടെ മനസ്സറിഞ്ഞുകൊണ്ടാണ് അദ്ദേഹം എനിക്കു മാർഗ്ഗദർശനം നൽകാറുള്ളത്.

ഞാനുപയോഗിക്കുന്ന മലയാള/സംസ്കൃതപദങ്ങളിലെ തെറ്റുകളും ശരികളും കാര്യകാരണസഹിതം ചൂണ്ടികാണിച്ച് തിരുത്തണമെന്നദ്ദേഹം നിർദ്ദേശിക്കുമ്പോൾ ആ നിർദ്ദേശങ്ങൾക്കകത്ത് നിറയുന്നൊരു പ്രകാശമുണ്ട്. "എന്റെ ഗോപാലകൃഷ്ണൻ സാറിന്റെ സന്ദേശത്തിൽ ഒരക്ഷരത്തിന്റേയോ പദത്തിന്റേയോ വരിയുടേയോ സന്ദേശത്തി

ന്റേയോ തെറ്റുണ്ടാകരുത്. ഗോപാലകൃഷ്ണൻസാർ അങ്ങിനെ പറഞ്ഞതുകൊണ്ട് അതായിരിക്കും ശരി എന്ന് മറ്റുള്ളവർ ചിന്തിക്കാനിടയുള്ളതുകൊണ്ടാണ് സാറിന് തെറ്റുണ്ടായിക്കൂടാ.'' ഈ ഒരു വികാരമാണ് ആരാധ്യനും ഭാഷാപണ്ഡിതനുമായ ശ്രീ സോമസുന്ദരൻ മാഷെ എന്റെ ഗുരുവാക്കുന്നത്. ഞാൻ പറയുന്ന പൈതൃക സന്ദേശത്തിന്റെ സാമൂഹിക സ്വാധീനവും ഞാൻ മാഷിലൂടെ കേട്ടാണ് വിലയിരുത്തി എല്ലാ വിധത്തിലുള്ള കുറവുകളും നികത്തുന്നതും തെറ്റുകൾ തിരുത്തുന്നതും ആവേശമുൾക്കൊള്ളുന്നതും.

ഗവൺമെന്റ് കോളേജുകളിൽ പ്രൊഫസറായിരുന്ന പ്രൊഫ. സി. പി. അരവിന്ദാക്ഷൻ സാറിൽ നിന്നും നേരിട്ടും വിവിധ ടിവി ചാനൽ വഴിയും; പഠിക്കാൻ സാധിച്ചിട്ടുള്ളതെല്ലാം; പഠിപ്പിക്കുന്നതും ശ്രോതാക്കളെ സ്വാധീനിക്കുന്നതുമെങ്ങിനെയാണെന്നതായിരുന്നു. അദ്ദേഹത്തിന്റെ ഓരോ വരിയും അനുഗ്രഹത്തിന്റേതാണ്. അനുഗ്രഹങ്ങളും അഭിനന്ദനങ്ങളും അനുമോദനങ്ങളും കൊണ്ട് വിദ്യാർത്ഥികളേയും സഹപ്രവർത്തകരേയും പുഷ്പാർച്ചന നടത്തുന്ന അദ്ദേഹം എന്റെ ജീവിതാനുഭവങ്ങൾ വായിച്ച് അയച്ചുതന്ന കത്ത് അതേപ്രകാരം ഞാൻ ആ പുസ്തകത്തിന്റെ രണ്ടാമത്തെ എഡിഷൻ മുതൽക്കുള്ളതിൽ ചേർത്തിട്ടുണ്ട്. ആ വരികൾ എനിക്കാവേശവും കർമ്മനിരതനാകാനുള്ള നിർദ്ദേശവും തന്നുകൊണ്ടേയിരിക്കുന്നു.

ഡോ. സി.ഐ. ഐസക്സാർ എന്നെ പഠിപ്പിക്കാതെ പഠിപ്പിച്ച അദ്ധ്യാപകനാണ്. ഐ.ഐ.എസ്.എച്ചിന്റെ പല പരിപാടികളിലും ഈ ഹിസ്റ്ററി പൊഫസറിന്റെ പ്രഭാഷണമുണ്ടാകും. സത്യം വെട്ടിത്തുറന്നു പറയാനും അത് തെളിവുകൾ സഹിതം വിവരിക്കാനും ശ്രോതാക്കളുടെ ഇഷ്ടാനിഷ്ടങ്ങൾ യാഥാർത്ഥ്യത്തെ വളച്ചൊടിക്കാൻ കാരണമാകാതിരിക്കാനും ഈ ചരിത്ര പ്രൊഫസർ അദ്ദേഹത്തിന്റെ പ്രഭാഷണത്തിൽ പദാനുപദം ശ്രദ്ധിക്കാറുണ്ട്. ഒരു സത്യസന്ധനായ കോളേജദ്ധ്യാപകന് ഈ ഒരു ധർമ്മബോധമുള്ളത് അദ്ദേഹത്തിന്റെ ക്ലാസ് കേട്ടിട്ടുള്ളവർക്കെല്ലാം വ്യക്തമായിട്ടറിയാൻ സാധിക്കും. എന്റെ കർമ്മമണ്ഡലത്തിൽ ഡോ. ഐസക് സാറിന്റെ ക്ലാസ് വളരെയേറെ മാർഗദർശകമായിട്ടുണ്ട്.

**എന്നെ മനഃശാസ്ത്രം പഠിപ്പിച്ച കന്യാസ്ത്രീയും അച്ചനും**

എന്റെ പഠനം നിരന്തരം തുടരണമെന്നെനിക്കാഗ്രഹമുണ്ടായിരുന്നു. അത് കുറേയൊക്കെ പ്രത്യക്ഷമായും പരോക്ഷമായും സാധിച്ചിരുന്നു. ഔവ്വർ കോളേജിൽ പഠിപ്പിച്ചുകൊണ്ടിരുന്ന കാലഘട്ടത്തിലാണ് Transactional Analyses (TA) പഠിക്കണമെന്നു തോന്നിയത്. ഓരോരു

ത്തരുടേയും മനസ്സിലിരിപ്പും മനഃശാസ്ത്രവും പഠിക്കാനായിരുന്നു അത്. കളമശ്ശേരിയിലെ ഐ.സി.ടി.എ (ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് കൗൺസിലിംഗ് ആന്റ് ട്രാൻസാക്ഷണൽ അനാലിസിസ്) യിലാണ് ഞാൻ കൗൺസിലിങ്ങും ട്രാൻസാക്ഷനൽ അനാലിസിസും പഠിച്ചത്. അവിടെ ഒരച്ചനും ഒരു കന്യാസ്ത്രീയുമാണെന്നെ പഠിപ്പിച്ചത്. ഔവ്വർ കോളേജിലെ ഹിന്ദി പഠിപ്പിച്ചിരുന്ന ശ്രീ രാജുവും എന്റെ കൂടെയുണ്ടായിരുന്നു. അവരുടെ ക്ലാസുകൾ അതീവ ഹൃദ്യമായിരുന്നു. അവിടെ വിഷയം പഠിപ്പിക്കലായിരുന്നില്ല, വിഷയം അനുഭവിപ്പിക്കലായിരുന്നു പഠന ദിവസങ്ങളിലെല്ലാം ചെയ്തിരുന്നത്. അവനവനെക്കുറിച്ചുതന്നെ പഠിക്കാനാണ് അച്ചൻ പറഞ്ഞത്. പ്രൊഫ. എറിക്ബേണിന്റെ ട്രാൻസാക്ഷനൽ അനാലിസിസ് ഓരോ വ്യക്തിയിലുമുള്ള 'ശിശുവും യുവാവും പിതാവും' എല്ലാം വിശകലനം ചെയ്തു തന്നപ്പോൾ എന്നിലുള്ളതെല്ലാം ഞാൻ ചികഞ്ഞുകൊണ്ടിരുന്നു. സെൽഫ് സ്ട്രോക്കും സ്ട്രോക്ബാങ്കും പഠിപ്പിച്ചപ്പോൾ, ഉള്ളിൽ നിന്നുതന്നെ ചൈതന്യമുണ്ടാക്കണമെന്നു പഠിച്ചുകൊണ്ടിരിക്കുകയായിരുന്നു. അവനവനെ അവനവൻതന്നെ പ്രോത്സാഹിപ്പിക്കണം.

അനുഗ്രഹങ്ങളും ശാപവും പഠിപ്പിച്ചപ്പോൾ രണ്ടാമത്തേതുണ്ടാകാതിരിക്കാനും ആദ്യത്തേതിൽ അല്പം പോലും കുറവു വരാതിരിക്കാനും അനുദിനം ശ്രമിച്ചുകൊണ്ടേയിരുന്നു. എവിടെയെല്ലാം യാത്ര ചെയ്യുമ്പോഴും എന്റെ അദ്ധ്യാപകരുടേയും യോഗ്യതയുള്ള ബന്ധുക്കളുടേയും ആനുഗ്രഹം സ്വീകരിച്ചുകൊണ്ടായിരുന്നു യാത്ര. 'എന്താണീ ഞാൻ' എന്ന അച്ചനെഴുതിയ പുസ്തകം വായിച്ചു പഠിച്ചു ജീവിതത്തിൽ പകർത്തിയതും ഒരു ജ്യേഷ്ഠന്റെ സ്ഥാനത്തിരുന്ന അച്ചനും ഒരു സഹോദരിയുടെ സ്ഥാനത്തിരുന്ന് ആ കന്യാസ്ത്രീയും പഠിപ്പിച്ച പാഠങ്ങളായിരുന്നു. എന്നെത്തന്നെ വിശകലനം ചെയ്യാനും എന്റെ അച്ഛനേയും അമ്മയേയും വിശകലനം ചെയ്യാനും അതേപോലെ സഹോദരങ്ങളേയും അദ്ധ്യാപകരേയും അവരുടെ വ്യക്തിത്വത്തിലും പെരുമാറ്റത്തിലുമുള്ള ശിശുവും, യുവാവും, പിതാവും വ്യത്യസ്ഥ രീതിയിൽ പ്രകടമാകുന്നതും വിശലനം ചെയ്യാനുമവർ പഠിപ്പിച്ചു. ഈ രണ്ടു വ്യക്തികളും സംസാരിക്കുന്ന രീതിയിൽ പ്രകടമായ ഒരു പ്രത്യേകത ഞാൻ കണ്ടു. ബ്രാഹ്മണരായ അച്ഛനമ്മമാർക്കു ജനിച്ച വ്യക്തിയായതിനാൽ ഞാൻ ബ്രാഹ്മണനാണെന്നതിൽ ഇടയ്ക്കിടക്ക് ബഹുമാന സൂചക പദങ്ങൾ അവർ പ്രയോഗിക്കാറുണ്ടായിരുന്നു.

ഇപ്പോൾ എതാണ്ടെല്ലാ ക്രിസ്ത്യാനികളും പറയാറുള്ളതുപോലെ അവരും പറഞ്ഞു അവരുടെ മുതുമുത്തച്ഛൻ നമ്പൂതിരിയായിരുന്നു

വെന്ന്. അതൊന്നുമായിരുന്നില്ല പ്രധാനം. എന്നേയും രാജുവിനേയും അവർ പ്രത്യേകം സ്നേഹിച്ചിരുന്നതായിട്ടെനിക്കു തോന്നിയിരുന്നു. അവരിടക്കു പറയുമായിരുന്നു "ഏതോ ജന്മത്തെ ബന്ധമുള്ളതായിരിക്കാം നിങ്ങൾ പഠിക്കാൻ വന്നതുമുതൽ ഞങ്ങൾക്ക് വലിയ സന്തോഷമാണെ"ന്ന്. ആത്മബന്ധമുണ്ടാക്കിയ ക്രിസ്തുവിന്റെ കർമ്മയോഗികളായ അദ്ധ്യാപകർ!

ഔവ്വർ കോളേജിലെ പഠിപ്പിക്കലും മറ്റുത്തരവാദിത്വങ്ങളും കഴിഞ്ഞാണ് ഈ ഷോർട്ട് ടേം കോഴ്സിനു ഏകദേശം ആറാഴ്ച ഞങ്ങൾ കളമശ്ശേരിയിലെ ഐ.സി.റ്റി.എ.യിലേക്ക് പഠിക്കാനായി പോയികൊണ്ടിരുന്നത്. ഓരോ വ്യക്തിയേയും അവരുടെ വാക്കുകൾ, ചിന്തകൾ, പ്രവൃത്തികൾ അതിന്റെയടിസ്ഥാനത്തിലവർക്കുണ്ടാകുന്ന മുഖഭാവങ്ങൾ ഇതെല്ലാം വിവരിച്ചുകൊണ്ടായിരുന്നു പഠിപ്പിച്ചത്. നാം കേൾക്കുന്ന വാക്കുകളും, കാണുന്ന പലതരം ദൃശ്യങ്ങളും വിശകലനം ചെയ്തുതന്നത്. സംസാരിക്കുന്ന വിഷയങ്ങളും സംസാരിക്കുന്ന രീതികളും ചിന്തിക്കുന്നതോരോന്നും മനസ്സിൽ നിലനിർത്തുന്നതുമെല്ലാം അവർ വിവരിച്ചുതന്നു. നമ്മുടെ ശരീരത്തിലെ അനാട്ടമിയിലൂടെ പഠിക്കുന്നതുപോലെ മനസ്സിനേയും ചിന്തകളേയും വിശകലനം ചെയ്ത് വിവരിച്ചു പഠിപ്പിച്ചു. നമ്മളിലുണ്ടാകുന്ന വികാരവിക്ഷോഭങ്ങളും നന്മയുമെല്ലാം 'I am ok you are ok' അല്ലെങ്കിൽ അതിന്റെ പലതരത്തിലുള്ള സംയോഗത്തിലൂടെയുണ്ടാകുന്ന മാനസീകാവസ്ഥകളാണെന്നവർ പറഞ്ഞുതന്നത്. ഓരോ മണിക്കൂറും സ്വയം വിശകലനം ചെയ്ത് പഠിച്ച് വികാരവിചാരങ്ങളെ സംപുഷ്ടമാക്കാൻ പരിശ്രമിക്കണമെന്നവർ പഠിപ്പിച്ചു.

യഥാർത്ഥ ജീവിതത്തിൽ അപകർഷതാബോധാടിസ്ഥാനത്തിലുള്ള പ്രവൃത്തികളും, അഹങ്കാരത്തിന്റെ മുളകളുമെല്ലാം നുള്ളിക്കളയേണ്ടതെങ്ങിനെയെന്നവർ പഠിപ്പിച്ചു. ടച്ച്തെറപ്പിയെന്താണെന്നും അനുഗ്രഹം ശാപം അതെല്ലാം നമ്മുടെ നിയതി അഥവാ ഡെസ്റ്റിനിയെ സ്വാധനീക്കുന്നതെങ്ങിനെയാണെന്നും അച്ചനും പഠിപ്പിച്ചുതന്നു. ആ പഠനങ്ങളുടെ കാലഘട്ടം കഴിഞ്ഞ്ട്ട് ഏകദേശം 33 വർഷം കഴിഞ്ഞുവെങ്കിലും ഇന്നലെ പഠിപ്പിച്ചപോലേയും പഠിച്ചതുപോലെയുമുള്ള തോന്നൽ മനസ്സിൽ നിറയുന്നു.

ഏതദ്ധ്യാപകനും വിദ്യാർത്ഥിയുടെ മനസ്സിലേക്കിറങ്ങിചെല്ലാൻ എത്രയോ എളുപ്പത്തിൽ സാധിക്കുമെന്ന് പല അദ്ധ്യാപകർക്കും അറിയില്ല. അഥവാ അവരതറിയണമെന്നാഗ്രഹിക്കാറില്ല. ഇവിടെ നിന്ന് അതറിയാൻ സാധിക്കും.

## പാരലൽ കോളേജിലെ അദ്ധ്യാപകൻ

തിരുവനന്തപുരത്തെ ഒരു പാരലൽ കോളേജിലാണ് ഞാൻ എം. എ. സോഷ്യോളജി പഠിച്ചത്. അത് കറസ്പോണ്ടൻസ് കോഴ്സുപോലെയായിരുന്നു. പാരലൽ കോളേജിൽ നിന്ന് പഠിക്കാനുള്ള നോട്ടുകൾ തന്നിരുന്നത് പഠിക്കണം. ഇടയ്ക്കിടക്ക് കോൺടാക്ട് ക്ലാസുകളുണ്ടാകും. ഈ ക്ലാസിൽ ഞങ്ങളെ പഠിപ്പിച്ച ഒരദ്ധ്യാപകനുണ്ടായിരുന്നു. വളരെ മെലിഞ്ഞ്, കറുത്ത, വലിയ പേഴ്സണാലിറ്റിയൊന്നുമില്ലാത്ത അദ്ധ്യാപകൻ. ക്ലാസിൽ വന്നാൽ ഡസ്കിലേ ഇരിക്കുകയുള്ളൂ. ക്ലാസിൽ ഞങ്ങൾ മൂന്നു ആണുങ്ങളും ബാക്കി പെൺകുട്ടികളുമായിരുന്നു. 1985 കളിൽ ആയിരുന്നു ഈ പഠനം. രണ്ടു എം.എസ്സിയും, പിഎച്.ഡിയുടെ ഗവേഷണ പ്രബന്ധം സമർപ്പിച്ച് റിസൾട്ടിനു കാത്തിരിക്കുന്ന കാലഘട്ടതിലാണ് മാസ്റ്റേഴ്സ് കോളേജിൽ ചേർന്ന് ഇടക്കുള്ള കോൺടാക്ട് ക്ലാസിൽ ഞാൻ പോയിരുന്നത്. കോൺടാക്റ്റ് ക്ലാസിന്റെ ആദ്യത്തെ ദിവസം മുതൽ അദ്ദേഹത്തിനെന്നോട് ദേഷ്യമായിരുന്നു. ഞാൻ ക്ലാസിലിരിക്കുന്നതുതന്നെ വെറുപ്പായിരുന്നു. ഇടക്കിയക്ക് കുത്തിക്കൊണ്ട് ചില വാക്കുകൾ പ്രയോഗിക്കും. "രണ്ടും മൂന്നും പോസ്റ്റ് ഗ്രാജ്വേഷനുള്ള വ്യക്തികൾ എന്തിനാണാവോ ഈ സോഷ്യോളജി പഠിക്കാൻ വരുന്നത്. അവർക്ക് അവരുടെ ജോലി നോക്കി ജീവിച്ചാൽ പോരെ. ഇതു പഠിച്ചിട്ടെന്തു പ്രയോജനം.." ചിലപ്പോൾ ഞാൻ ക്ലാസിൽ എന്തെങ്കിലും സംശയം ചോദിച്ചാൽ വിമർശിച്ചുകൊണ്ടു പറയും. "പെൺകുട്ടികളുടെ മുമ്പിൽ ഷൈൻ ചെയ്യാൻ ചിലർക്കെപ്പോഴും സംശയം വരും, അറിവുണ്ടെന്ന ധാരണയാണ്. പുസ്തകത്തിന്റെ മുകളിൽ ഡിഗ്രിയെഴുതിവച്ചാൽ അറിവാകില്ല. അറിവുള്ളത് പ്രയോഗിച്ചാൽ ഇത്തരത്തിലുള്ള സംശയങ്ങളൊന്നുമുണ്ടാകില്ല. ഇതൊക്കെ ശരിക്കും സംശയമാണോ അതോ പഠിക്കുന്നെന്നു കാണിക്കാനാണോ....?

ഇതെല്ലാം കേൾക്കുമ്പോൾ ചില പാരലൽ കോളേജദ്ധ്യാപകന്റെ മാനസികാവസ്ഥ ചിന്തിച്ചുപോകാറുണ്ട്. സോഷ്യോളജിയിൽ തീസിസ് വർക്ക് സമർപ്പിക്കാൻവേണ്ടി ഗോത്രവർഗക്കാരെക്കുറിച്ചുള്ള പഠനക്യാമ്പുണ്ട്. അത് കാണിസെറ്റിൽമെന്റിലേക്ക്, വിതുരയ്ക്കടുത്തായിരുന്നു. ഞാൻ കൂടെ വരാതിരിക്കാൻ അദ്ദേഹം കുറേ ശ്രമിച്ചു. ഒരദ്ധ്യാപകന് തോന്നുന്ന അപകർഷതാബോധമായിരുന്നു ഇതെന്നു മനസ്സിലാക്കാനെളുപ്പമായിരുന്നു. ആ അദ്ധ്യാപകന് വിഷമമുണ്ടാക്കുന്ന ഒന്നും ഞങ്ങളാരും ചോദിക്കുകയോ പറയുകയോ ചെയ്യാതിരുന്നിട്ടും സ്വയമുണ്ടാകുന്ന അപകർഷതക്ക് പരിഹാരം കണ്ടെത്തേണ്ടതവരവർ തന്നെയാണ്.

ഒരു പാരലൽകോളേജിൽ പണ്ട് പഠിപ്പിച്ചിരുന്ന എനിക്ക് ഈ അദ്ധ്യാപകന്റെ മാനസീകാവസ്ഥയിൽ സഹതാപം തോന്നി. അദ്ധ്യാപകനെ

ക്കാൾ വിദ്യാഭ്യാസം കൂടിയ ഒരു വിദ്യാർത്ഥി ഉണ്ടാവുകയും, എം.എ. സോഷ്യോളജിക്ക് ഞങ്ങൾ രണ്ടോ മൂന്നോ പേരൊഴികെ ബാക്കിയുള്ളവരെല്ലാം പെൺകുട്ടികളാകുകയും ചെയ്താൽ ചെറുപ്പക്കാരായ അദ്ധ്യാപകർക്ക് സന്തോഷിക്കാനും ഷൈൻ ചെയ്യാനുമുള്ള അവസരമില്ലാതാകുന്നു. അതു നശിപ്പിച്ചത് ഗോപാലകൃഷ്ണനാണെങ്കിൽ സാധാരണയായി തോന്നാവുന്ന ദേഷ്യം മാത്രമേ ഈ അദ്ധ്യാപകനു തോന്നിയിട്ടുള്ളുവെങ്കിലും പോസ്റ്റ് ഗ്രാജ്വേഷനു പഠിപ്പിക്കുന്ന ഒരദ്ധ്യാപകനിൽ നിന്ന് വിദ്യാർത്ഥികൾ, കോൺടാക്റ്റ് ക്ലാസിൽ പ്രതീക്ഷിക്കുന്നത് ഒരു ചെറിയ സഹായം മാത്രമാണ്:- തന്നിരിക്കുന്ന സിലബസിന്റെ അടിസ്ഥാനത്തിലുള്ള നോട്ട്സിൽ നിന്ന് യൂണിവേഴ്സിറ്റി പരീക്ഷയിലെ പ്രീവിയസ് പരീക്ഷയെഴുതുമ്പോഴും ഫൈനൽ പരീക്ഷയെഴുതുമ്പോഴും പഠിക്കുന്ന സമയത്തും, പരീക്ഷ എഴുതുന്ന സമയത്തും, വൈവാവോസി പരീക്ഷാ സമയത്തും ശ്രദ്ധിക്കേണ്ടതായ കാര്യങ്ങളെന്തൊക്കെയാണ് എന്നതിന്റെ സംക്ഷിപ്തം. പക്ഷേ ഈ അദ്ധ്യാപകന് സ്ഥലകാല ബോധം പോലുമില്ലാതെ ഡസ്കിൽ കാലും നീട്ടി പെൺകുട്ടികളുടെ മുമ്പിലിരുന്ന് വിഷയം അവതരിപ്പിക്കുന്നു. അറിവുള്ളവനെപ്പോലെ ഇങ്ങിനെ ഇയാൾ പറഞ്ഞുകൊടുത്താൽ, അറിവുള്ളവനും അദരണീയനുമായിത്തീരില്ലെന്നയാളറിയേണ്ടതായിരുന്നു. അറിവുണ്ടായാൽ പോരാ, അറിവുണ്ടെന്ന് മറ്റുള്ളവരറിയുകയുംവേണം.

ഇങ്ങിനെയുള്ള ധാരാളം അവിവാഹിതരായ (പെൺകുട്ടികളോടുള്ള പെരുമാറ്റവും, സംസാര രീതിയും കണ്ടാൽ അയാൾ അവിവാഹിതനാണെന്നു തോന്നുന്നു) അദ്ധ്യാപകർ കേരളത്തിലെ പാരലൽ കോളേജുകളിൽ കാണാം. ചില സിനിമകളിൽ ഇതുതന്നെ കഥാവിഷയമായിട്ടെടുത്തിട്ടുണ്ട്. ഈ അദ്ധ്യാപകന്റെ എല്ലാ പെരുമാറ്റവും ക്രോഡീകരിച്ചെഴുതിയാൽ ഒരദ്ധ്യാപകൻ എങ്ങിനെ പെരുമാറരുത് എന്നതിനൊരു ഹാന്റ്ബുക്കായിത്തീരുമത്.

**ജേർണലിസം പഠിപ്പിച്ച അദ്ധ്യാപകർ**

മൈസൂരിൽ ജേർണലിസത്തിനു പഠിക്കുമ്പോൾ ഏകദേശം മൂന്നാഴ്ച കോൺടാക്റ്റ് ക്ലാസുണ്ടായിരുന്നു. വളരെ രസകരമായിരുന്നു ഓരോ ക്ലാസും. നിത്യവും വായിക്കുന്ന പത്രങ്ങളിൽ വരുന്ന വാർത്ത ശേഖരിക്കുന്നതും, അതു പത്രത്തിലേക്ക് പ്രവഹിക്കുന്നതും, അത് വ്യത്യസ്ഥ വ്യക്തികൾക്ക് എഡിറ്റിങ്ങിനെത്തിക്കുന്നതും, എഡിറ്റിങ്ങിനുശേഷം അതെല്ലാം പത്രത്തിൽ വിവിധ രീതിയിൽ വ്യത്യസ്തമായ അക്ഷരവലുപ്പത്തിൽ നിരത്തുന്നതും, ലോഗോ കൊടുക്കുന്നതും, അഡ്വർടൈസ്മെന്റും എല്ലാം വിവരിച്ചുകൊണ്ടുള്ള ക്ലാസുകൾ എന്റെ

ജീവിത വീക്ഷണവും പഠിപ്പിക്കുന്ന രീതിയും എഴുതുന്നതിനെക്കുറിച്ചുള്ള എല്ലാ ധാരണകളും മാറ്റിമറിച്ച് ദിശാബോധമുണ്ടാക്കാൻ സഹായിക്കുകയുണ്ടായി.

ചെറുതും വലുതുമായ കാര്യങ്ങൾ വ്യക്തതയോടെ പറഞ്ഞു മനസ്സിലാക്കുന്നതിനെക്കുറിച്ചുള്ള ആ പഠനം ജീവിതത്തിലൊരിക്കലും മറക്കില്ല. ഒരദ്ധ്യാപകൻ രസകരമായിട്ടെടുത്ത ക്ലാസ് ഇന്നും ചെവിയിൽ പ്രതിധ്വനിക്കുന്നു. ആ അദ്ധ്യാപകൻ ഒരു ജേർണലിസ്റ്റായിരുന്നു. പെരിയശങ്കരാചാര്യർ മൈസൂരിലേക്ക് വന്ന സമയത്ത് അതിന്റെ റിപ്പോർട്ടിംഗിനു നിയോഗിച്ചിതിദ്ദേഹത്തിനെയായിരുന്നുവത്രെ. ആചാര്യനുമായി ഇന്റർവ്യൂ നടത്താൻ വേണ്ടതായ കുറേ ചോദ്യങ്ങൾ തയ്യാറാക്കിയായിരുന്നു, ഞങ്ങൾക്ക് ക്ലാസെടുത്ത അദ്ധ്യാപകനായ പത്രറിപ്പോർട്ടർ ഇന്റർവ്യൂവിന് പോയതെന്നദ്ദേഹം പറഞ്ഞു. അവിടെയെത്തിയപ്പോഴാണ് ശങ്കരാചാര്യർ മൗനവ്രതത്തിലാണെന്ന് മനസ്സിലായതത്രെ. എന്താണു ചെയ്യേണ്ടതെന്നറിയാതെ ശങ്കരാചാര്യരുടെ വരവ്, മുഖഭാവം, ഇരുപ്പ് ഇതെല്ലാം വിവരിച്ച് അനുയായികളുടേയും ഭക്തന്മാരുടേയും മുഖഭാവവും അന്തരീക്ഷവുമെല്ലാം വിവരിച്ച്, അദ്ദേഹത്തിനോട് താൻ എഴുതി തയ്യാറാക്കിയ ചോദ്യങ്ങൾ ചോദിച്ചിരുന്നുവെങ്കിൽ എന്തുമറുപടി പറയാനായിരുന്നു സാദ്ധ്യതയെന്ന രീതിയിൽ ഒരു ആത്മഗത ഇന്റർവ്യൂ നടത്തി അത് അടുത്ത ദിവസത്തെ പത്രത്തിൽ പ്രസിദ്ധീകരിച്ചു. അതു വായിച്ച ധാരാളം വ്യക്തികൾ അഭിനന്ദനവുമറിയിച്ചു. മാത്രമല്ല ശങ്കരാചാര്യൻ അദ്ദേഹത്തെ വിളിപ്പിച്ച് അനുമോദിച്ച് പറഞ്ഞുവത്രെ "നിങ്ങൾ ഈ ചോദ്യങ്ങൾ എന്നോടു ചോദിച്ചിരുന്നുവെങ്കിൽ ഞാൻ തരുമായിരുന്ന മറുപടി തന്നെയായിരുന്നു നിങ്ങൾ എഴുതിയതു"മെന്ന്. ജേർണലിസത്തിന്റെ മാസ്മരിക ലോകം കണ്ടുപഠിക്കാൻ അവിടത്തെ കുറേ ക്ലാസുകൾ എനിക്കു പ്രയോജനപ്പെട്ടതിന്റെ അളവു വിവരിക്കാനസാദ്ധ്യമാണ്.

ആ പഠിച്ചതെല്ലാം അക്കാലഘട്ടം മുതൽക്കു തന്നെ ചെറിയ ചെറിയ രചനകൾ നടത്തിയും പ്രസിദ്ധീകരിച്ചും പ്രഭാഷണത്തിലൂടെയും ഞാൻ പ്രയോഗത്തിൽ വരുത്തിയിരുന്നു. അവിടത്തെ അദ്ധ്യാപകരുടെ ക്ലാസ് അവിസ്മരണീയമായിരുന്നു. കേരളത്തിലെ പല തിന്മകളുമില്ലാതെ സ്വതന്ത്ര ചിന്തകളുടെ നന്മകളുണ്ടാക്കിത്തന്നെ അവിടത്തെ അദ്ധ്യാപകർ പഠിപ്പിച്ചത് മറക്കാനേ സാധ്യമല്ല.

ഞാൻ മൈസൂർ യൂണിവേഴ്സിറ്റിയിലെ ഗംഗോത്രി കാമ്പസിലുള്ള സ്റ്റുഡന്റ്സ് എഡ്യുക്കേഷൻ സെന്ററിലാണ് പഠിച്ച് പരീക്ഷയെഴുതിയ

ത്. എം.എ യ്ക്ക് കേരള യൂണിവേഴ്സിറ്റിയിൽ രജിസ്റ്റർ ചെയ്യാൻ സഹായിച്ച തിരുവനന്തപുരത്തെ മാസ്റ്റേഴ്സ് കോളേജ് എന്ന പാരലൽ കോളേജ് തന്നെയായിരുന്ന മൈസൂർ യൂണിവേഴ്സിറ്റിയിലെ ജേർണലിസത്തിന് രജിസ്റ്റർ ചെയ്തതിന് സഹായിച്ചത്. രണ്ടു പഠന ക്രമങ്ങളും കോൺടാക്റ്റ് ക്ലാസുകളും തമ്മിൽ താരതമ്യം ചെയ്യാനാകാത്തത്രയും വ്യത്യാസമനുഭവപ്പെട്ടു. മൈസൂർ യൂണിവേഴ്സിറ്റിയുടെ ജേർണലിസം കോഴ്സിന്റെ ക്ലാസുകളെടുക്കാൻ വന്നവർ സൂപ്പർ അദ്ധ്യാപകരായിരുന്നു. അവർ ഞങ്ങളെ ജേർണലിസം എന്ന വിഷയം പഠിപ്പിക്കുകയായിരുന്നില്ല, അത് പ്രായോഗികമായി പരിശീലിപ്പിക്കുകയായിരുന്നു. അവരുടെ മുഖത്തൊരു തിളക്കവും തെളിച്ചവുമുണ്ടായിരുന്നു. അവരുടെ കർമ്മം അവരിലോരോരുത്തരും ഒന്നോ രണ്ടോ മണിക്കൂർ ക്ലാസിലൂടെ ചെയ്തുകഴിയുമ്പോൾ അവരിൽ നിന്ന് അറിവിന്റേയും പരിചയത്തിന്റേയും ഒരു ഭണ്ഡാരം ഞങ്ങളിലേക്ക് പ്രവഹിച്ചതായിട്ടാണ് അനുഭവപ്പെട്ടത്. അതൊരു പച്ച പരമാർത്ഥമായിരുന്നു ഞാൻ ഓരോ ലേഖനം, കത്ത്, വരി, പുസ്തകം എഴുതുമ്പോഴും അതെങ്ങിനെവേണം എങ്ങിനെയാകരുത് എന്നെല്ലാം അവിടത്തെ അദ്ധ്യാപകർ നിർദ്ദേശിച്ചത് മസ്തിഷ്കത്തിൽ അതേപോലെ മാറ്റൊലികൊള്ളുന്ന അനുഭവമാണുണ്ടാവുക. ആ അനുഭവത്തിന്റെ അനുഭൂതി ഇന്നും എന്റെ പേന ചലിക്കുമ്പോൾ മനസ്സിലുദയം ചെയ്യാറുണ്ട്. മനസ്സിലാഗ്രഹിച്ചതും പ്രതിഫലിച്ചതും ഒന്നുതന്നെയാകണമെങ്കിൽ അക്ഷരങ്ങൾ മാത്രം പോരല്ലോ, ഈശ്വരാനുഗ്രഹത്തോടൊപ്പം, മൈസൂർ യൂണിവേഴ്സിറ്റിയിലെ അദ്ധ്യാപകരുടെ പങ്കും വലുതാണെന്നോർമ്മിക്കുന്നു.

ഓരോ പത്രവും കൊണ്ടുവന്ന് അതിലെ തലക്കെട്ട്, വലുപ്പം, അതിന്റെ വാർത്താവരികൾ, പ്രധാന്യമനുസരിച്ച് ക്രമീകരിക്കേണ്ടത്, പരസ്യം, നിറങ്ങൾ, പേപ്പറിൽ വാർത്ത വരുന്ന സ്ഥലം, ദിവസം, രീതി, അക്ഷരം, പദം, പ്രധാന്യം കൊടുക്കേണ്ടത്, കാർട്ടൂൺ, കാരിക്കേച്ചർ തുടങ്ങി സ്പർശിക്കാത്തതൊന്നുമില്ലാതെ പറഞ്ഞു പഠിപ്പിച്ചതെല്ലാം ഹൃദയസ്പർശിയായിരുന്നു. രണ്ടാഴ്ചത്തെ ക്ലാസിൽ ഒരു വർഷത്തെ വിജ്ഞാനവും പക്വതയുമായി ഞങ്ങൾ തിരിച്ചുവന്നു.

**ദി ഹിന്ദു പത്രത്തിലെന്നെ പഠിപ്പിച്ചവർ**

ഈ പഠനം പൂർണതയിലെത്തിയത് ദി ഹിന്ദു എന്ന ന്യൂസ്പേപ്പറിൽ കുറേ ആഴ്ചകൾ പ്രവർത്തിക്കാൻ ഭാഗ്യം ലഭിച്ചപ്പോഴായിരുന്നു. അവിടത്തെ ചീഫ് എഡിറ്റർ ഒരു ശാന്തഗംഭീര പണ്ഡിതനായിരുന്നു. അസാധാരണമായ മൗനം, ഒന്നോ രണ്ടോ വരിയിൽ പൂർണമായ വ്യവ

ഹാരവിവരണം, കൃത്യസമയത്ത് ഓഫീസിലെ കസേരയിലുണ്ടാകൽ രാത്രി വളരെ വൈകി മാത്രമേ തിരിച്ചുപോകൽ. ഒരാളോടും ദീർഘമായി സംസാരിക്കുന്നതു ഞാൻ കണ്ടിട്ടില്ല. ആരെങ്കിലും അങ്ങോട്ടു ചെന്നു സംസാരിച്ചാൽ ചോദ്യത്തിനുള്ള ഉത്തരത്തിൽ മാത്രം കാര്യങ്ങൾ ഒതുക്കുന്നതുകൊണ്ടായിരിക്കാം മുന്നിലുള്ള കസേരയിലാരേയും കാണാത്തത്. ചീഫ് എഡിറ്ററുടെ മുന്നിലുള്ള മേശയിൽ ഒന്നുമില്ല. ഒരു കെട്ട് പെൻസിൽ കൂർപ്പിച്ചുവച്ചിട്ടുണ്ട്. രണ്ട് എറേസർ റബ്ബറുമൊഴികെ മറ്റൊന്നും മേശയിലില്ല. എഡിറ്റിംഗിനും, അപ്രൂവലിനും വരുന്ന ഏതു പേപ്പറും കയ്യിൽ വാങ്ങി അവിടെ വച്ച് കറക്ട് ചെയ്ത് അപ്പോൾതന്നെ തിരിച്ചു കൊടുക്കുകയാണ് പതിവ്. ഇത്രക്കും പക്വമായ പെരുമാറ്റം, സംസാരിക്കുമ്പോഴുള്ള മാധുര്യം, എന്നാൽ ഉറച്ച വാക്കുകളിലൂടെ കാര്യം അറിയിച്ചു ചെയ്യിക്കൽ, ഇത്തരത്തിലുള്ള സർവതും തികഞ്ഞ ഒരദ്ധ്യാപകനായിരുന്നു അദ്ദേഹമെനിക്ക്. ഒരിക്കൽ സംസാരിച്ചവർ അദ്ദേഹത്തിനെ മറക്കില്ല.

ചെന്നൈയിലെ സി.എൽ.ആർ.ഐയിൽ കണ്ടുപിടിച്ച ഒരു മൈക്രോ ഓർഗാനിസത്തെക്കുറിച്ച് ഇന്റർവ്യൂ നടത്തി ഞാനൊരു റിപ്പോർട്ട് തയ്യാറാക്കി. ദ ഹിന്ദുവിലതു പ്രസിദ്ധീകരിക്കുകയും ചെയ്തു. അടുത്ത ദിവസം സി.എൽ.ആർ.ഐലെ ഒരു ശാസ്ത്രജ്ഞ ഹിന്ദുവിലേയ്ക്കൊരു കത്തെഴുതി. താങ്കളുടെ പത്രത്തിൽ വന്നത് ബാക്ടീരിയ എന്നാണ്. അതിനെ യീസ്റ്റ് എന്നാക്കണം. ഈ ചീഫ് എഡിറ്റർ കത്തെനിക്കു തന്നിട്ടു പറഞ്ഞു. "ബയോകെമിസ്ട്രി പഠിച്ച നിങ്ങൾക്ക് ഈ തെറ്റു വരരുതായിരുന്നു. കുറേക്കൂടി ഉത്തരവാദിത്വത്തോടെവേണം ശാസ്ത്രവാർത്തകൾ ശേഖരിച്ച് എഡിറ്റു ചെയ്യാൻ." ഞാൻ ശാന്തസ്വരത്തിൽ മറുപടി പറഞ്ഞു. "ബാക്ടീരിയ എന്നതും യീസ്റ്റ് എന്നതും സാധാരണ ജനതയെ സംബന്ധിച്ചിടത്തോളം വലിയ പ്രശ്നങ്ങളുണ്ടാക്കുന്നതല്ല. ഇനി തിരുത്തൽ കൊടുക്കണമോ?"

ഉടനെ മറുപടി വന്നു. "അത്ര വലിയ പ്രശ്നമുണ്ടാക്കുന്ന ഒന്നല്ലെങ്കിൽ അതിൽ ഗവേഷണം നടത്തുന്നവർ തിരുത്തണമെന്നാവശ്യപ്പെടുമായിരുന്നില്ലല്ലോ? തെറ്റു സംഭവിച്ചാൽ അതു തെറ്റാണെന്നംഗീകരിക്കാൻ പഠിക്കണം. തിരുത്താനും പഠിക്കണം. ആവശ്യമെങ്കിൽ മാപ്പു പറയാനും പഠിക്കണം." ഈ വരി കേട്ട ഉടനെ എനിക്കെന്റെ തെറ്റിന്റെ കാഠിന്യം മനസ്സിലായി. ഒരു വഴികാട്ടിയെപോലെ ഈ വിമർശനാത്മക നിർദ്ദേശം മനസ്സിൽ ഞാൻ നിറച്ചുവച്ച്, ഇന്നും പ്രയോജനപ്പെടുത്തുന്നു. എനിക്കദ്ദേഹം ജേർണലിസത്തിലെ പ്രഗത്ഭനായ അദ്ധ്യാപകനായിരുന്നു.

ദി ഹിന്ദു എന്ന ഇംഗ്ലീഷ് ദിനപത്രത്തിൽ പ്രവർത്തിച്ച കാലത്ത് ഗവൺമെന്റ് ഓഫ് ഇന്ത്യ, ശാസ്ത്രജ്ഞന്മാർക്കായി രൂപീകരിച്ച എൻ.സി എസ്.ടി.സി ഫെല്ലോഷിപ്പിൽ ആദ്യത്തേത് ലഭിക്കാൻ ഭാഗ്യ മുണ്ടായിരുന്നു. എന്റെ ഫെല്ലോഷിപ്പും, ചിലവും എല്ലാം പ്രത്യേക ഫണ്ടായി നൽകിയിരുന്നു. ചെന്നൈയിലെ മൗണ്ട്റോഡിലുള്ള ദ ഹിന്ദു പത്രത്തിന് ട്രെയിനിങ്ങിലൂടെയുള്ള ബന്ധമല്ലാതെ സാമ്പത്തീകമായ ലാഭനഷ്ടമൊന്നുമില്ലായിരുന്നിട്ടും അവിടത്തെ ഒരു സ്റ്റുഡന്റിനെ പ്പോലെ പഠിപ്പിച്ചത്. പഠിച്ചോ എന്നുറപ്പുവരുത്തി, പ്രയോഗിപ്പിച്ച് ഉയർത്തിയെടുത്ത് ഉയർന്നോ എന്നു പരിശോധിച്ചതിനുശേഷമായി രുന്നു രണ്ടാഴ്ച കഴിഞ്ഞെന്നെ വിട്ടത്. ഇക്കാലയളവിൽ ഞാൻ ഭക്ഷണം കഴിച്ചോ എന്നോ, യാത്ര ബുദ്ധിമുട്ടായിരുന്നോ എന്നോ എന്തെങ്കിലും ആവശ്യമുണ്ടോയെന്നോ അവിടെയാരും ചോദിച്ചിട്ടില്ല. ആരും ചോദി ക്കുകയുമില്ലെന്ന് എഡിറ്റർ ഉറപ്പുവരുത്തിയിരുന്നു.

എന്റെ യാത്രയയപ്പു വേളയിൽ ഇക്കാര്യം ചീഫ് എഡിറ്റർ പ്രത്യേകം എടുത്തു പറഞ്ഞിരുന്നു. “പഠിക്കാനും പരിശീലിക്കാനും വരുന്നവർ അതിന്റേതായ ത്യാഗവും ദുഃഖവും വേദനയും അനുഭവിക്കണം. പഠി ക്കുന്നതിനും പരിശീലിക്കുന്നതിനും ഇത്തരത്തിലുള്ള വിഷമതകളു ണ്ടാകും. അതും അനുഭവിച്ചാലേ പഠനത്തിന്റെ മധുരമെന്നും നില നിൽക്കൂ. നൊന്തു പ്രസവിച്ച മക്കളെക്കുറിച്ചമ്മക്കെല്ലാം അറിയാം. അതാണ് പഠനം.” ഈവരികളെല്ലാം സ്വർണലിഖിത സർട്ടിഫിക്കറ്റു കളായിരുന്നു.

കുറേ ലേഖനങ്ങൾക്കാവശ്യമായ വിഷയങ്ങളും, വാർത്തകളും, റിപ്പോർട്ടുകളും, സംഭവങ്ങളുമെല്ലാം ശേഖരിച്ച് ഹിന്ദു ന്യൂസ്പേപ്പ റിന്റെ റിപ്പോർട്ടറായി ചെന്നൈയിലെ വിവിധ സ്ഥാപനങ്ങളിലൂടെ നട ന്നതിന്റെ അനുഭവസമ്പത്തും മൈസൂർ യൂണിവേഴ്സിറ്റിയിലെ പഠന സമ്പത്തും ചേർന്നതിന്റെ മഹത്വം എന്നുമെന്നും എന്റെ വേരുകൾക്ക് മുന്നോട്ടു പോകാനൊരു വളസമൃദ്ധ വീഥിയാണ്. ഇന്നും അന്നും എന്നും അതുതന്നെയാണെനിക്കാധാരം!

ഹിന്ദു പത്രത്തിൽ പ്രവർത്തിക്കാൻ പോയ ദിവസം തന്നെ ചീഫ് എഡിറ്റർ എന്നോട് അവരുടെ സയൻസ് കൺസൾട്ടന്റിനെ കണ്ടുകാ ര്യങ്ങളെല്ലാം ചർച്ച ചെയ്യാൻ പറഞ്ഞിരുന്നു. അദ്ദേഹത്തിന്റെ പേര് ശ്രീ വെങ്കിട്ടരാമൻ എന്നായിരുന്നു. ഒരു എഞ്ചിനീയറായിരുന്ന അദ്ദേ ഹത്തിന് 70 വയസ്സ് കഴിഞ്ഞിട്ടുണ്ടാകും. ഞാനദ്ദേഹത്തിന്റെ വീട്ടിൽ പോയി. ഗവൺമെന്റ് ഓഫ് ഇന്ത്യയുടെ ആദ്യത്തെ ഫെല്ലോഷിപ്പിന് ഉടമയായവനും, ഒരു ശാസ്ത്രജ്ഞനും, മൂന്നു പോസ്റ്റ് ഗ്രാജ്വേറ്റ്

ഡിഗ്രിയും ബയോകെമിസ്ട്രിയിൽ പിഎച്.ഡിയും ജേർണലിസത്തിൽ ഡിഗ്രിയുമൊക്കെയുള്ളവനുമായ എനിക്ക് തലക്കനം കാര്യമായിട്ടുണ്ടായിരുന്നു.

ശ്രീ. വെങ്കിട്ടരാമൻ ഡയബറ്റിക് രോഗിയായിരുന്നു. പ്രഭാതത്തിലുണർന്ന് ജപവന്ദനാദികൾ കഴിഞ്ഞ് സ്വീകരണ മുറിയിൽ, ഏകദേശം ഒരു മണിക്കൂറായി കാത്തിരുന്ന എന്റെയടുത്തുവന്നു. എനിക്കാണെങ്കിൽ കാര്യമായി ദേഷ്യം വന്നു. മുഖത്തും കുറെയൊക്കെ ആദ്യവാക്കുകളിലും അത് പ്രകടമായിരുന്നു. ഞാനദ്ദേഹത്തോടു പറഞ്ഞു. "ഞാനൊരു മണിക്കൂറായി കാത്തിരിക്കുന്നു." ഉടൻ വന്നു മറുപടി "ചിലപ്പോൾ രണ്ടുമണിക്കൂർ കാത്തിരിക്കേണ്ടിവരും." ഞാൻ പറഞ്ഞു "എന്നോടു പറഞ്ഞ സമയത്തു തന്നെ ഞാനെത്തിയിരുന്നു." നിങ്ങളിവിടെ വരേണ്ട സമയമല്ലേ ഞാൻ പറഞ്ഞുള്ളൂ. ആ സമയത്ത് തന്നെ നിങ്ങളെ കണ്ടുകൊള്ളാമെന്നൊന്നും ഞാൻ വാക്കു തന്നിട്ടില്ലല്ലോ. എന്റെ വയസ് മുപ്പത്തഞ്ചല്ലെന്നോർമ്മിക്കുക" ആ സംഭാഷണം എന്നെ കാര്യമായിട്ടൊന്നിരുത്തി ചിന്തിപ്പിച്ചു. എന്റെ അഹങ്കാരത്തിന്റെ ലെവലെത്രയുണ്ടെന്നറിഞ്ഞ ദിവസമായിരുന്നു അത്. അൽപസമയം കഴിഞ്ഞ് അദ്ദേഹം ഒരമേരിക്കൻ മാഗസിൻ എടുത്തു തന്ന് അതിലെ അതിനൂതനമായ ബയോകെമിസ്ട്രി വിവരിക്കാനാവശ്യപ്പെട്ടു. ആ ബയോ കെമിസ്ട്രിയുടെ വിഷയം ഒന്നുമറിയാതിരുന്ന ഞാൻ ചിലതെല്ലാം പറഞ്ഞു. അദ്ദേഹം തറപ്പിച്ചുപറഞ്ഞു. "നിങ്ങൾക്കത് അറിഞ്ഞുകൂടെങ്കിൽ അറിഞ്ഞുകൂടെന്നു പറയുക, മനസ്സിലാകുന്നില്ലെങ്കിൽ, കൂടുതൽ സമയം വേണമെങ്കിൽ അതു പറയുക, വായിച്ചാലും മനസ്സിലാകില്ലെങ്കിൽ അതു പറയുക, മനസ്സിലാകുമെങ്കിൽ അതിന്റെ ഒരു സംക്ഷിപ്തം തയ്യാറാക്കി നാളെക്കൊണ്ടുവരിക". നോബൽസമ്മാനം ലഭിച്ച ശാസ്ത്രജ്ഞന്റെ ആ ഗവേഷണ പ്രബന്ധം വായിച്ചിട്ടൊന്നും മനസിലാകാത്ത ഞാൻ പറഞ്ഞു. "എനിക്കിതൊന്നും മനസ്സിലായിട്ടില്ല"

" പിഎച്ച്.ഡിയുണ്ടായിട്ടും വായിച്ചു മനസ്സിലാക്കാൻ പറ്റുന്നില്ല അല്ലേ?" എന്നൊരു വെപ്പുകൂടി കഴിഞ്ഞപ്പോൾ ഞാൻ ഭൂമിയുടെ ലെവലിലെത്തി. അവിടെ നിന്നിറങ്ങിയ ഞാൻ വിയർക്കുന്നുണ്ടായിരുന്നു. അന്നറിഞ്ഞു; അറിവില്ലായ്മയുണ്ടെന്ന്. അല്ല അറിവില്ലായ്മയേയുള്ളൂവെന്ന്.

വളരെ പ്രായമായ അദ്ദേഹത്തിന് എന്നെ സുഖിപ്പിക്കുന്ന കുറേ നല്ല വാക്കുകൾ പറയാമായിരുന്നു. അഭിനന്ദിക്കാമായിരുന്നു. പ്രോത്സാഹിപ്പിക്കാമായിരുന്നു. പക്ഷേ യഥാർത്ഥത്തിൽ വേണ്ടിയിരുന്നതെന്തോ അതാണദ്ദേഹം ചെയ്തത്. വിത്തു വിതയ്ക്കുന്നതിനു മുമ്പ് മണ്ണ് ശരി

യാക്കുക. അഥവാ ഉഴുത്, കളകൾ കളഞ്ഞ് ശുദ്ധീകരിക്കുന്ന ഒരു സമുജ്ജ്വല അദ്ധ്യാപകന്റെ ജോലിയാണ്, ശ്രീ വെങ്കിട്ടരാമൻസാർ ചെയ്തത്. അർജ്ജുനനെക്കൊണ്ട് എനിക്കൊന്നും അറിഞ്ഞുകൂടെന്നു പറയിപ്പിച്ചതിനുശേഷമേ ശ്രീകൃഷ്ണൻ ഗീതാസന്ദേശം നൽകിയുള്ളൂ. ശ്രീ വെങ്കിട്ടരാമൻ എന്ന വയസ്സായ എഞ്ചിനീയറുടെ മുമ്പിൽ ബയോകെമിസ്ട്രിയിൽ പിഎച്ച്.ഡിയുള്ള ഗോപാലകൃഷ്ണൻ ബയോകെമിസ്ട്രി എന്ന വിഷയത്തിൽ തന്നെ (അഞ്ചുമിനിറ്റ് ചർച്ച ചെയ്തതിന്റെ തുടക്കത്തിൽ തന്നെ) ഫ്ളാറ്റ്. എന്നെ ഞാനാരാണെന്നറിയിച്ച് ഏതാനും മിനിറ്റുകൊണ്ട് ആ അദ്ധ്യാപകൻ എന്നെ പഠിപ്പിച്ചു; ആദ്യം വേണ്ടത് ബയോകെമിസ്ട്രിയല്ല, വിനയവും, താഴ്മയും, പക്വതയും, ഇച്ഛാശക്തിയും, ക്ഷമാശീലവുമാണെന്ന്. ഞാനവിടെ നിന്നിറങ്ങിയപ്പോൾ മനസ്സ് മന്ത്രിച്ചു; എന്നെ ഇദ്ദേഹത്തിന്റെയടുത്തേക്കയച്ച ചീഫ് എഡിറ്റർക്ക് പ്രണാമവും ശ്രീ വെങ്കിട്ടരാമന് വന്ദനവും.

തിരിച്ച് ചീഫ് എഡിറ്ററുടെ അടുത്തു ചെന്നു. അതിനിടയ്ക്ക് ശ്രീ വെങ്കിട്ടരാമൻ നടന്നതെല്ലാം ചീഫ് എഡിറ്ററെ വിളിച്ചറിയിച്ചിരുന്നതിനാൽ എനിക്കൊന്നും പറയേണ്ടിവന്നില്ല. ചീഫ് എഡിറ്റർ പറഞ്ഞു. “നിങ്ങളുടെ എല്ലാക്കുറവുകളും പരിഹരിച്ച് ഉജ്ജ്വലനായ ഒരു റിപ്പോർട്ടറും എഡിറ്ററുമാക്കാൻ വേണ്ടതെല്ലാം ചെയ്തിട്ടുണ്ടെന്ന് എന്നോട് ശ്രീ വെങ്കിട്ടരാമൻ വിളിച്ചുപറഞ്ഞു. ഇവിടെ നമ്മൾ കുറേ സമയം ചിലവഴിക്കാനല്ല വന്നിട്ടുള്ളത്. കുറച്ചു സമയം കൊണ്ട് കുറേ കാര്യങ്ങൾ പഠിക്കാനാണ് വന്നിട്ടുള്ളത്. അതിന് ആദ്യം പാകപ്പെടുത്തേണ്ടത് മനസ്സാണ്....” ഈ ചെറിയ ഉപദേശം എന്നുമെന്നും പ്രയോജനപ്രദമായിരുന്നു. ഇന്നും ആ എഡിറ്ററുടെ മുഖവും സംസാര രീതിയും ശ്രീ. വെങ്കിട്ടരാമന്റെ മൂർച്ചയേറിയ കത്തിക്കു സമാനമായ കമന്റും എന്നും വിദ്യാർത്ഥിയായ എന്റെ മനസ്സിനെ കുറേക്കൂടി പക്വതയിലേക്ക് നയിക്കാൻ കാരണമായിട്ടുണ്ട്.

ഇങ്ങിനെയുള്ള അനുഭവങ്ങളാണ് ജീവിതത്തിൽ ലഭിക്കുന്ന ഷോക്ക് ട്രീറ്റുമെന്റുകൾ. മനസ് ഭ്രാന്തമായിപ്പോകുമ്പോൾ ലഭിക്കേണ്ട ട്രീറ്റ്മെന്റിതാണ്. വേണ്ടപ്പെട്ടവരെകൊണ്ട്, വേണ്ടരീതിയിൽ, വേണ്ടപ്പെട്ടവർക്ക്, വേണ്ട കാര്യങ്ങൾ, വേണ്ടസമയത്ത് ജഗദീശ്വരൻ തരുന്നത് നമുക്കിഷ്ടപ്പെട്ടാലും ഇല്ലെങ്കിലും ശാശ്വതനന്മക്കായിത്തരുന്നു എന്ന് ഇന്നാലോചിച്ച് വിശകലനം ചെയ്യുമ്പോൾ മനസ്സിലാകുന്നു.

പുസ്തകങ്ങളെഴുതുമ്പോഴും പല പ്രസിദ്ധീകരണത്തിനുവേണ്ടി ലേഖനമെഴുതുമ്പോഴും മൈസൂർ യൂണിവേഴ്സിറ്റിയിൽ പഠിച്ചതും,

ഹിന്ദു ന്യൂസ് പേപ്പറിൽ നിന്നു ലഭിച്ചതും പാഠമായതുപോലെ ഒരിക്കൽ മാതൃഭൂമിയിൽ പോയിരുന്നു. എന്റെ ഒപ്പം ഹൈസ്കൂളിൽ പഠിച്ച ഒരു കുമാറിനെ കണ്ടു ചോദിച്ചു. എന്റെ ഡയറക്ടർ എന്നെ ഇഷ്ടമില്ലാതെ വന്നതു മുതൽ എനിക്കുതന്ന ഷോക്കോസ് നോട്ടീസുകളും ഞാനനുഭവിച്ച അവഹേളനുങ്ങളും സംക്ഷിപ്തമായി ഒരു ചെറിയ വാർത്തയായി കൊടുക്കുവാൻ സാധിക്കുമോ എന്ന്. ഞാൻ കൊടുത്ത എല്ലാ തെളിവുകളുടെ കോപ്പിയും എടുത്ത് പരിശോധിച്ച് എന്നെ അറിയിച്ചു. "നിങ്ങളിതെല്ലാം പത്രത്തിൽ പ്രസിദ്ധീകരിച്ചാൽ പത്രക്കാർക്ക് എന്തെങ്കിലും പറഞ്ഞ് തടിയൂരാം. പക്ഷേ ഇതുമതി നിങ്ങളുടെ ജീവിതത്തിലനവധി പ്രശ്നങ്ങളുണ്ടാകാൻ. ഓഫീസിനകത്തു നടക്കുന്നതിനെതിരെ നിങ്ങൾക്ക് പ്രതികരിക്കാം, പ്രസംഗത്തിൽ പറയാം, എഴുതാം പക്ഷേ പത്രവാർത്തയായി വന്നാൽ ഇതിന്റെ അന്വേഷണം ഡൽഹിയിൽ നിന്നും തുടങ്ങും. വേണോ വേണ്ടയോ എന്നു ചിന്തിച്ചു പറയുക." വളരെ പ്രയോജനപ്രദമായ അറിവായിരുന്നു അത്. ചെയ്യേണ്ടതെന്ത്, ചെയ്യരുതാത്തതെന്ത്, ചെയ്യരുതാത്തത് ചെയ്താൽ സംഭവിക്കാൻ സാധ്യതയുള്ളതെന്ത്, തിരുത്തേണ്ടവരെ തിരുത്തേണ്ടവർ തിരുത്തിയാൽ തിരുത്തേണ്ടി വരുന്ന പലതും തിരുത്തേണ്ടി വരുന്നതിന് മുമ്പുതന്നെ ഇല്ലാതാകും. എന്റെ സഹപാഠിയിവിടെയെനിക്കദ്ധ്യാപകനായി.

ഇത് എനിക്ക് ദി ഹിന്ദു ന്യൂസ്പേപ്പറിൽ വച്ച് ചീഫ് എഡിറ്റർ പരോക്ഷമായി നൽകിയ അറിവായിരുന്നു. അത് ജീവിതത്തിൽ പകർത്താൻ പറ്റാതെ പോകുന്നതിനു മുമ്പ് യഥാവിധി എന്റെ സുഹൃത്ത് ഒരദ്ധ്യാപകനെപോലെ ഉപദേശിച്ചു. പത്രമാധ്യമങ്ങൾ വളരെ വലിയ ഒരുപകരണമാണ്, ആയുധമാണ്. സമൂഹത്തെ ചികിത്സിക്കുന്ന ആശുപത്രിയാണ്. വ്യക്തികളെ പ്രകോപിപ്പിക്കുന്ന കേന്ദ്രങ്ങളാണ്. ഓരോ വാർത്തയും ഒരാറ്റംബോംബായി മാറാം. ചിലപ്പോൾ ഓരോ വാർത്തയും വിവരണവും ആറ്റംബോംബിനുശേഷമുള്ള മഴയായിത്തീരാം. സംസാരിച്ചതും, പ്രവർത്തിച്ചതും പറഞ്ഞതും പറയാത്തതും എല്ലാം എല്ലാം പത്രക്കാർക്ക് എന്തു വേണമെങ്കിലുമാക്കിത്തീർക്കാം. എന്തു വേണമെങ്കിലുമല്ലാതാക്കിത്തീർക്കാം എന്ന് കന്നഡപ്രഭയിലെ എഡിറ്റർ ക്ലാസെടുത്തപ്പോൾ (മൈസൂർ യൂണിവേഴ്സിറ്റിയിൽ) പഠിപ്പിച്ചതോർക്കുവാനവസരം ലഭിച്ചു. അല്ല! ഇന്നും അവസരം ലഭിച്ചുകൊണ്ടേയിരിക്കുന്നു.

## ഭാഗം : 2

# സഹപ്രവർത്തകരായ അദ്ധ്യാപകർ

### കൊച്ചിൻ കോളേജിലെ സഹപ്രവർത്തകരായ അദ്ധ്യാപകർ

കൊച്ചിൻ കോളേജിൽ അദ്ധ്യാപകനായി പഠിപ്പിച്ചിരുന്ന കാലത്ത് എന്നെ ഏറ്റവുമധികം സ്വാധീനിച്ച ഒരദ്ധ്യാപകനായിരുന്നു അവിടത്തെ പ്രിൻസിപ്പാളായിരുന്ന ശ്രീ. കിളിക്കാർ. മുഖവും ശരീരവും, ധരിച്ചിരിക്കുന്ന ഡ്രസും, ഇരിക്കുന്ന കസേരയും, മേശയും, മുറിയും എന്നുമെന്നും ചൈതന്യവത്തായിരുന്നു. ഞങ്ങൾ പഠിച്ചിരുന്ന കാലത്ത് മഹാരാജാസ് കോളേജിലെ പ്രിൻസിപ്പാളിന്റെ മുറിയിൽ കയറാൻ ഞങ്ങൾക്ക് ഭയമായിരുന്നു. അതൊരിക്കൽ കാണാൻ സാധിച്ചപ്പോഴാണതിന്റെ പ്രൗഢിയറിഞ്ഞത്. ഇന്ന് അങ്ങനെയൊന്നുമില്ല. പക്ഷേ ചെറിയ കൊച്ചിൻ കോളേജെന്ന ജൂനിയർ കോളേജിൽ നിന്ന് ഗ്രാജ്വേഷൻ ക്ലാസുകൾ തുടങ്ങിയ കാലഘട്ടത്തിലും ശ്രീ. കിളിക്കാറിന്റെ വ്യക്തിപരമായ പ്രൗഢി അവിടെയുള്ള പ്രിൻസിപ്പാളിന്റെ മുറിയിൽ നിഴലിച്ചിരുന്നു.

ഏതു വിദ്യാർത്ഥിയേയും ആകർഷിച്ചനുസരിപ്പിക്കുന്ന വാക്പാഠവം, ഇംഗ്ലീഷിലും മലയാളത്തിലും! ഇംഗ്ലീഷ് പ്രൊഫസറായിരുന്നതിനാൽ വ്യക്തതയോടെയും ശരിയായ ഉച്ചാരണശുദ്ധിയോടെയുമുള്ള ഇംഗ്ലീഷ് പ്രയോഗവും വിവരണവും! ശത്രുക്കൾക്കുപോലും ഏതു നിർദ്ദേശവും കൊടുക്കാനുള്ള ധൈര്യം. ആരു പറയുന്നതും കേൾക്കാനും വേണ്ടതുമാത്രം എടുക്കാനുമുള്ള വീക്ഷണം! ഇതെല്ലാം ശ്രീ കിളിക്കാറിൽ നിന്നും പഠിച്ചേ മതിയാകൂ.

ഓരോ വ്യക്തിയേയും കൃത്യമായി പഠിച്ച് വിലയിരുത്താനുള്ള അദ്ദേഹത്തിന്റെ കഴിവിന് സമാനമായ കഴിവ് മറ്റൊരാളിലും കാണാനിതുവരെ സാധിച്ചിട്ടില്ല. തന്നെ പുകഴ്ത്തുന്നവരേയും പുച്ഛിക്കുന്നവരേയും വിമർശിക്കുന്നവരേയും തത്വജ്ഞാനിയുടെ വീക്ഷണത്തോടെ അഭിമുഖീകരിക്കാനും കീഴടക്കാനുമുള്ള കഴിവ് അദ്ദേഹത്തിൽ നിന്നും മറ്റദ്ധ്യാപകർക്ക് പഠിക്കാനുള്ള മഹത്തായ പാഠമാണ്.

ആവശ്യമുള്ള സമയത്ത് ആവശ്യമുള്ളത്രയും സംസാരിക്കുന്ന അദ്ദേഹത്തിന്റെ മുഖത്ത് പ്രസന്നതയും പ്രിൻസിപ്പാളാണെന്ന ധീരതയുമുണ്ട്. അസ്ഥാനത്ത് ആവശ്യമില്ലാത്ത കാര്യങ്ങൾ ആരെങ്കിലും പറഞ്ഞാൽ നിരാകരിക്കാനുള്ള സ്വതസിദ്ധമായ വീക്ഷണവും അദ്ദേഹത്തെ എല്ലാവരുടേയും സ്മൃതിമണ്ഡപത്തിൽ നിലനിർത്തുന്നു.

ഓരോ വിദ്യാർത്ഥിയും കോളേജിലേക്കു വരുന്നതും അവന്റെ നടപ്പും, കൂട്ടുകെട്ടും വരവും പോക്കും കൊച്ചിൻ കോളേജിനെ സംബ

ന്ധിച്ചിടത്തോളം പ്രാധാന്യമർഹിക്കുന്നു. കാരണം മിക്കവാറും അവിടെ എസ്.എഫ്.ഐ. യും എ.ബി.വി.പിയും തമ്മിൽ പൊരിഞ്ഞ തല്ല്, കത്തി ക്കുത്ത് എന്നിവ നിത്യസംഭവമാണ്. ഏതു വിദ്യാർത്ഥിയുടെ കയ്യിൽ ഏതായുധമാണുള്ളതെന്നറിയാനസാദ്ധ്യമാണ്. എപ്പോഴാണ് അടി തുട ങ്ങുന്നതെന്നും എന്താണു കാരണമെന്നും അറിയാൻ ചിലപ്പോൾ ദിവ സങ്ങൾ തന്നെ കഴിയേണ്ടിവരും. പക്ഷേ ഈ സംഭവങ്ങളിലൊന്നിലും പതറാത്ത ധൈര്യത്തോടെ ശ്രീ കിളിക്കാർ ഓരോന്നും കൈകാര്യം ചെയ്യാറുള്ളത് വ്യക്തമായ രീതിയിൽ തന്നെയായിരുന്നു. അദ്ദേഹത്തിന് ഇഷ്ടമുള്ളതോ ഇഷ്ടമില്ലാത്തതോ ആയ വിദ്യാർത്ഥികളോ അദ്ധ്യാ പകരോ സംഘടനകളോ സ്റ്റാഫോ ഒന്നുമില്ല ആരുമില്ല. എല്ലാവരും ഉപയോഗമുള്ളവരാണ്. അവരെ ശരിക്കുമുപയോഗിക്കുക. കഴിവുള്ള വനെ പ്രോത്സാഹിപ്പിക്കുക. അതു വിദ്യാർത്ഥിയായാലും അദ്ധ്യാപക നായാലും! ഒരു കാരണവശാലും അദ്ദേഹം പരിധിക്കപ്പുറം ആരേയും അടുപ്പിച്ചിരുന്നില്ല കാരണം അതിന്റെയപകടം അദ്ദേഹത്തിന് വ്യക്ത മായിട്ടറിയാം. എത്ര നല്ലവനേയും പുകഴ്ത്തി പറയുകയില്ല, തന്നെ പുകഴ്ത്തിപ്പറയിപ്പിക്കുകയുമില്ല. കാര്യമാത്രപ്രസക്തമായ കർമ്മ നിർവ ഹണത്തിൽ ആരെല്ലാം അഭിപ്രായം പറഞ്ഞാലും തീരുമാനം അദ്ദേ ഹത്തിന്റേതുമാത്രമായിരിക്കും.

മറ്റെല്ലാ കോളേജുകളിലും പ്രിൻസിപ്പാൾമാർ വലിയ തിരക്കിലാ ണെന്നു പറയാറുണ്ട്. ശ്രീ കിളിക്കാർ അങ്ങിനെ പറഞ്ഞിട്ടുമില്ല അഭി നയിച്ചിട്ടുമില്ല. ഇത്രയും സമരങ്ങൾ നടക്കാറുള്ള കോളേജിൽ കഴി വതും പഠനം മുടങ്ങാതിരിക്കാൻ പല അദ്ധ്യാപകരേയുംകൊണ്ട് അഡീ ഷണൽ ക്ലാസെടുപ്പിക്കാറുണ്ട്. ക്ലാസുകളേറ്റെടുക്കില്ലെന്നു പറയുന്നവ രോട് അദ്ദേഹത്തിന് പരിഭവമുള്ളതായും തോന്നിയിട്ടില്ല. കൊച്ചുവർത്ത മാനങ്ങൾ പറയാറുമില്ല. ആരേയും അതു പറയാനനുവദിക്കാറുമില്ല. കൊച്ചിൻ കോളേജിലെ പ്രിൻസിപ്പാൾ സ്ഥാനം അക്ഷരാർത്ഥത്തിൽ അലങ്കരിച്ചിരുന്ന ശ്രീ കിളിക്കാറിൽ നിന്ന് സമയമനിഷ്ഠ പാലിക്കുന്ന തിനും, ശ്രദ്ധേയമായി ക്ലാസെടുക്കുന്നതിനും, ക്ലാസുകൾ ശാന്തമായി നടത്തിക്കൊണ്ടുപോകുന്നതിനും, സയൻസ് ക്ലബ് തുടങ്ങി പല ക്ലബു കളും തുടങ്ങി പ്രവർത്തിപ്പിക്കുന്നതിനും അഭിനന്ദനങ്ങൾ സ്വീകരി ക്കാൻ എനിക്ക് ഭാഗ്യം ലഭിച്ചിട്ടുണ്ട്. വിമർശനാത്മകമായ അദ്ദേഹ ത്തിന്റെ വിലയിരുത്തലുകൾ എന്റെ അദ്ധ്യാപക ജീവിതത്തിൽ വലിയ മാറ്റങ്ങൾ വരുത്തിയിട്ടുണ്ട്. ഇന്നും സ്കൂളുകളിലേക്കും കോളേജുകളി ലേക്കും ക്ലാസുകളെടുക്കാനായി പോകുമ്പോൾ കിളിക്കാർ സാറിന്റെ ശൈലിയും ഉപദേശങ്ങളും മാർഗനിർദ്ദേശങ്ങളും വളരെ പ്രയോജന പ്പെടാറുണ്ട്.

ഓരോ വ്യക്തിയേയും നിഷ്പക്ഷമായും മുൻവിധിയില്ലാതെയുമാണ് വിലയിരുത്താറുള്ളത്. ആ വിലയിരുത്തൽ നൂറുശതമാനവും ശരിയുമായിരിക്കും. ആ ശരിക്കകത്തുനിന്നുകൊണ്ടായിരിക്കും അത്തരത്തിലുള്ള വ്യക്തികളെ ശ്രീ കിളിക്കാർ സ്ഥാപനത്തിന്റെ നന്മയ്ക്കായി ഉപയോഗിക്കുന്നത്. ഏല്ലാവരേയും പ്രയോജനപ്പെടുത്തുക, ആരും വർജ്യരായിട്ടില്ല, ഇതാണദ്ദേഹത്തിന്റെ സന്ദേശം.

കൂടെ പ്രവർത്തിക്കാൻ എനിക്ക് ഭാഗ്യം ലഭിച്ച പ്രൊഫ. ടോമിയെക്കുറിച്ച് ഞാനെന്റെ ജീവിതാനുഭവങ്ങളിൽ വിവരിച്ചിട്ടുണ്ട്. കൂടെ പ്രവർത്തിച്ച പലർക്കും അദ്ധ്യാപനവൃത്തി ഒരു ജോലി മാത്രമായിരുന്നു. അവരിൽ പലരും കോളേജിലേക്കു വരുന്നു, സമരമുണ്ടോ എന്നന്വേഷിക്കുന്നു, ഇല്ലെങ്കിൽ ക്ലാസെടുക്കണമല്ലോ ഈശ്വരാ എന്ന ധാരണയിൽ കുറച്ചുനേരം ക്ലാസെടുക്കുന്നു. വിദ്യാർത്ഥികൾക്ക് വിഷയം മനസ്സിലായാലും ഇല്ലെങ്കിലും അതൊരു വഴിപാടുപോലെ നടത്തുന്നു. അതൊരു ജോലിയായി തീർക്കുന്നു. ആത്മാർത്ഥതയുള്ള അദ്ധ്യാപകരോട് വിദ്യാർത്ഥികൾ പെരുമാറുന്നതും അതില്ലാത്തവരോട് പെരുമാറുന്നതും അജ ഗജാന്തരമുണ്ടായിരിക്കും. സ്വയം ചെയ്യേണ്ടതായ കർമ്മങ്ങൾ ചെയ്തോ എന്നുപോലും നോക്കാതെ സ്നേഹവും ബഹുമാനവും തനിക്കവകാശപ്പെട്ടതാണെന്നു പല അദ്ധ്യാപകരും ധരിക്കുന്നു. അത് വിദ്യാർത്ഥികളിൽ നിന്നും ലഭിക്കാതെ വരുമ്പോൾ അവരെ ചില അദ്ധ്യാപകർ തെമ്മാടികളായും റൗഡികളായും മുദ്രകുത്തുന്നു. വിദ്യാർത്ഥികളെ നന്നാക്കേണ്ടതായ ബാധ്യതയെനിക്കില്ലെന്നും ചിലർ വാദിക്കുന്നു. അത് സ്വയം രക്ഷപ്പെടാനാണ് അഥവാ ന്യായീകരിക്കാനാണ്. "ഇവരെയൊക്കെ നന്നാക്കിയിട്ട് നമുക്കെന്തു കിട്ടാനാ?" എന്നു മറ്റുചിലർ. വേണമെങ്കിൽപഠിക്കട്ടെ എന്നു പറയുന്നതിൽ അന്തർലീനമായിരിക്കുന്ന ഒരു പാപ്പരത്വമുണ്ട്. എനിക്കിത്രയൊക്കെയേ പറ്റൂ എന്നു കൂടി ചിലർ പറയാറുണ്ട്. ഞാൻ അദ്ധ്യാപകനാണ്, നിങ്ങൾ വിദ്യാർത്ഥികൾ വേണമെങ്കിൽ സ്വയം പഠിച്ചോളൂ എന്നു വീക്ഷണമുള്ളവരേയും ധാരളമായി നേരിൽ പരിചയപ്പെട്ടിട്ടുണ്ട്. പ്രൊഫ. ടോമി ഇതിനെല്ലാം ഒരപവാദമായി തലയുയർത്തിനിന്ന് പ്രവർത്തിക്കുന്ന അദ്ധ്യാപകനായിരുന്നു.

എന്റെ പ്രഭാഷണ/പഠന ക്ലാസുകളിൽ, ഞാൻ പറയാറുണ്ട്; "ഏതു വിദ്യാർത്ഥി ക്ലാസിൽ ഉറങ്ങിയാലും അതു വിദ്യാർത്ഥിയുടെ തെറ്റല്ല. ആ വിദ്യാർത്ഥിയെ ഉറങ്ങാതെയിരുത്താൻ എനിക്കു സാധിക്കാത്തത് എന്റെ തെറ്റാണ്." പ്രഭാഷകന്റെ കാര്യത്തിലും, മാതാപിതാക്കൾ മക്കളെ പഠിപ്പിക്കുന്ന കാര്യത്തിലും ഇതുതന്നെയാണ് യാഥാർത്ഥ്യം. ടോമി സാറിന്റെ ക്ലാസിലാരും ഉറങ്ങാറില്ല.

ഞാൻ പഠിപ്പിച്ചിരുന്ന കോളേജിലെ ഫിസിക്സ് ഡിപ്പാർട്ടുമെന്റിൽ ഒരു ആന്റണി സാറുണ്ടായിരുന്നു. വിദ്യാർത്ഥികൾക്കും സഹപ്രവർത്ത കർക്കും അദ്ദേഹം എല്ലാമെല്ലാമായിരുന്നു. ഫിസിക്സ് പഠിപ്പിക്കുന്ന തുപോലും കഥ പറഞ്ഞും, ഉദാഹരണങ്ങൾ നിരത്തിയും, ജീവിത സന്ദേശങ്ങൾ നൽകികൊണ്ടുമായിരുന്നു. ഒരിക്കൽ അദ്ദേഹത്തിനൊരു അവാർഡു ലഭിച്ചു. അന്ന് കോളേജിലൊരുത്സവമായിരുന്നു. മറ്റാർക്കെ ങ്കിലുമായിരുന്നു ഇത്തരത്തിലൊരവാർഡു ലഭിച്ചതെങ്കിൽ ഈ ആഘോ ഷത്തിന്റെ നൂറിലൊരംശംപോലും താൽപര്യം വിദ്യാർത്ഥികളിൽ കാണുമായിരുന്നില്ല. ആന്റണി വിദ്യാർത്ഥികളുടെ ഹൃദയത്തിൽ ജീവിച്ച ആഡംബരങ്ങളധികമില്ലാത്ത അഹംഭാവത്തിന്റെയംശമില്ലാത്ത, മറ്റുള്ള വരുടെ ചെറിയ നേട്ടങ്ങളെപോലും അഭിനന്ദിച്ച് പ്രോത്സാഹിപ്പിക്കുന്ന യാളായിരുന്നു. ആ അദ്ധ്യാപകൻ വിദ്യാർത്ഥികളിൽ പലർക്കും ജ്യേഷ്ഠ നെപ്പോലെയും പിതാവിനെപ്പോലേയുമായിരുന്നു.

ശ്രീ ആന്റണി എല്ലാവരുടേയും കൂടെ ഏതു കാര്യത്തിനുമുണ്ടാ കും. നല്ല ഉപദേശങ്ങൾ നൽകാനും ഗഹനമായി കാര്യങ്ങൾ പഠിപ്പി ക്കാനും, അത് വിദ്യാർത്ഥികൾക്ക് മനസ്സിലാകുന്നതുവരെ ആവർത്തി ക്കാനും, പല നിലവാരത്തിലുള്ള വിദ്യാർത്ഥികളാണ് ഒരേ ക്ലാസിലു ള്ളതെന്നു മനസ്സിലാക്കി ക്ലാസെടുക്കാനും, അദ്ദേഹത്തിനു സാധിച്ചി രുന്നു. ഏതു വിദ്യാർത്ഥിയുടേയും വിഷമതകളും ദുഃഖങ്ങളും കണ്ടും കേട്ടും അറിഞ്ഞ് അവരെ സഹായിക്കാനും സർവഥാ അദ്ദേഹം സന്ന ദ്ധനായിരുന്നു. വിദ്യാർത്ഥികളെ സ്നേഹിക്കുന്ന അദ്ധ്യാപകരെ വിദ്യാർത്ഥികൾ സ്നേഹിക്കാതിരിക്കില്ല. കൊടുക്കുന്ന സ്നേഹത്തിന്റെ നൂറിരട്ടി ബഹുമാനമായി തിരിച്ചുവരും. അതാണ് ഭാരതത്തിലെ വിദ്യാർത്ഥികൾ. വിദേശത്തങ്ങിനെയാകണമെന്നില്ല. അദ്ധ്യാപകരുടെ എല്ലാ കുറവുകളും വിദ്യാർത്ഥികൾ ക്ഷമിക്കും, അതിനുള്ള യോഗ്യത അദ്ധ്യാപകനുണ്ടെങ്കിൽ! ശ്രീ ആന്റണി എന്നും ഒരു വിദ്യാർത്ഥിയായ അദ്ധ്യാപകനായിരുന്നു. എല്ലാവരിൽ നിന്നും നിരന്തരം പഠിക്കുകയും അത് വിദ്യാർത്ഥികൾക്ക് പറഞ്ഞുകൊടുക്കുകയും ചെയ്യുന്ന അദ്ദേഹം, കോളേജുമായി ബന്ധപ്പെട്ട എല്ലാ കലാസാഹിത്യ സാംസ്കാരിക പരി പാടികളുടേയും ചുക്കാൻ പിടിക്കുമായിരുന്നു. നേതാവായിട്ടല്ല, വിദ്യാർത്ഥികളിലൊരുവനായിട്ടാണ് അദ്ദേഹം കൊച്ചിൻ കോളേജിൽ ജീവിക്കാറുണ്ടായിരുന്നത്.

അദ്ദേഹത്തിന്റെ സഹപ്രവർത്തകരായ അദ്ധ്യാപകർക്കും അദ്ദേഹം ഒരു ജ്യേഷ്ഠനെപ്പോലെയായിരുന്നു. എന്തിനും ഏതിനും ഏതു സമ യത്തും ബന്ധപ്പെടാനനുവാദമുള്ള ഒരു കുടുംബാംഗം. മറ്റുള്ളവരെ

നന്മയിലേക്ക് നയിക്കാനും ഏതെങ്കിലും വിദ്യാർത്ഥി തെറ്റുചെയ്തിട്ടുണ്ടെങ്കിൽ അതെല്ലാവരുടേയും മനോമണ്ഡലത്തിൽ നിന്ന് മായ്ച്ച് കളയാനും, അവരിലെ നന്മകളെ വളർത്തി ഉയർത്താനും സാധിച്ചു. അദ്ദേഹത്തിന്, നല്ലൊരു ഡിപ്പാർട്ട്മെന്റും, നല്ല സഹപ്രവർത്തകരേയും അർപ്പണബോധമുള്ള അദ്ധ്യാപകരേയും സൃഷ്ടിക്കാൻ സാധിച്ചു എന്നതും അദ്ദേഹമൊരു മാതൃകാ അദ്ധ്യാപകനായി എല്ലാവരുടെ മനസ്സിലും നിറഞ്ഞുനിൽക്കുന്നതിന് തെളിവാണ്.

അവിടെ ഫിസിക്സ് ഡിപ്പാർട്ടുമെന്റിൽ ഒരു രാജേന്ദ്രൻ സാറുമുണ്ടായിരുന്നു. അദ്ദേഹം പറയുമായിരുന്നു; നമ്മുടെ പിള്ളേര് നന്നാവണ്ടേ! നമ്മുടെ കോളേജും നമ്മുടെ ഡിപ്പാർട്ട്മെന്റും ഉയരണം വളരണം എന്ന ഈ ഒരു മനസ് വാക്കിലും പ്രവർത്തിയിലും നിറഞ്ഞു നിന്നിരുന്നു, ഒരു നല്ല മാതൃകാദ്ധ്യാപകനെപോലെ!

മലയാളം ഡിപ്പാർട്ടുമെന്റിൽ ഒരദ്ധ്യാപകനുണ്ടായിരുന്നു. രാവിലെ വന്നാൽ രാഷ്ട്രീയം മാത്രമാണ് ചർച്ചാവിഷയം. അദ്ധ്യാപക യൂണിയൻ, മെമ്പർഷിപ്പ്, കമ്മിറ്റി മീറ്റിംഗ് ഇതല്ലാതെ അദ്ദേഹത്തിനോടു സംസാരിച്ചാൽ മറ്റൊരു വിഷയവും പറയാനില്ല. സ്വന്തം ചിന്താധാരകളുള്ള വിദ്യാർത്ഥികളെ യൂണിയനിൽ ചേർക്കലും അദ്ദേഹത്തിന്റെ പ്രധാന കർമ്മമായിരുന്നു.

എനിക്ക് കൊച്ചിൻ കോളേജിൽ അദ്ധ്യാപകനായി ജോലി നേടിത്തന്ന ശ്രീ കൃഷ്ണൻ എന്ന അദ്ധ്യാപകൻ എന്നും വിദ്യാർത്ഥികൾക്കുവേണ്ടി പ്രവർത്തിച്ചിരുന്നു. താഴ്മയോടെയെന്തു ചോദിച്ചാലും അത് നൽകുന്ന പ്രകൃതം. വാക്കുകളിൽ പാരുഷ്യം നിറയുമെങ്കിലും കർമ്മമണ്ഡലത്തോട് ധർമ്മം പുലർത്തിയിരുന്നു.

കൊച്ചിൻ കോളേജിൽ പ്രവർത്തിച്ചിരുന്ന കാലത്തെ അനുഭവങ്ങളുടെ സംക്ഷിപ്തമെഴുതിയാൽ അതിൽ മുഴച്ചു നിൽക്കുന്ന ഒരു കാര്യമുണ്ട്. ഏതൊരു നിലവാരം കുറഞ്ഞ വിദ്യാഭ്യാസ സ്ഥാപനമാണെങ്കിലും, അതിൽ എത്രയെല്ലാം തരംതാണരാഷ്ട്രീയ പ്രസ്ഥാനങ്ങളുണ്ടെങ്കിലും, വിദ്യാർത്ഥികളുടെ പ്രശ്നങ്ങളെത്രയെല്ലാം സങ്കീർണമാണെങ്കിലും, ആ സ്ഥാപനത്തിൽ എന്തെല്ലാം പരിമിതികളുണ്ടെങ്കിലും ആത്മാർത്ഥതയുള്ള അദ്ധ്യാപകരും, ദിശാബോധമുള്ള പ്രിൻസിപ്പാളും, ധർമ്മബോധമുള്ള മാനേജ്മെന്റും ഉണ്ടെങ്കിൽ ആ സ്ഥാപനത്തെ ചുരുങ്ങിയ കാലംകൊണ്ട് നന്മയിലേക്കുയർത്താൻ സാധിക്കും. വിദ്യാർത്ഥികൾക്ക് മാതൃകയാകാൻ യോഗ്യതയുള്ള അദ്ധ്യാപകരുണ്ടായിരിക്കണം. അവർക്ക് രാഷ്ട്രീയത്തിന്റെ ഹിഡൺ അജണ്ട ഉണ്ടാകരുത്. അവർക്ക് എല്ലാ വിദ്യാർത്ഥികളോടുമുള്ള വീക്ഷണം സമമായി

രിക്കണം. തെറ്റു ചെയ്തവരെ ധർമ്മബോധത്തിലൂടെ നയിക്കാൻ അദ്ധ്യാപകരുടെ കൂട്ടായ ശ്രമമുണ്ടെങ്കിൽ തീർച്ചയായും സാധിക്കും. ആരേയും ചവിട്ടിപ്പുറത്താക്കാതെ എല്ലാവരേയും അടിച്ചകത്താക്കണമെന്ന ശ്രീനാരായണ ഗുരുദേവദർശനവും വിദ്യാർത്ഥികളോടും അദ്ധ്യാപകർ പാലിക്കണം. പരസ്പരം വാദിക്കാനും ജയിക്കാനും ശ്രമിക്കരുത്. അറിയാനും അറിയിക്കാനും ശ്രമിക്കണം എന്ന ഗുരുദേവ വരി വിദ്യാലയാന്തരീക്ഷത്തിൽ അദ്ധ്യാപകരും പ്രാവർത്തികമാക്കിയാൽ മതി. അദ്ധ്യാപക വിദ്യാർത്ഥി ലോകം മാറ്റത്തിനു വിധേയമാകും. അദ്ധ്യാപകർ ആധുനിക അറിവുകൾ മാത്രം കൊടുത്താൽ പോരാ, അവർ തന്നെയാണ് മൂല്യാധിഷ്ഠിത അറിവും കൊടുക്കേണ്ടത് എന്ന അറിവും അവർക്കുണ്ടായിരിക്കണം. അപ്പോൾ ഏതു വിദ്യാലയവും സരസ്വതീ ക്ഷേത്രമായിത്തീരും.

**ട്യൂട്ടോറിയൽ കോളേജദ്ധ്യാപകർ**

ട്യൂട്ടോറിയൽ കോളേജദ്ധ്യാപകരുടെ കൂടെ എറെക്കാലം ഞാൻ പ്രവർത്തിച്ചിരുന്നു. സെന്റ് ആൽബർട്ട്സിൽ ബി.എസ്സിക്ക് പഠിക്കുമ്പോൾ തൃപ്പൂണിത്തുറയിലെ പ്രിയദർശിനി ട്യൂട്ടോറിയൽ കോളേജിലെ അദ്ധ്യാപനം ഒരു വരുമാനമാർഗ്ഗമായിരുന്നു. പല ട്യൂട്ടോറിയൽ കോളേജുകളും തുടങ്ങുന്നതും നിലനിൽക്കുന്നതും പ്രസിദ്ധരായ ചില അദ്ധ്യാപകരുടെ പേരുവച്ചായിരിക്കും. ആ അദ്ധ്യാപകൻ അവിടെ ക്ലാസ്സെടുക്കുന്നത്. ആഴ്ചയിലൊരിക്കലോ മറ്റൊ ആയിരിക്കും. ചിലപ്പോൾ അവിടെ വന്നുപോകുകമാത്രം ചെയ്യും. ആ പേര് വെയ്ക്കുന്നതിന് റോയൽട്ടിയുണ്ടാകും. അദ്ദേഹത്തിന്റെ ഫോൺ നമ്പരും നോട്ടീസിലും പരസ്യത്തിലുമുണ്ടാകും. പിന്നെ കുറേ വ്യക്തികളുടെ പേരും അവരുടെ ഡിഗ്രിയുമുണ്ടാകും. കുറേ പോസ്റ്ററുകളൊട്ടിച്ചും മൈക്കിലൂടെ അനൗൺസ് ചെയ്തും നല്ല പബ്ലിസിറ്റി കൊടുത്തുകൊണ്ടേയിരിക്കും. പേരു വെച്ചിട്ടുള്ള അദ്ധ്യാപകർ അവിടെ പഠിപ്പിക്കുന്നവരായിരിക്കണമെന്നു നിർബന്ധമില്ല. അദ്ധ്യാപകർക്ക് അപകർഷതാബോധം വ്യത്യസ്ഥ നിലവാരത്തിലുണ്ടാകും. അതിനു കാരണം അവർ ട്യൂട്ടോറിയൽ കോളേജ് അദ്ധ്യാപകരാണെന്നതുതന്നെ. അതെല്ലാം ക്ലാസിലെ വിദ്യാർത്ഥികളറിയാതിരിക്കാൻ അവരുടെ മുമ്പിൽ സ്വയം പ്രദർശിപ്പിക്കുന്നത് ഒരു അഹങ്കാരത്തിന്റെ ധ്വനിയിലൂടെയാണ്.

തൃപ്പൂണിത്തറുയിൽ ഞാൻ പഠിപ്പിക്കൽ ആരംഭിക്കുന്ന 1975 കളിൽപ്രിയദർശിനി ട്യൂട്ടോറിയലിലും കുറെ നല്ല അദ്ധ്യാപകരുണ്ടായിരുന്നു. ഇന്നത്തെ മലയാള പ്രയോഗത്തിൽ സർവ്വസാധാരണമായ

വായ്നോക്കി എന്ന പേരോടുകൂടി അറിയപ്പെടുന്ന അദ്ധ്യാപകരും ഉണ്ടായിരുന്നു. ഓരോരുത്തരും പഠിപ്പിക്കുന്നത് കണ്ടും കേട്ടും നിൽക്കുന്നതും ഒരനുഭവമായിരുന്നു. ചെറുതും വലുതുമായ കാര്യങ്ങൾ ഈ ചെറിയ ട്യൂട്ടോറിയൽ കോളേജിൽ നിന്ന് എനിക്കും പഠിക്കാനുണ്ടായിരുന്നു. ഓരോ ട്യൂട്ടോറിയൽ കോളേജിന്റെ ഉടമസ്ഥന്റെ ഉദ്ദേശം പരമാവധി വിദ്യാർത്ഥികളെ ചാക്കിട്ടുപിടിക്കലാണ്. സർക്കാർ അംഗീകാരമുള്ള കോളേജുകളിൽ അഡ്മിഷനു വരുന്നതിന്റെ വേലിയേറ്റം കൂടുന്നതുകൊണ്ടു അവിടെ പരമാവധി വിദ്യാർത്ഥികളെ ഒഴിവാക്കാൻ ശ്രമിക്കുന്നു. ഇവിടെ അതു മറിച്ചാണ്. കൂടുതൽ വിദ്യാർത്ഥികൾക്ക് വേണ്ടിയാണ് നെട്ടോട്ടം നടത്തുന്നത്. ഓരോ അദ്ധ്യാപകനും നൂറു രൂപ മുതൽ നാന്നൂറ് രൂപ വരെ അന്ന് പ്രതിമാസ ശമ്പളമുണ്ടാകും. ചിലർ ട്യൂഷൻ എടുക്കന്നവരാണ്. അവർക്ക് ഒരു ക്ലാസ്സിന് മണിക്കൂറിന് 15രൂപ ഞാൻ 15 രൂപക്കാരനായിരുന്നു. കുറച്ചുകുട്ടികൾക്ക് ട്യൂഷൻ രാവിലേയും വൈകുന്നേരവും എടുക്കണം. അത് എന്റെ കോളേജ് പഠിത്തത്തെ ബാധിക്കാത്ത വിധത്തിലായിരുന്നു. ജീവിക്കാനും പഠിക്കാനുമുള്ള പഠിപ്പിക്കലായിരുന്നു.

ഞാൻ പ്രവർത്തിച്ചിരുന്ന ട്യൂട്ടോറിയൽ കോളേജിലെ അദ്ധ്യാപകർ വളരെ ചെറുപ്പക്കാരായിരുന്നു. ക്ലാസുകഴിഞ്ഞ് വളരെ വൈകി വീട്ടിലെത്തിയാലുംപ്രശ്നമില്ലാത്ത കുറേ തൊഴിൽരഹിതർ. അവരുടെ പ്രധാന സംഭാഷണവിഷയം ക്ലാസിലെ പെൺകുട്ടികളെക്കുറിച്ചാണ്. അതിനുശേഷം അടുത്ത പെട്ടിക്കടയിൽ നിന്ന് ഒരു കട്ടൻചായ. ഇതിനിടക്ക് ജോലിയില്ലാത്ത ചെറുപ്പക്കാർ അദ്ധ്യാപകരായി ജോലിക്ക് അപേക്ഷയുമായിവരും. ചിലർ മക്കളെ ചേർക്കാനും വരും. ചെറിയ ചെറിയ ട്യൂട്ടോറിയൽ കോളേജുകളിൽ അതൊരു ഹരമാണ്. ഹോട്ടൽ ഉടമയുടെ ടെൻഷനാണ് ട്യൂട്ടോറിയൽ കോളേജ് നടത്തുന്ന ചെറുപ്രായത്തിലെ പ്രിൻസിപ്പാളന്മാർക്കുള്ളത്. പെട്ടെന്നാണ് അദ്ധ്യാപകർ രാജി വച്ച് പോകുകയും ലീവെടുക്കുകയും ചെയ്യുന്നത്. അദ്ധ്യാപകരില്ലാത്തപ്പോൾ കുറേ കുട്ടികളുള്ള ക്ലാസ്സുകൾ കൈകാര്യം ചെയ്യാൻ ചിലർക്കേ സാധിക്കൂ. പ്രിയദർശിനി ട്യൂട്ടോറിയൽ കോളേജ് മിക്സഡ് ട്യൂട്ടോറിയലായിരുന്നു. പഴയ കൊച്ചി രാജാക്കന്മാരുടെ നിലവറപോലുള്ള ഏകദേശം 25 മീറ്റർ നീളവും 8 മീറ്റർ വീതിയുമുള്ള കാരാഗൃഹം പോലുള്ളതിനകത്ത് ഈ കുട്ടികളെ കൈകാര്യം ചെയ്യാൻ പ്രധാനാദ്ധ്യാപകർ പാടുപെടുന്നു. പാർട്ട് ടൈം അദ്ധ്യാപകനായാണ് ഞാൻ ആദ്യത്തെ അദ്ധ്യാപന പ്രഭാഷണ ക്ലാസ് പരിചയിച്ചത്. ഇവിടെ നിന്നും ലഭിച്ച അറിവും പരിചയവുമായിരുന്നു അദ്ധ്യാപകവൃത്തിയിലെ എന്റെ വിദ്യാരംഭം.

ഈ ക്ലാസുകൾക്കിടക്ക് വിദ്യാർത്ഥികൾ തമ്മിലുള്ള പ്രേമവും നടക്കും. അതിനെ പ്രോത്സാഹിപ്പിക്കുന്ന ചില അദ്ധ്യാപകരുമുണ്ട്. ധർമ്മബോധമുള്ള ചില അദ്ധ്യാപികമാർ ഇതെല്ലാം കണ്ട്, മറ്റൊരു ജോലിയുമില്ലാത്തതിനാൽ ഗതികേടിൽ തുടരന്നവരുടെ അവസ്ഥയും ഞാനറിഞ്ഞു.

ദൂരെ മാറിനിന്ന് നോക്കുമ്പോൾ ഒരു ചെറിയ ട്യൂട്ടോറിയൽ കോളേജ് നടത്തിക്കൊണ്ടുപോകുന്ന ശ്രമം കണ്ടറിയുവാൻ സാധിക്കുന്നതല്ല. കുടിക്കാൻ വെള്ളവും കുട്ടികൾക്ക് ആവശ്യമായ പ്രാഥമീക സൗകര്യങ്ങളും അതെല്ലാം വൃത്തിയായി സൂക്ഷിക്കാനുള്ള കർമ്മങ്ങളും ചെറുപ്പക്കാരായ കുട്ടികൾ തമ്മിലുള്ള ഇടപഴലുകൾ നിയന്ത്രിക്കലും ചെറുപ്പക്കാരായ അദ്ധ്യാപകരും എല്ലാം ചേർന്നൊരു ട്യൂട്ടോറിയൽ കോളേജ് നടത്തിക്കൊണ്ടുപോകുന്നത് അനുഭവിച്ചാലേ അറിയൂ. അതിലെ ഒരദ്ധ്യാപകനായും സെന്റ് ആൽബർട്ട്സിലെ വിദ്യാർത്ഥിയായും തുടരുകയായിരുന്നു ഞാൻ.

അവിടെ പഠിപ്പിച്ചിരുന്ന ഡോ. ചന്ദ്രികയെന്ന പിഎച്.ഡി. യുള്ള അദ്ധ്യാപിക മറ്റൊരുഗതിയുമില്ലാതെ 150 രൂപക്കാണിവിടെ ഹിന്ദി പഠിപ്പിച്ചിരുന്നത്. ഉയർന്ന കുടുംബത്തിൽ ജനിച്ചുവളർന്ന അവർ അച്ഛന്റെ ചികിത്സക്കായി എല്ലാം വിറ്റു. കഞ്ഞികുടിക്കാൻ ഗതിയില്ലാതെ പല വാതിലുകളും മുട്ടിയപ്പോൾ തുറന്നതിതുമാത്രമായിരുന്നു. ഡോക്ടറേറ്റുള്ള അവർ ഈ ചെറിയ ജോലിക്കു വന്നതുകൊണ്ടുതന്നെ അവർ ഗതിയില്ലാത്തവരാണെന്ന ലേബൽ കൂടുതൽ താഴ്ചയിൽ പതിഞ്ഞു. അവരുടെ ദുഃഖങ്ങൾ അവർ കടിച്ചമർത്തുന്നതു നിത്യവും ഞാൻ കാണാറുണ്ട്. പഠിപ്പിക്കലിൽ അതൊന്നും പ്രതിഫലിക്കാറില്ല. വിവാഹം കഴിക്കാൻ ഗതിയില്ലാതെ 30 വയസ് കഴിഞ്ഞു നിന്ന അവർ ജീവിതത്തെക്കുറിച്ചേ ചിന്തിച്ചിട്ടില്ലെന്നു പറയുന്നതാവും ശരി. ഇത്രയും ഉയർന്ന വിദ്യാഭ്യാസ യോഗ്യതയുള്ള അവർ കേവലം ബി.എസ്സിക്ക് പഠിച്ചുകൊണ്ടിരുന്ന എന്നെ വളരെ ബഹുമാനത്തോടെയാണ് കണ്ടിരുന്നത്.

അവിടെ പഠിപ്പിച്ചിരുന്ന ശ്രീ നാരായണ മേനോൻ തൃപ്പൂണിത്തുറ ഗവ. ബോയ്സ് ഹൈസ്കൂളിലെ പ്രധാനാദ്ധ്യാപകനായിരുന്നു. അദ്ദേഹത്തിന്റെ പേരിലായിരുന്നു പ്രിയദർശിനി ട്യൂട്ടോറിയൽ കോളേജ് പരസ്യം കൊടുത്തിരുന്നത്. ഒരു സ്കൂൾ അദ്ധ്യാപകൻ എത്ര ശ്രേഷ്ഠമായിട്ടായിരുന്നു ട്യൂട്ടോറിയൽ ക്ലാസെടുത്തിരുന്നതെന്ന വസ്തുതഞങ്ങളെ അത്ഭുതപ്പെടുത്തിയിരുന്നു. എന്നോടദ്ദേഹം ഉപദേശിക്കുമായിരുന്നു. "ക്ലാസിൽ എത്ര കുട്ടികളുണ്ടെന്നതല്ല പ്രധാനം പഠിക്കാൻ

വരുന്നവർ അവരുടെ ദൗത്യവും പഠിപ്പിക്കാൻ വരുന്നവർ അവരുടെ ദൗത്യവും നിറവേറ്റുന്നുണ്ടോ എന്നതുമാത്രമാണ് പ്രാധാന്യമുള്ള കാര്യം'' ഈ സന്ദേശം അന്നു മുതൽ ഞാൻ മനസ്സിൽ കൊണ്ടു നടക്കാറുണ്ടായിരുന്നു.

തൃപ്പൂണിത്തുറ ഗവ. ബോയ്സ് ഹൈസ്കൂളിൽ പഠിക്കുമ്പോൾ ശ്രീ. ശിവരാമൻസാർ സാമൂഹ്യപാഠമെടുക്കുമ്പോൾ, സ്ത്രൈണ ശബ്ദത്തിൽ ക്ലാസെടുക്കുന്ന വേളയിൽ വിദ്യാർത്ഥികൾ ക്ലാസിൽ ബഹളം വയ്ക്കുമായിരുന്നു. അപ്പോൾ ഈ വരികൾ തന്നെ അദ്ദേഹവും പറയുമായിരുന്നു. ഒരു ചെറിയ ജോലിയായിരുന്നുവെങ്കിലും സഹപ്രവർത്തകരിൽ നിന്നും വിദ്യാർത്ഥികളിൽ നിന്നും ധാരാളം കാര്യങ്ങൾ ഞാൻ പഠിച്ചതിവിടെനിന്നായിരുന്നു.

ഇവിടെ ഞാൻ ഒരു മഹാപാപം ചെയ്ത വേദന ഇന്നും ഹൃദയത്തിൽ നിറഞ്ഞുനിൽക്കുന്നു. ഞാൻ പഠിപ്പിച്ചിരുന്ന ട്യൂട്ടോറിയൽ കോളേജ് ഒരു കഥകളി നടൻ, ശ്രീ ശിവദാസൻ വിലയ്ക്കു വാങ്ങി. അത് വൻ നഷ്ടത്തിലായിരുന്നു നടത്തിയിരുന്നത്. എങ്കിലും ശിവദാസന് ആ ട്യൂട്ടോറിയൽ കോളേജ് നല്ല രീതിയിൽ നടത്തണമെന്ന ഉൾക്കടമായ ആഗ്രഹമുണ്ടായിരുന്നു. സ്വയം കഥകളിയിലഭിനയിച്ച് ലഭിക്കുന്ന തുച്ഛമായ വരുമാനവും അദ്ദേഹം ഈ നല്ല രീതിയിൽ നടന്ന് പിന്നെ തകർച്ചയിലേക്ക് പോയ പ്രിയദർശിനി ട്യൂട്ടോറിയലിനുവേണ്ടി ചിലവഴിച്ചു. വീണ്ടും വീണ്ടും തകർച്ചയിലേക്കു പൊയ്ക്കൊണ്ടിരുന്ന അതിനെ രക്ഷപ്പെടുത്താനായി അതിലെ ഓരോ ബഞ്ചും ഡസ്കും ശിവദാസൻ വിറ്റുതുടങ്ങി. എനിക്കവിടെ ക്ലാസെടുത്തതിന് തരാനുണ്ടായിരുന്ന ശമ്പളം രണ്ടു ഡസ്കും രണ്ടു ബഞ്ചുമായി ഞാൻ സ്വീകരിച്ചു. അതു വേണമെന്നു നിർബന്ധിച്ചത് ഞാൻ ചെയ്ത ഒന്നാമത്തെ മഹാപാപം.

ഇത്രയുമായപ്പോൾ ട്യൂട്ടോറിയൽ കോളേജ് നടന്നിരുന്ന കെട്ടിടത്തിന്റെ വാടക കൊടുക്കാനും ശിവദാസന്റെ കയ്യിൽ പണമില്ലാതായി. കഥകളിയിൽ നിന്നു ലഭിക്കുന്ന തുകമിക്കവാറും മദ്യത്തിന്നായി അയാൾ ഉപയോഗിച്ചു. അന്ത്യത്തിൽ അവിടെയുള്ള മൂന്നുനാല് ബഞ്ചുംകൊണ്ട് തൃപ്പൂണിത്തുറയ്ക്കടുത്തുള്ള ഇരുമ്പനം എന്ന സ്ഥലത്ത് ഒരു പെട്ടിക്കടപോലെയുള്ള സ്ഥലത്ത് ചെറിയൊരു ട്യൂഷൻ സെന്റർ തുടങ്ങി. ജീവിത വേദനയുടെ തീച്ചൂളയിലെ ചൂടിൽ നിന്ന് അൽപം ആശ്വാസത്തിന് ആ മനുഷ്യൻ അനുദിനം മദ്യത്തിനടിമയായിക്കൊണ്ടിരുന്നു, എങ്കിലും വിദ്യാർത്ഥികളെ പഠിപ്പിക്കുന്ന ഒരു വിദ്യാലയം അദ്ദേഹത്തിന്റെ സ്വപ്നമായിരുന്നു. എന്നെങ്കിലും അതുവളരും എന്നദ്ദേഹം മോഹിച്ചിരുന്നു.

ഈ അവസരത്തിൽ ഞാൻ രണ്ടാമതൊരു മഹാപാപംകൂടി ചെയ്തു. ശ്രീ ശിവദാസൻ ട്യൂട്ടോറിയൽ നടത്തിയിരുന്ന കെട്ടിടത്തിന്റെ ഉടമയ്ക്ക് ഞാനൊരുകത്തെഴുതി. ശിവദാസൻ വളരെയേറെപേർക്ക് പണം കൊടുക്കാനുണ്ട്, അങ്ങയുടെ കെട്ടിടത്തിന് അയാളിൽ നിന്നും വാടക ലഭിക്കാൻ ബുദ്ധിമുട്ടാണ്. വേണ്ടതു ചെയ്യുക. ഞാനിങ്ങിനെയൊരു കത്തെഴുതിയത് ശിവദാസൻ അറിഞ്ഞു. അദ്ദേഹം എന്റെ വീട്ടിൽ വന്നുപറഞ്ഞു. "എന്നെ ഈ നരകത്തിൽ കഴിയുമ്പോൾ സഹായിച്ചില്ലെങ്കിലും ദ്രോഹിക്കുന്നതെന്തിനാണ് ഗോപാലകൃഷ്ണൻസാറെ." ഞാൻ ദുഃഖിച്ചു, വേദനിച്ചു, അറിയാതെ ഉള്ളിൽ കരഞ്ഞു. ഒരിക്കലും നീതീകരിക്കാനോ ന്യായീകരിക്കാനോ സാധിക്കാത്ത തെറ്റ് ഞാൻ ചെയ്തു.

അന്നു ഞാൻ അറിഞ്ഞു; ആരേയും സഹായിച്ചില്ലെങ്കിലും ഉപദ്രവിക്കരുത്. അടുത്തദിവസം ഞാൻ ശിവദാസന്റെയടത്തുപോയി മാപ്പു പറഞ്ഞു. അപ്പോളദ്ദേഹം പറഞ്ഞു. എന്നോട് ഈ കട ഉടനെ വെക്കേറ്റ് ചെയ്യാൻ പറഞ്ഞിരിക്കുകയാണ്. ജീവിതത്തിൽ ഓർമ്മിക്കേണ്ടതിലേറ്റവും വലിയ മഹാപാപം ഞാൻ ചെയ്തത് മനസ്സിൽ നിന്നുമായുന്നില്ല. ഞാൻ കരഞ്ഞുകൊണ്ട് ക്ഷമ ചോദിച്ചിറങ്ങിവന്നു. ശിവദാസന്റെ മുഖം ഇന്നും എന്റെ മനസ്സിൽ നിറഞ്ഞുനിൽക്കുന്നു.

ഭരതം എന്ന സിനിമയിലെ നെടുമുടി വേണുവിനെപോലെ, ചെറുപ്പക്കാരനായ ശിവദാസൻ മദ്യത്തിനടിമപ്പെട്ട് ആറുമാസം കഴിഞ്ഞപ്പോൾ അന്ത്യയാത്രയായി. കലാമണ്ഡലം ശിവദാസൻ എന്ന അതിസുന്ദരനായ കഥകളി നടൻ ട്യൂട്ടോറിയൽ തുടങ്ങി നശിച്ച് അന്ത്യയാത്രയായി. നഷ്ടത്തിന്റെ നടുക്കടലിലും പത്താം ക്ലാസുവരെ മാത്രം പഠിച്ച ശിവദാസൻ ട്യൂട്ടോറിയൽ നടത്തി അന്ത്യശ്വാസം വലിച്ചതു വരെയുള്ള ജീവിതത്തിൽ നിന്ന് ധാരാളം പഠിക്കാനുണ്ടായിരുന്നു.

**ഔവ്വർ കോളേജിലെ അദ്ധ്യാപകർ**

ആരാധ്യനായ ഔവ്വർ കോളേജ് പ്രിൻസിപ്പാൾ ശ്രീ ബാലകൃഷ്ണൻ നായരിൽ നിന്ന് പഠിച്ച പാഠങ്ങൾ ജീവിതത്തിലൊരിക്കലും മറക്കാനാവത്ത മാനേജ്മെന്റ് പാഠങ്ങളാണെന്ന് ഞാനെന്നും പറയാറുണ്ട്. അതെന്റെ ജീവിതാനുഭവങ്ങളിലെഴുതിയിട്ടുണ്ട്.

വിദ്യാർത്ഥികളിലും അദ്ധ്യാപകരിലും ആത്മവിശ്വാസമുണ്ടാക്കണം. അത് നിരന്തരം ജ്വലിപ്പിക്കണം. ക്ലാസുകൾ കൃത്യസമയത്തു തുടങ്ങണം. വിദ്യാർത്ഥികളും അദ്ധ്യാപകരും കൃത്യസമയത്തെത്തണം. സിലബസ് പ്രകാരം ക്ലാസുകളും പരീക്ഷയും എല്ലാം കൃത്യമായി നടന്നിരിക്കണം. നടത്തിയിരിക്കണം. അദ്ധ്യാപകന്റെ ജോലി നിർവഹിക്കുന്ന

തിൽ വിഴ്ചവരുത്തുന്നുണ്ടോ എന്നു പരിശോധിച്ചുകൊണ്ടേയിരിക്കണം. അദ്ധ്യാപകന്റെ ധർമ്മമല്ലാത്തത് എന്തെങ്കിലും ആരെങ്കിലും ചെയ്യുന്നുണ്ടോ എന്ന് പരിശോധിച്ചുകൊണ്ടേയിരിക്കണം. അദ്ധ്യാപകർ സംഘടിക്കാതിരിക്കാനും സംഘടനയുണ്ടാക്കാതിരിക്കാനും ശ്രദ്ധിക്കണം. ഓരോ വിദ്യാർത്ഥിയേയും അദ്ധ്യാപകർ ശ്രദ്ധിക്കുന്നുണ്ടോ എന്നു പരിശോധിക്കണം. ഓരോ അദ്ധ്യാപകനേയും (ഏൽപ്പിച്ചവർ) വാച്ചു ചെയ്യുന്നുണ്ടോ എന്നു പരിശോധിക്കണം. അങ്ങിനെ ഓരോരുത്തരേയും വാച്ചുചെയ്യുന്നുണ്ടെന്നവർ അറിഞ്ഞിരിക്കണം. ഇടയ്ക്കൊന്നു വിളിച്ച് അദ്ധ്യാപകരോട് ലോഹ്യം പറയണം. അത്യാവശ്യത്തിന് ഏതെങ്കിലും അദ്ധ്യാപകൻ കടം ചോദിച്ചാൽ കടമല്ലാതെ കൊടുക്കണം. പിന്നീടത് അക്കൗണ്ട് ചെയ്തോളാമെന്നു പറയണം. അദ്ധ്യാപകർ തമ്മിലുള്ള സംഭാഷണവിഷയങ്ങളറിഞ്ഞിരിക്കണം. ഏതു വിധത്തിലാണോ ആരേയാണോ കൈകാര്യം ചെയ്യേണ്ടത് അവരെ അർഹിക്കുന്ന വിധത്തിൽ വേണ്ടതു ചെയ്തിരിക്കണം. ലോകത്തിലാരും ബന്ധുക്കളുമില്ല ശത്രുക്കളുമില്ലെന്നറിയണം. ആരെ എപ്പോൾ വേണമെങ്കിലും ഉപയോഗപ്പെടുത്തണം. ഉന്നതങ്ങളിൽ സ്വാധീനം വേണം. അതത്യാവശ്യമെങ്കിൽ മാത്രം ഉപയോഗിക്കണം. ഉന്നതങ്ങളിൽ നല്ല സ്വാധീനമുണ്ടെന്ന് എല്ലാവരിലും അറിവുണ്ടായിരിക്കണം. കാശുവലിച്ചെറിയേണ്ടിടത്ത് കാശും, വാക്ക് എറിയേണ്ടിടത്ത് വാക്കും എറിയണം. പറയുന്നതുപോല ചെയ്യുന്നവനാണെന്ന ബോധം മറ്റുള്ളവരിലുണ്ടാക്കണം. ഓരോവാക്കും ഓരോ ദൃശ്യവും ഓരോ ചിന്തയും അതെവിടുന്നു വന്നതായാലും അതിന്റെ ഭൂതകാലവും വർത്താമനവും ഭാവിയും ചിന്തിച്ചു വിശകലനം ചെയ്തിരിക്കണം..... ഇത്രയുമെല്ലാം ബാലകൃഷ്ണൻനായർ സാറിൽ നിന്ന പഠിച്ചതിന്റെ ഒരംശം മാത്രമാണ്. ഏതുകൊലകൊമ്പൻ മാനേജർക്കും ഇതെല്ലാം അക്ഷരംപ്രതി പ്രയോജനപ്പെടുകതന്നെ ചെയ്യും!

അവിടെ ശ്രീ മന്മഥൻ സാറുണ്ടായിരുന്നു. മലയാളം അദ്ധ്യാപകൻ, മധ്യവയസ്കൻ, മുറുക്കി തുപ്പിക്കളഞ്ഞ് ക്ലാസാരംഭിക്കുമ്പോൾ, തറവാട്ടിൽ കാരണവർ മുന്നിൽ നിൽക്കുന്ന അനുഭവമാണ് വിദ്യാർത്ഥികൾക്കുണ്ടാകുക. ഉറച്ച ശബ്ദം അസാധാരണ നിലവാരത്തിലെ മലയാള ഭാഷാ പരിജ്ഞാനം. ആധികാരികമായിത്തന്നെ വിദ്യാർത്ഥികളിലേതു തരത്തിലുള്ളവനേയും നിയന്ത്രിക്കാനും വരച്ചവരയിൽ നിർത്താനുമുള്ള കഴിവ്, ചിരിച്ചുകൊണ്ടുള്ള മുഖം. ഓരോ ദിവസവും എട്ടും പത്തും മണിക്കൂർ ക്ലാസെടുത്താലും പതറാത്ത ശബ്ദം. ഒന്നും ഒരിടത്തും സംഭവിക്കുന്നില്ലെന്ന മുഖഭാവം. മുണ്ടുടുത്ത് ഒരറ്റം ഉയർത്തി

പ്പിടിച്ച് രാജകീയനടത്തം. എഴുതിയാൽ തീരാത്ത പ്രത്യേകതകളുടെ ഉടമയായ ശ്രീ. മന്മഥൻ എന്ന വ്യക്തി അദ്ധ്യാപകർക്കൊരു മാതൃക എന്ന് ഒറ്റവരിയിലെഴുതുകയാണുചിതം. വളരെ വേണ്ടപ്പെട്ടവരോട് മാത്രം കാര്യങ്ങൾ അന്വേഷിച്ചാൽ സ്വകാര്യദുഃഖം പങ്കുവയ്ക്കും.

ആയിരക്കണത്തിനു വിദ്യാർത്ഥി വിദ്യാർത്ഥിനികൾ പഠിക്കുന്ന വലിയ ഈ ട്യൂട്ടോറിയൽ കോളേജിൽ പ്രിൻസിപ്പാളില്ലാത്ത അവസരത്തിൽ ഏതു തീരുമാനവുമെടുക്കാനുള്ള സ്വാതന്ത്ര്യം മന്മഥൻ സാറിനുണ്ടായിരുന്നുവെങ്കിലും, അജാനുബാഹുവായ അദ്ദേഹം ക്രമസമാധാനത്തിന്റെ ചുമതല മാത്രമേ വഹിച്ചിരുന്നുള്ളൂ. അതും ശാന്തനായിമാത്രം. താനാണിതിന്റെ ചുമതലയെന്നദ്ദേഹത്തിനും തോന്നലില്ല, മറ്റൊരാളിലും അദ്ദേഹത്തിനെക്കുറിച്ചത്തരത്തിലൊരു തോന്നലുണ്ടാക്കാൻ ശ്രമിച്ചിട്ടുമില്ല. മലയാളം പഠിപ്പിക്കുന്ന മന്മഥൻ സാറിന്റെ പഠിപ്പിക്കാനുള്ള പാടവം, അത് എട്ടാം ക്ലാസിലെ വിദ്യാർത്ഥികൾക്കാണെങ്കിലും ഗ്രാജ്വേഷൻ നിലവാരത്തിലുള്ളവർക്കാണെങ്കിലും ഒരു വ്യത്യാസവുമില്ലാതെ അനസ്യൂതം തുടർന്നുകൊണ്ടേയിരുന്നു. എല്ലാ അദ്ധ്യാപകരേയും അനുജനെപോലെ കണ്ടിരുന്ന അദ്ദേഹത്തിന് നൂറു കണക്കിന് അദ്ധ്യാപകരുടെ പേരും ഹൃദിസ്ഥമായിരുന്നു. ഞാനൊരു ട്യൂട്ടോറിയൽ കോളേജദ്ധ്യാപകനാണെന്ന തോന്നലേ ആ മനസ്സിലുണ്ടായിരുന്നില്ല. പകരം ഒരു തറവാട്ടിലെ പ്രായമധികമില്ലാത്ത കാരണവർ എന്ന മുഖഭാവം. അതിൽ അമിതഭാവങ്ങളൊന്നുമുണ്ടായിരുന്നില്ല. ഒറ്റവരിയിൽ പറഞ്ഞാൽ ചിരിച്ച മുഖഭാവത്തോടെ അൽപം മാത്രം ആവശ്യത്തിനു സംസാരിക്കുന്ന മന്മഥൻ സാറിനെപോലെ അദ്ദേഹം മാത്രമേ ഉണ്ടാകാൻ സാദ്ധ്യതയുള്ളൂ. വ്യക്തിപരമായ ഒരു കാര്യവും ഒരാളോടും ഒരിക്കലും പറയാത്ത അദ്ദേഹം മറ്റുള്ളവരുടെ വിഷമവും ദുഃഖവും എന്നും കേൾക്കാനായി നിന്നുതരുമായിരുന്നു.

അവിടെ ഒരു ഫിസിക്സ് അദ്ധ്യാപകനുണ്ടായിരുന്നു. സ്വന്തം സൗന്ദര്യത്തിൽ മാത്രം ശ്രദ്ധിച്ച് താനാണ് ഈ കോളേജിന്റെ അനന്തരാവകാശി എന്നു പറഞ്ഞുനടന്നിരുന്ന വ്യക്തി. പുരുഷസൗന്ദര്യവർദ്ധനവിന് 'ലാക്ടോകലാമിൻ ഗുളിക' കഴിച്ചാൽ മതിയെന്ന് ആരോ കളിയാക്കിപ്പറഞ്ഞതനുസരിച്ച് മരുന്നുകടയിൽ അതന്വേഷിച്ചുപോയ വ്യക്തി. അദ്ദേഹം ഈ ഒരു വിഷയംതന്നെ ചിന്തിച്ച് ഒരു മാനസിക രോഗിയായി മാറിയിരുന്നു.

ഒരു ഷേണായ് അവിടെ ഇംഗ്ലീഷെടുത്തിരുന്നു. ഓരോ പിരീഡുകഴിയുമ്പോഴും തളർന്നവശനായി വരുന്ന ശ്രീ. ഷേണായി, ഒരു രോഗിയെപ്പോലെയായിരുന്നു. മധ്യവയസ്സിൽ വിവാഹം കഴിച്ച്, കാലം ഏറെ

ക്കഴിയും മുമ്പ് ഭാര്യ മരിച്ചു. കുറച്ചുകാലം കഴിഞ്ഞപ്പോൾ അദ്ദേഹവും മരിച്ചു. പഠിപ്പിക്കുന്നതിന്റെ ഓവർലോഡ് എടുത്ത് തളർന്നു നടക്കുന്ന ഷേണായ് ഞങ്ങളെ ഉപദേശിക്കും. "സാധിക്കുമെങ്കിൽമാത്രം അദ്ധ്യാപകനായി തുടരുക, സാദ്ധ്യമല്ലെന്നു തോന്നുന്ന ദിവസം രാജിവയ്ക്കുക. നമ്മൾ വിദ്യാർത്ഥികൾക്കും ഈ കോളേജിനും ഒരു ഭാരമാകരുത്" ഈ ഉപദേശം ആത്മാർത്ഥമായിരുന്നു. ഹൃദയത്തിൽ നിന്നു വന്നതുമായിരുന്നു. ഇടുങ്ങിയ ചെറിയ സ്റ്റാഫ്റൂമിൽ അദ്ധ്യാപകരൊരുമിച്ചിരുന്നാൽ ഷേണായ് ആംഗ്യഭാഷയിൽ പറയും. നമ്മളെ വാച്ച്ചെയ്യുന്നുണ്ടെന്ന് ഓർമ്മവേണം.

തളർന്നു കിടപ്പിലായ അദ്ദേഹത്തിന്റെ അച്ഛനെ കാണാൻ പോയ സമയത്ത് ജാതവേദഷേണായി എന്നു പേരായ അച്ഛൻ പത്തുപ്രാവശ്യം എന്നെ ഉപദേശിച്ചത് ഒരേ വരിയായിരുന്നു. അതാവർത്തിച്ച് പ്രതിജ്ഞയെടുപ്പിച്ചു. "ഗോപാലകൃഷ്ണാ! ഏതൊന്നും തൊടാം ഒട്ടരുത്." ഏതൊന്നിനോടുമുള്ള ബന്ധം ബന്ധനമാകരുതെന്നായിരുന്നു അദ്ദേഹം പഠിപ്പിച്ച പാഠം. അതു പഠിച്ച ദിവസം മുതൽ പ്രയോഗത്തിൽ വരുത്താനുള്ള ശ്രമമാരംഭിച്ചു. ആ വരികൾ എല്ലാവർക്കും പ്രയോജനപ്രദമാണ്.

ഷേണായ് സാറിന്റെ ക്ലാസ് പ്രത്യേകത നിറഞ്ഞതായിരുന്നു. ശാന്തമുഖഭാവത്തോടെ ചിരിയും, പുഞ്ചിരിയും, സീരിയസ്നസ്സും എല്ലാം ചേർത്തൊരു വിവരണ പ്രവാഹമായിരുന്നു ക്ലാസ്. ഏതു ക്ലാസിലെ വിദ്യാർത്ഥികൾക്ക് ക്ലാസെടുത്താലും അവരുടെ നിലവാരത്തിലേക്കുയരുകയും താഴുകയും ചെയ്തിരുന്ന അദ്ദേഹത്തോട് Women വിമൻ എന്നും Woman വുമണും ആയതെങ്ങിനെയെന്ന് ചോദിച്ചാലും yours faithfully/truly/sincerely/affectionately ........ എന്നിപ്രകാരമുള്ള വരികളെപ്പോഴൊക്കെയാണ് പ്രയോഗിക്കേണ്ടതെന്നു ചോദിച്ചാലും ഇന്ന വ്യക്തിയെഴുതിയ ഇന്ന പുസ്തകത്തിൽ ഇപ്രകാരം വിവരിക്കുന്നുണ്ടെന്ന് കഥാരൂപത്തിൽ പറഞ്ഞുതരും. ആ വരിയോടൊപ്പം അതനുസരിച്ചുള്ള ബോഡി ലാംഗ്വേജും വളരെ രസകരമായി അനുഭവപ്പെടാറുണ്ട്. അദ്ധ്യാപകവൃത്തിയുടെ താങ്ങാനാകാത്ത ഭാരവും കുടുംബദുഃഖങ്ങളും കിടപ്പിലായ അച്ഛന്റെ വേദനയും ആ മനുഷ്യന്റെ മുഖത്ത് ശക്തമായി പ്രതിഫലിച്ചിരുന്നു. അത് വാക്കിലും, ജീവിതത്തിന്റെ ഓരോ ചലനത്തിലും പ്രകടമായിരുന്നു. ഷേണായ്സാറിന്റെ ക്ഷീണിച്ച വാക്കുകളോർമ്മയിൽ വരുന്നു.

കൊച്ചിൻ യൂണിവേഴ്സിറ്റിയിൽ പഠിപ്പിക്കുന്ന ഒരദ്ധ്യാപകൻ ഇവിടെ പഠിപ്പിക്കാൻ വരുമായിരുന്നു. കുലീനത, ശാന്തത ഇവയുടെ മൂർത്തി

മത് ഭാവമായ അദ്ദേഹം കൂടുതലായി ആരോടും സംസാരിക്കുന്നതു കണ്ടിട്ടില്ല. ഒരു മന്ദസ്മിതം മാത്രം. ഒരു യൂണിവേഴ്സിറ്റി അദ്ധ്യാപകന്റെ പ്രൗഢി ഞങ്ങൾ കണ്ടതദ്ദേഹത്തിലാണ്. എന്റെ അതേ പേരോടുകൂടിയ ഫിസിക്സ് പ്രൊഫസറായ അദ്ദേഹത്തെ കഴിഞ്ഞ വർഷം (2009) വീണ്ടും നേരിൽ കണ്ടു. അദ്ദേഹമെഴുതിയ ഒരു പുസ്തകമെനിക്കു തരാനായി കാത്തുനിൽക്കുകയായിരുന്നു പ്രൊഫ. ഗോപാലകൃഷ്ണൻ. അമൃതാ ടിവിയിലെ പൈതൃകസന്ദേശത്തെ അഭിനന്ദിച്ചുകൊണ്ടായിരുന്നു, അദ്ദേഹം പരിചയപ്പെട്ടത്. ഒരസാധാരണ പ്രതിഭാശാലിയായ ആ പ്രൊഫസർ മുന്നിലൂടെ നടന്നുപോകുമ്പോൾ അദ്ധ്യാപകർക്കും വിദ്യാർത്ഥികൾക്കുമുണ്ടാകുന്ന ഭാവം നേരിട്ടു മനസ്സിലാക്കാൻ സാധിക്കുമായിരുന്നു. അദ്ദേഹത്തിന്റെ പെരുമാറ്റം സ്മരണീയമായിരുന്നു

🪔 കളമശ്ശേരിയിലെ ഹനുമാൻ ക്ഷേത്രത്തിൽ ഒരു പ്രഭാഷണത്തിനു പോയ വേളയിലായിരുന്നു (അടുത്തകാലത്ത്) ആ പ്രൊഫസറെ കണ്ടത്. കൊച്ചിൻ യൂണിവേഴ്സിറ്റിയിൽ ശാസ്ത്ര പ്രചരണ ബോധവൽക്കരണ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടുക്കൊണ്ടിരുന്ന അദ്ദേഹത്തിൽ അന്നത്തേതിൽ നിന്നും ശാരീരികമായ യാതൊരു മാറ്റവും, 30 വർഷം കഴിഞ്ഞിട്ടും സംഭവിച്ചിട്ടില്ലായിരുന്നു. അദ്ദേഹത്തിന്റെ ക്ലാസ് അക്ഷരാർത്ഥത്തിൽ ഗഹനഗംഭീരമായിരുന്നു. ചുണ്ടനങ്ങുന്നതുമാത്രം നമുക്കു കാണാം. ഗഹനമായ ശബ്ദം. അത്യാവശ്യ വിവരണങ്ങൾ നൽകുന്നത് കയ്യിൽ റഫറൻസ് പുസ്തകങ്ങളൊന്നുമില്ലാതെയാണ്. അദ്ദേഹത്തിന്റെ മുഖഭാവവും, നടത്തവും യൂണിവേഴ്സിറ്റി അദ്ധ്യാപകന്റെ എല്ലാ പ്രൗഢിയോടെയുമായിരുന്നു. റിട്ടയറായി അനവധി വർഷങ്ങൾ കഴിഞ്ഞിരിക്കാൻ സാധ്യതയുണ്ടായിട്ടും ഒരു മാറ്റവും സംഭവിക്കാത്ത ഊർജ്ജസ്വലനായ ആ വ്യക്തിയെഴുതിയ പുസ്തകം തരാനായി എന്നെത്തേടി കളമശ്ശേരിയിലെത്തിയപ്പോൾ എനിക്ക് അഭിമാനം തോന്നി.

🪔 ഒരു സുഹൃത്തിന്റെ സ്ഥാനമായിരുന്നു രണ്ടു എം.എ. ഡിഗ്രിയുള്ള ഔവ്വറിലെ ഹിന്ദി അദ്ധ്യാപകനായിരുന്ന ശ്രീ. രാജുവിന്റെ മനസ്സിലെന്നുമുണ്ടായിരുന്നത്. ഇന്നും ക്രിസ്തുമസിന് ഒരു എസ്.എം.എസ്. അല്ലെങ്കിലൊരു കത്ത് അയക്കുന്ന രാജുവിന്റെ കൂടെ എറണാകുളത്തെ മറൈൻ ഡ്രൈവിൽ ഇടക്ക് നടക്കാറുണ്ട്. എന്റെ കുറ്റങ്ങളും കുറവുകളും ഓരോന്നോരാന്നായി എണ്ണിപ്പറഞ്ഞ് എന്നെ ബോധ്യപ്പെടുത്തുന്ന ഒരു സഹപ്രവർത്തകനായ അദ്ധ്യാപകൻ! ദശാബ്ദങ്ങൾക്കു മുമ്പ് ഞാൻ ആരായിരുന്നു, എന്റെ പെരുമാറ്റത്തിലേയും, സ്വഭാവത്തിലേയും

കുഴപ്പങ്ങളെന്തൊക്കെയാണ്, എപ്പോഴൊക്കെയാണ് എന്നിൽ നിന്ന് അഹങ്കാരത്തിന്റെ വാക്കുകളും പെരുമാറ്റങ്ങളുമുണ്ടായതെന്നെല്ലാം സമയവും സന്ദർഭവും ലഭിക്കുമ്പോൾ ശ്രീ രാജു എന്നെ ഓർമ്മപ്പെടുത്തി തിരുത്തിക്കുമായിരുന്നു. ഇന്നദ്ദേഹം രജിസ്ട്രാർ ഓഫീസിലെ ഉദ്യോഗസ്ഥനാണ്.

ഹോട്ടലിൽ നിന്ന് ഭക്ഷണം കഴിക്കുന്നതും ചായ കുടിക്കുന്നതുമെല്ലാം വെറുപ്പായിരുന്ന രാജുവിനെ ചിലപ്പോൾ ചായകുടിക്കാൻ ഞാൻ നിർബന്ധിച്ചു ക്ഷണിക്കും. ക്രൈസ്തവനായ അദ്ദേഹം പരിശുദ്ധ സസ്യാഹാരിയാണ്. രാജുവിനെ കാണാൻ പോകുമ്പോൾ, രജിസ്ട്രാർ ഓഫീസിലെ പ്രമാണങ്ങൾക്കും ഫയലുകൾക്കുമിടക്കിരിക്കുന്ന അദ്ദേഹത്തെ കണ്ടു സംസാരിക്കും. സർക്കാർ ഓഫീസിലെ അഴിമതികളെക്കുറിച്ചും അതിൽ നിസ്സഹായരായ ചില നല്ല ഉദ്യോഗസ്ഥരെക്കുറിച്ചും പറയും. നല്ല ചിന്തകൾ, നല്ല കർമ്മങ്ങൾ, അച്ചടക്കമുള്ള ജീവിതം ഇതദ്ദേഹത്തിന്റെ വിഷയമായിരുന്നു. അതില്ലാത്തവരോട് മൂർച്ചയുള്ള വാക്കുകൾ കൊണ്ടുതന്നെ നേരിൽ കാര്യങ്ങൾ പറഞ്ഞുകൊടുക്കൽ, സ്വന്തം ജീവിതത്തിലെ ഒരു നേട്ടവും, കോട്ടവും ഒരാളോടും ഒരിക്കൽപോലും പറയാതിരിക്കൽ, മറ്റുള്ളവരുടെ നേട്ടങ്ങൾ വർണ്ണിക്കൽ, തെറ്റുകൾ തെറ്റുകളാണെന്നു വിവരിക്കൽ, വ്യക്തിയുടെ മുഖം നോക്കാതെ കാര്യം വിവരിക്കൽ, വ്യക്തികളെ അഗാധതലങ്ങളിൽ ചെന്നുകണ്ടറിഞ്ഞ് പഠിച്ച് വിലയിരുത്തൽ ഇതെല്ലാം രാജുവിൽ നിന്നും പഠിച്ച പാഠങ്ങളാണെന്ന് വിവരിക്കുന്നതിൽ സംതൃപ്തിയുണ്ട്.

ഔവ്വർ കോളേജിലെ എല്ലാ അദ്ധ്യാപകരും അദ്ദേഹത്തിന്റെ കൂട്ടുകാരായിരുന്നു. വൈപ്പിനിനടുത്ത് ഞാറയ്ക്കൽ ഭാഗത്ത് കടലിനോട് മല്ലിട്ട് ജീവിക്കുന്ന മുക്കുവ കുടുംബത്തിൽ നിന്നുയർന്നുവന്ന് ഒരദ്ധ്യാപകനും പിന്നീട് രജിസ്ട്രാർ ഓഫീസിലെ ഉദ്യോഗസ്ഥനുമായി വളർന്ന അദ്ദേഹത്തിന് വ്യംഗ്യാർത്ഥത്തിലുള്ള പദപ്രയോഗത്തിലൂടെ വേദനിപ്പിക്കാതെ കാര്യങ്ങൾ അറിയിക്കേണ്ടവരെ അറിയിക്കാനറിയാമായിരുന്നു. ജീവിതത്തെ തത്വചിന്താപരമായി വീക്ഷിക്കാൻ കഴിവുള്ള രാജുവിന് വലിയൊരു സുഹൃത്‌വലയമുണ്ടെങ്കിലും ഏതു ബന്ധവും ബന്ധനമാകാതെയിരിക്കാൻ ശ്രദ്ധിക്കുമായിരുന്നു. വിദ്യാർത്ഥികൾക്ക് രാജുവൊരു ജ്യേഷ്ഠസഹോദരനായിരുന്നു. കഥകളും നന്മനിറഞ്ഞ സന്ദേശങ്ങളും നൽകി വിദ്യാർത്ഥികളെ പ്രബുദ്ധരാക്കുകയെന്നത് സ്കൂൾ/കോളേജ് സിലബസിലില്ലെങ്കിലും രാജുസാറിന്റെ സിലബസിലെ പ്രധാന വിഷയമായിരുന്നു.

🪔 എന്റെ ക്ലാസുകളെക്കുറിച്ച് അഭിനന്ദങ്ങളും നല്ല പ്രോത്സാഹനങ്ങളുമുണ്ടാകുമ്പോൾ എന്നിലെ പെരുമാറ്റ വ്യത്യാസവും ഭാഷാപ്രയോഗ വ്യത്യാസവും ശ്രദ്ധിച്ചുകൊണ്ട് എനിക്ക് ദിശാബോധം നൽകിക്കൊണ്ടേയിരുന്നു അദ്ദേഹം. ഇന്നും എന്റെ പെരുമാറ്റത്തിൽ എനിക്കനുഭവപ്പെടാറുള്ള വ്യതിയാനങ്ങൾ ഞാൻ വിലയിരുത്തുന്നത് രാജുവിന്റെ ദൃഷ്ടിയിലൂടെയാണ്.

ഇതേപ്രകാരം ഓരോ വ്യക്തിയിലേയും നന്മകളും അവരുടെ ക്ലാസിന്റെ നല്ലവശങ്ങളും അവരെ അറിയിക്കുന്നതിലും രാജു ആനന്ദം കണ്ടെത്തിയിരുന്നു. നമ്മുടെ സാംസ്കാരിക മൂല്യങ്ങളെക്കുറിച്ചും രാഷ്ട്രത്തിന്റെ മഹത്വത്തെക്കുറിച്ചും വ്യക്തമായ ധാരണയുണ്ടായിരുന്നത് വിദ്യാർത്ഥികളെയറിക്കുന്നതിനും രാജു നല്ലവണ്ണം ശ്രമിക്കാറുണ്ട്. രാജു, ഒരുമതതത്വസംഹിതയിലടിയുറച്ചു വിശ്വസിക്കുന്ന ക്രിസ്ത്യാനിയായിട്ടല്ല മറിച്ച് ഭാരതീയ തത്വസംഹിതയുടെ ചൈതന്യമുൾക്കൊള്ളുന്ന ഭാരതീയനായിട്ടായിരുന്നു സംസാരിക്കാറുള്ളത്. എല്ലാ വ്യക്തികളോടും ഒരേപോലെയുള്ള ബന്ധം നിലനിർത്തുക, എല്ലാവരുടേയും നന്മകൾ കണ്ടെത്തുക, സ്വയം ഇഷ്ടപ്പെടാത്തതാണെങ്കിൽപോലും നല്ലത് നല്ലതാണെന്നു പറയാനുള്ള ചങ്കൂറ്റമുണ്ടാകുക. ഇതെല്ലാം അദ്ദേഹത്തിന്റെ സ്വതസിദ്ധമായ കർമ്മഭാഗമാണ്.

🪔 ഔവ്വർ കോളേജിൽ കെമിസ്ട്രി പഠിപ്പിക്കുന്ന ഒരദ്ധ്യാപനുണ്ടായിരുന്നു. വളരെ നല്ലരീതിയിൽ വിദ്യാർത്ഥികളിൽ സ്വാധീനമുള്ള വ്യക്തിയായിരുന്നു. എല്ലാവരും ആദരിക്കുകയും ചെയ്തിരുന്നു. അദ്ദേഹത്തിന്റെ വാക്കുകളും പ്രവൃത്തികളും തമ്മിൽ കാര്യമായ അന്തരമുള്ളതായിട്ടെനിക്കു തോന്നിയിട്ടുണ്ട്. കുറേക്കാലത്തേക്ക് ആദരവും ബഹുമാനവും നേടാൻ ഒരാൾ പ്രത്യേക രീതിയിൽ സംസാരിക്കുകയും, വാചകമടിക്കുകയും, പെരുമാറുകയും ചെയ്താൽ സാധിക്കും. എന്നാൽ ദിവസങ്ങൾ കഴിയുന്തോറും ആ വ്യക്തിയുടെ യഥാർത്ഥ വ്യക്തിത്വം തെളിഞ്ഞുവരും. അത് മറ്റു വ്യക്തികൾ പരസ്പരം ചർച്ച ചെയ്യും. അവസാനസദ്യക്കൊടുവിൽ നാം എത്ര ചോറു കടിച്ചു എന്നു ചിന്തിക്കാറില്ല. കല്ലുകടിച്ചിട്ടുണ്ടെങ്കിൽ എത്ര കല്ലുകടിച്ചു എന്നാണ് ചിന്തിക്കുകയും ഓർമ്മിക്കുകയുമുള്ളൂ. നമുക്കൊന്നുമറിയാത്ത വ്യക്തിയെക്കുറിച്ച് മോശമായിട്ടാണ് നാമറിഞ്ഞതെങ്കിൽ അയാൾ നല്ലവനല്ല എന്ന ധാരണ കുറേക്കാലം മനസ്സിലുണ്ടാകും. പക്ഷേ ഇയ്യാളിൽ കാണുന്ന നല്ല ഗുണങ്ങൾ അയാളെക്കുറിച്ചുള്ള മോശമായ ധാരണമാറ്റാനും നല്ല ധാരണകൾ വളരാനും ഇടനൽകും. മറിച്ചാണെങ്കിൽ പിന്നീട് നല്ലതു പറഞ്ഞാലും കേൾക്കുന്നവൻ അയാളിലുള്ള കുഴപ്പങ്ങളായിരിക്കും

എടുത്തു ചിന്തിക്കുക/പറയുക. അത് ഈ കെമിസ്ട്രി അദ്ധ്യാപകനിൽ കാണാനിടയായി. വലിയ പ്രശ്നങ്ങളുണ്ടാക്കി നല്ലവൻ ചമഞ്ഞ ഇദ്ദേഹം ഒടുവിൽ മറ്റൊരു പാരലൽ കോളേജ് തുടങ്ങി ഇവിടം വിടുകയാണുണ്ടായത്.

ഈ കോളേജിൽ പഠിപ്പിക്കുന്നവരിൽ എന്റെ സഹപ്രവർത്തകനായി ഒരു സുരേഷ്, ജൂനിയാറായിട്ടുണ്ടായിരുന്നു. ഒരിക്കൽ ഞാൻ സുരേഷിനോട് കുറേ കാര്യങ്ങൾ വിവരിച്ചുകൊണ്ടിരുന്നപ്പോൾ വിവരണത്തിന്റേയും ചർച്ചയുടേയും തീവ്രത കൂടി. അഭിപ്രായവ്യത്യാസങ്ങളുടെ വക്കോളമെത്തിയപ്പോൾ, ഞാൻ ശക്തമായ ഭാഷയിൽ പറഞ്ഞു. "ഏതൊരു കുട്ടിക്കും ഇത് മനസ്സിലാകും. കെമിസ്ട്രിയിൽ അദ്ധ്യാപകനായ താങ്കൾക്ക് ഇത് മനസ്സിലാകുന്നില്ലെന്നു പറഞ്ഞാൽ പഠിപ്പിക്കാൻ നടക്കുന്നതിനേക്കാൾ നല്ലത് വീട്ടിൽ പോയിരിക്കുകയാണ്". വിദ്യാർത്ഥികളും സഹാദ്ധ്യാപകരും എന്നെ സ്നേഹിക്കുകയും ബഹുമാനിക്കുകയും ചെയ്യുന്നു എന്ന എന്റെ തോന്നലിന്റെ അടിത്തട്ടിൽ നിന്നുത്ഭവിച്ച അഹങ്കാരത്തിന്റെ ശബ്ദമായിരുന്നു അത്. ആഴ്ചകൾ കഴിഞ്ഞപ്പോൾ ശ്രീ രാജു എന്നോട് സുരേഷിന്റെ വികാരമറിയിച്ചു. സുരേഷിനോട് മാപ്പു പറയാനവസരമുണ്ടാക്കി ഞാൻ പറഞ്ഞ വാക്കുകൾ പിൻവലിച്ചു

കുറേ അദ്ധ്യാപകരുടേയും വിദ്യാർത്ഥികളുടേയും മുന്നിൽ വച്ച് അവിടത്തെ ഒരു സുവോളജി അദ്ധ്യാപകൻ എന്നെ കളിയാക്കുന്ന രീതിയിൽ വ്യംഗ്യാർത്ഥത്തിൽ സംസാരിച്ചു. "എന്തു പഠിപ്പിക്കണം എങ്ങിനെ പഠിപ്പിക്കണമെന്നൊക്കെ അറിഞ്ഞുവേണ്ടേ ക്ലാസിൽ പോകാൻ, ഗോപാലകൃഷ്ണൻ സാറേ"എന്നായിരുന്നു കമന്റ്. ആ സദസ്സിൽ എന്റെ നിയന്ത്രണം വിട്ട് ഞാൻ സംസാരിച്ചതും, ഇന്നോർക്കുമ്പോൾ ഞാൻ തിരിച്ചറിയുന്ന അതിലും അമിതാവേശത്തിന്റേയും താഴ്മയില്ലായ്മയുടേയും ധ്വനിയുണ്ടായിരുന്നു എന്ന്. ഞാനന്ന് ആ അദ്ധ്യാപകനോടുപറഞ്ഞത് "ഞാനെങ്ങിനെ പഠിക്കണം എന്ത് പഠിപ്പിക്കണമെന്നെനിക്കറിയാം. ഇതേപോലുള്ള റാസ്കൽസിന്റെ ഉപദേശമെനിക്കാവശ്യമില്ല." അപക്വമായ എന്റെ വരികൾ എന്നെ വേദനിപ്പിക്കുന്നു. അദ്ദേഹം എനിക്കെതിരെ വ്യംഗ്യാർത്ഥത്തിൽ പറഞ്ഞതാരും ഓർക്കുന്നില്ല. ഞാൻ പറഞ്ഞതെല്ലാവരും കുറേക്കാലത്തേക്ക് ഓർമ്മിച്ചിരുന്നു. പലപ്പോഴും ലോകത്തിൽ നടക്കുന്നതിതാണെന്നു ഞാനറിഞ്ഞു. നമ്മളേക്കാൾ ഘോരമായ തെറ്റുകൾ ചെയ്യുന്നവരെ ലോകം മറക്കുന്നു. അവരുടെ തെറ്റുകളും കുറ്റങ്ങളും ലോകം പൊറുക്കുന്നു. ഇടക്ക് ചിലർക്ക് സംഭവിക്കുന്ന ചില തെറ്റുകൾ കാലമെത്ര കഴിഞ്ഞാലും

അതിന്റെ ധർമ്മാധർമ്മങ്ങൾപോലും വിലയിരുത്താതെ ലോകം കുറ്റപ്പെടുത്തിക്കൊണ്ടിരിക്കും. സർവ്വസാധാരണമായ ഗഹനമായൊരു പാഠം! ഞാനിങ്ങിനെ പറയാനിടയാക്കിയത് സദസ്സിൽ എന്നെ അവഹേളിച്ചതുകൊണ്ടാണെന്ന് ആരും ഓർമ്മിക്കാതിരിക്കുകയും എന്റെ തെറ്റ് കാലങ്ങളോളമോർക്കുകയും ചെയ്തു!

**ഹൈദരാബാദിലെ ഗവേഷണകാലത്ത് പഠിപ്പിച്ച അദ്ധ്യാപകർ**

ഹൈദരാബാദിലെ റീജിണൽ റിസർച്ച് ലാബറട്ടയിൽ (ഇന്നത്തെ ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് കെമിക്കൽ ടെക്നോളജി) നിന്നു ജീവിതത്തിൽ പഠിച്ച കാര്യങ്ങൾ വിവരണാതീതമായിരുന്നു. ഗുണനിലവാരത്തിലും അളവിലും ഈ അറിവ് ഇന്നലെ ലഭിച്ചതുപോലെയെനിക്കു തോന്നുന്നു. വർഷം ഇരുപത്തിയെട്ടു കഴിഞ്ഞു അവിടെ നിന്നിറങ്ങിയിട്ട്, എന്നും എന്റെ മനസ് എന്നെ ഓർമ്മിപ്പിക്കുന്നു. അവിടെയെന്റെ ഗൈഡുമാരായിരുന്ന ഡോ. ലക്ഷ്മീനാരായണയും, ഡോ. കൈമളും പിഎച്.ഡി സ്റ്റുഡന്റായിരുന്ന എനിക്ക് പൂർണമായും അദ്ധ്യാപകരായിരുന്നു. എന്നാൽ അവർ പൂർണ്ണമായ സയിന്റിസ്റ്റുമാരുമായിരുന്നു.

മംഗലാപുരത്തെ തുളുപൈതൃകമുള്ള എനിക്ക് കേരളത്തിൽ തൃപ്പൂണിത്തുറയിൽ ഒരു ദരിദ്രകുടുംബത്തിൽ ജനിച്ചു വളർന്ന്, പൂജാരിയും, ശാന്തിക്കാരനും, ഹോട്ടൽ സപ്ലൈയറും, ട്യൂട്ടോറിയൽ കോളേജ് അദ്ധ്യാപകനുമായി ആദ്യകാലഘട്ടങ്ങളിൽ പ്രവർത്തിക്കേണ്ടിവന്നു. അവിടെ നിന്നും കൊച്ചിൻ കോളേജിലെ അദ്ധ്യാപകനായി ജീവിതനിലവാരം മെച്ചപ്പെടുത്താൻ സാധിച്ചുവെങ്കിലും, പുറലോകം കാണാത്ത ജീവിതചര്യകളും കഴിഞ്ഞ് കൊച്ചിൻ കോളേജിലെ അദ്ധ്യാപകന്റെ നിലവാരത്തിലെത്തിയപ്പോഴാണ്, ഹൈദരാബാദിലേക്കുള്ള യാത്ര. ഇതിനിടയ്ക്ക് ഒരിക്കൽ ബോംബെയിലെ ബാബാ ആറ്റമക് റിസർച്ച് സെന്ററിലും ഒന്നു രണ്ടു പ്രാവശ്യം മദ്രാസിലേക്കും ഏതാനും ദിവസത്തേക്കായി പോയിട്ടുള്ളതല്ലാതെ കേരളം വിട്ടുപോയിട്ടില്ലാത്ത എനിക്ക് കേരളത്തിന്റേതല്ലാത്ത ജീവിതശൈലിയറിയാതിരുന്ന കാലത്താണ് മഹാരാജാസ് കോളേജിലെ എന്റെ അദ്ധ്യാപകനായ ഡോ. രാമൻസാറിന്റെ നിർദ്ദേശപ്രകാരം നല്ല ഗവേഷണസൗകര്യങ്ങളുള്ള ഹൈദരാബാദിലെ സി.എസ്.ഐ.ആർ ലാബറട്ടറിയിലേക്ക് ഞാൻ ഗവേഷണപഠനത്തിനായി യാത്ര പുറപ്പെട്ടത്. വർഷങ്ങളോളം പഠിക്കാനായിട്ടുള്ള ഈ ഹൈദരാബാദ് വാസം എന്റെ ജീവിതത്തെ മാറ്റിമറിച്ചു. ചിന്താധാരകളേയും വീക്ഷണങ്ങളേയും കാര്യമായി വികസിപ്പിച്ചു. നാമാരാണെന്ന് മനസ്സിലാകണമെങ്കിൽ ലഭിക്കുന്ന അവസരങ്ങളെല്ലാം പ്രയോജനപ്പെടുത്തണമെന്ന ഡോ. രാമൻ സാറിന്റെ ഉപദേശം മന

സ്സിൽ നിറച്ചായിരുന്നുയാത്ര. ആദ്യമാദ്യം ദുഃഖം തോന്നിയേക്കാം പിന്നീട് അതെല്ലാം അനുഗ്രഹമായി മാറും എന്ന് മഹാരാജാസ് കോളേജിലെ എന്റെ അദ്ധ്യാപകരും, കൊച്ചിൻ കോളേജിലെ ശ്രീ ടോമിയും, ശ്രീ കിളിക്കാറും പറഞ്ഞാശ്വസിപ്പിച്ച് പ്രോത്സാഹിപ്പിച്ചതനുസരിച്ചായിരുന്നു ഹൈദരാബാദിലേയ്ക്കുള്ള ഈ പഠനയാത്ര.

അവിടെ എന്റെ ഗൈഡായിരുന്ന ഡോ. ലക്ഷ്മീനാരായണ ഒരു പ്രൊഫസറെപ്പോലെയായിരുന്നു. വളരെ മൂർച്ചയുള്ള വാക്കുകളാണ് ദേഷ്യപ്പെടുമ്പോൾ അദ്ദേഹം ഉപയോഗിക്കാറുള്ളത്. കൂടെ പ്രവർത്തിക്കുന്ന പിഎച്.ഡി. വിദ്യാർത്ഥികൾ അക്ഷരാർത്ഥത്തിൽ വിങ്ങിപ്പൊട്ടികരയാറുണ്ട്. ആവശ്യത്തിനുമാത്രം സംസാരിക്കുന്ന അജാനുബാഹുവായ അദ്ദേഹത്തിന്റെകൂടെ പ്രവർത്തിക്കുന്നവർപോലും മുന്നിൽ നിൽക്കുമ്പോൾ വിറയ്ക്കുന്നതു കണ്ടിട്ടുണ്ട്. ഓരോ വ്യക്തിയേയും വ്യക്തമായിട്ടറിയും. ഓരോരുത്തരും ചെയ്യുന്ന ഗവേഷണത്തെക്കുറിച്ചും വ്യക്തമായ ധാരണ അദ്ദേഹത്തിനുണ്ട്. അദ്ദേഹത്തിന്റെ ഒരു പ്രത്യേകത ഇഷ്ടമുള്ളവർ, ഇഷ്ടമില്ലാത്തവർ എന്ന രണ്ടു വിഭാഗം അദ്ദേഹത്തിനുണ്ടായിരുന്നു. ബ്രാഹ്മണരെ അദ്ദേഹത്തിന് വലിയ ഇഷ്ടമായിരുന്നു. ജാതിയിൽ താഴെക്കിടയിലുള്ളവരെ അദ്ദേഹത്തിനത്രയ്ക്കിഷ്ടമല്ലെന്ന് വാക്കുകളിലും പെരുമാറ്റത്തിലുമറിയാം. വളരെ ഉയരത്തിൽ നിലകൊള്ളുമ്പോഴും മറ്റു സീനിയറായ പ്രവർത്തകരെക്കുറിച്ച് പുച്ഛത്തോടെ വളരെ ജൂനിയറായവരോടുപോലും അദ്ദേഹം സംസാരിക്കും. ചിരിക്കുന്ന മുഖത്ത് നിന്ന് ചിരി മായാൻ കൂടുതൽ സമയമൊന്നും വേണ്ട. ആതായിരുന്നു ഒരു പ്രൊഫസറുടെ സ്റ്റാറ്റസുള്ള പിഎച്.ഡി ഗൈഡായ ഡോ. ലക്ഷ്മീനാരായണ.

ബോംബെയിലെ ടാജ് ഹോട്ടലിൽ നടന്ന അന്തർദേശീയ ശാസ്ത്ര സെമിനാറിൽ എന്റെ ഇൻവൈറ്റഡ് ലക്ചറുണ്ടായിരുന്നു. ഞാൻ അദ്ദേഹത്തിന്റെ കീഴിലാണ് ഗവേഷണം നടത്തിയിരുന്നതെന്നും അദ്ദേഹത്തിന്റെ ശിഷ്യനാണെന്നതിൽ അഭിമാനിക്കുന്നുവെന്നും എന്റെ ഇൻവൈറ്റഡ് ലക്ചറിന്റെ ആരംഭത്തിൽ ഞാൻ പറഞ്ഞിരുന്നു. അതിനുശേഷം എനിക്ക് അവാർഡ് ലഭിച്ച കണ്ടുപിടുത്തത്തിന്റെയടിസ്ഥാനത്തിൽ ആ വിഷയത്തിൽ ഞാൻ അരമണിക്കൂർ പ്രഭാഷണം നടത്തിയ വേളയിൽ അദ്ദേഹത്തിന്റെ മുഖഭാവം മാറിക്കൊണ്ടേയിരുന്നു. അന്ന് വൈകുന്നേരം ഒരേ ഹോട്ടലിൽ താമസിച്ചിരുന്ന ഞങ്ങൾ മൂന്നു നാലുപേർ ഒരേ വാഹനത്തിൽ മടങ്ങുമ്പോൾ എല്ലാവരുടേയും കൂട്ടത്തിൽ ആ വാഹനത്തിലിരുന്ന എന്നേയും ഞാൻ കൊടുത്ത ലക്ചറും അതിനിശിതമായി അദ്ദേഹം വിമർശിച്ചു. എന്താണ് കാരണമെന്ന്

എനിക്ക് മനസ്സിലായില്ല. അന്നു വൈകുന്നേരം ഞാറിഞ്ഞു എനിക്ക് അവാർഡ് ലഭിച്ച വിഷയത്തിൽ ഞാൻ നടത്തിയ പ്രഭാഷണത്തിൽ എന്റെ ശബ്ദത്തിൽ അഹങ്കാരത്തിന്റേയോ എളിമയില്ലായ്മയുടേയോ ധ്വനിയുണ്ടായിരുന്നതിനാലണത്രെ അദ്ദേഹം ദേഷ്യപ്പെട്ടത് (എന്ന ദ്ദേഹം പറഞ്ഞുവത്രെ) എന്റെ ശബ്ദത്തിൽ ആത്മവിശ്വാസമുണ്ടായി രുന്നെങ്കിലും അഹങ്കാരധ്വനിയില്ലായിരുന്നുവെന്നെനിക്കറിയാമായിരു ന്നതിനാൽ ഞാൻ മറ്റുസഹപ്രവർത്തകരോട് കാര്യമന്വേഷിച്ചു. അപ്പോ ഴാണ് എന്റെ സഹപ്രവർത്തകർ പറഞ്ഞത്; അദ്ദേഹത്തിന്റെ പ്രഭാഷ ണത്തിന് ആരും കയ്യടിച്ചില്ല. എന്റെ പ്രഭാഷണത്തിന് കയ്യടി വന്നത് ഇഷ്ടപ്പെടാത്തതുകൊണ്ടാണ് ഇങ്ങിനെയൊരു പ്രതികരണമുണ്ടായ തത്രെ. സഹപ്രവർത്തകരുടെ നേട്ടങ്ങളിൽ അദ്ദേഹത്തിന്റെ മുഖത്തും സംസാരത്തിലും അല്പം ദുഃഖവും വിഷമവും ഞാൻ കണ്ടിട്ടുണ്ട്.

വിഷയാടിസ്ഥാനത്തിൽ അസാധാരണമായ അറിവുണ്ടായിരുന്ന അദ്ദേഹം മറ്റുള്ളവരുടെ അറിവിനേയും ആത്മാഭിമാനത്തേയും അംഗീ കരിച്ചിരുന്നില്ല. തനിക്കു വേണ്ടപ്പെട്ടവരുടേതല്ലാത്തവരുടെ ഉപദേശ ങ്ങളും അഭിപ്രായങ്ങളും മുൻവിധിയോടെ കാണുന്ന പതിവുണ്ടായി രുന്നു. ഞങ്ങളെപ്പോലെയുള്ള പിഎച്.ഡി. സ്റ്റുഡൻസിനോടുപോലും അദ്ദേഹത്തിന്റെ തുല്യപദവിയുള്ള സഹപ്രവർത്തകരെക്കുറിച്ച് മോശ മായ ഭാഷയിൽ സംസാരിക്കുമായിരുന്നു. പുകഴ്ത്തുന്നവരേയും സ്തുതിക്കുന്നവരേയും കുറേയൊക്കെ ഇഷ്ടമായിരുന്നു. അദ്ദേഹ ത്തിന്റെ വിമർശനത്തിന് വിധേയമാകാത്തവരായിട്ടാരുമുണ്ടായിരുന്നി ല്ല. അതേസമയം വിമർശിച്ച വ്യക്തിയുടെ മുമ്പിൽ നിൽക്കുമ്പോൾ അയാളെ 'അഭിനന്ദിക്കാനും' അദ്ദേഹത്തിന് സാധിക്കുമായിരുന്നു. മറ്റു ള്ളവരുടെ ദുഃഖത്തിൽ വലിയ വിഷമമൊന്നും അദ്ദേഹത്തിനുണ്ടാകു ന്നതായി തോന്നാറില്ല.

ഇത്രയും എഴുതിയത് എന്റെ പിഎച്.ഡി അദ്ധ്യാപകനെക്കുറി ച്ചുള്ള കുറ്റപ്പെടുത്തലായി കണക്കാക്കരുതേ. എന്നെ ഈ നിലയിലെ ത്തിച്ച അദ്ദേഹത്തിൽ നിന്നു ഞാൻ പഠിച്ചതിൽ (ഒരദ്ധ്യാപകനിൽ നിന്ന് ഇത്തരത്തിലുള്ള വികാരങ്ങൾ ഉണ്ടാകുമ്പോൾ) അന്നുതോന്നിയ വിചാരങ്ങളെക്കുറിച്ചെഴുതി എന്നുമാത്രം. ഇവയ്ക്കെല്ലാമുപരിയായി കൃത്യനിഷ്ഠ, അസാധാരണ മാനേജ്മെന്റ് പാഠവം, മാർഗ്ഗനിർദ്ദേശം നല്കാനുള്ള കഴിവ്, ഗവേഷണപന്ഥാവ് വ്യക്തമായി വിവരിച്ചവതരി പ്പിക്കാനുള്ള കഴിവ്, ഗവേഷണ ഫലങ്ങൾ അവതരിപ്പിച്ചംഗീകാരം നേടി യെടുക്കാനുള്ള കഴിവ്, കൂടെയുള്ളവരെ ഉയരത്തിലെത്തിക്കാനുള്ള പ്രതിജ്ഞാ ബദ്ധത, ശക്തമായ വാക്, ചിലപ്പോൾ മറ്റുള്ളവർക്ക് ദേഷ്യം

തോന്നുന്ന പാരുഷ്യമുള്ള വാക്ക് പ്രയോഗം, തന്റെ മാർഗമാണ് ശരിയെന്ന ഉറച്ച വിശ്വാസം, ഗവേഷണമല്ലാതെ മറ്റൊന്നിനോടും വലിയ താല്പര്യമില്ലായ്മ, ഇതെല്ലാമായിരുന്നു, അദ്ധ്യാപക സ്ഥാനീയനായ എന്റെ ഗൈഡ്.

ഇടയ്ക്ക് അദ്ദേഹത്തിന്റെ ഗവേഷണവിദ്യാർത്ഥികളെ വീട്ടിലേയ്ക്ക് ഭക്ഷണത്തിനു ക്ഷണിക്കുമായിരുന്നു. ഒരമ്പതുകൂട്ടം വിഭവങ്ങളോടെയുള്ള സദ്യ നൽകുന്നതിൽ ഭാര്യക്ക് വിലയ താല്പര്യമാണ്. ഇദ്ദേഹത്തിനാണെങ്കിൽ 'പൈസ' ചിലവാക്കുന്നതിൽ വലിയ താല്പര്യവുമില്ലായിരുന്നു എന്നാണ് തോന്നിയിട്ടുള്ളത്.

എല്ലാവർഷവും ഫെബ്രുവരി 3-ാം തീയതി ഞാൻ എന്റെ ഗൈഡിനും കോ ഗൈഡിനും കത്തെഴുതാറുണ്ടായിരുന്നു. 1980 ഫെബ്രുവരി 3 നാണ് ഞാൻ കൊച്ചിൻ കോളേജിലെ അദ്ധ്യാപകവൃത്തി രാജിവച്ച് ഹൈദരാബാദിലെ ഗവേഷണത്തിനായി തിരിച്ചത്. പിഎച്.ഡി. ലഭിച്ചതിനു ശേഷം ഒന്നു രണ്ടു പ്രാവശ്യം ഹൈദരാബാദിൽ പോയി ഞാനദ്ദേഹത്തെ കണ്ടു നമസ്കരിച്ചുവന്നു. ഒരിക്കൽ റിട്ടയർമെന്റിനുശേഷം അദ്ദേഹത്തിന്റെ വീട്ടിൽ പോയികാണുകയുംചെയ്തിരുന്നു. അന്നദ്ദേഹം പറഞ്ഞവരികൾ എനിക്കു ലഭിച്ച ഏറ്റവും വലിയ ഒരനുഗ്രഹമായി ഞാൻ ഹൃദയത്തിനകത്ത് ഇന്നും സൂക്ഷിക്കുന്നു. അദ്ദേഹം പറഞ്ഞത് : "എന്റെ കീഴിൽ പിഎച്.ഡി എടുത്ത ധാരാളം വ്യക്തികളുണ്ട്. ധാരാളം സ്റ്റുഡന്റ്സുണ്ട് അവരാരും എനിക്ക് കത്തെഴുതുകയോ വന്നു കാണുകയോ ചെയ്തിട്ടില്ല. നീ മാത്രമാണ് എന്നും ഈമെയിലിലൂടെയും, കത്തിലൂടേയും, ഇടക്ക് വന്നുകണ്ട് കുശലാന്വേഷണത്തിനു മാത്രമായി ഇവിടെ വരുന്നതും. രാഷ്ട്രത്തിനുവേണ്ടി ഇത്രയും കാര്യങ്ങൾ ചെയ്യുന്ന നീ മാത്രമാണ് ഇത്രയും ഉയർന്നുവളർന്നതും. നിന്റെ കഠിനാദ്ധ്വാനം അദ്യദിവസം മുതൽക്കുതന്നെയെനിക്കറിയാമായിരുന്നു. ഇത്രയും വിദ്യാർത്ഥകളെനിക്കുണ്ടായിട്ടും നിന്നെപോലൊരു വിദ്യാർത്ഥിയുടെ ഗൈഡായതിലാണെനിക്കേറ്റവും അഭിമാനമുള്ളത്. നീ ഭാരതത്തിനു മുഴുവനും ശ്രേഷ്ഠമായ സംഭാവന നൽകാൻ കഴിവുള്ളവനായിത്തീരും..." ഇത്രയും കാര്യങ്ങൾ നിർത്താതെ പറഞ്ഞ അദ്ദേഹത്തിന്റെ കണ്ണുകൾ നിറയുന്നുണ്ടായിരുന്നു.

ഞാനദ്ദേഹത്തിന്റെയടുത്തുപോയി പാദങ്ങളിൽ ശിരസ്സുവച്ച് നമസ്കരിച്ച്, എന്റെ ഒരു സെറ്റ് ഇംഗ്ലീഷ് ഡിഡികൾ അദ്ദേഹത്തിനു സമർപ്പിച്ചു. നിറഞ്ഞ ഹൃദയത്തോടെ എന്റെ തലയിൽ രണ്ടുകയ്യും വച്ച് അപ്രതീക്ഷിതമായിപ്പറഞ്ഞു "എന്റെ എല്ലാ ശക്തിയും തപസ്സും ഞാൻ നിനക്കു തരുകയാണ്. നീയാണെനിക്കു പ്രിയപ്പെട്ട ശിഷ്യൻ. എന്നിൽ നീ കണ്ടിട്ടുള്ള തിന്മകളൊന്നും നീയെടുക്കരുത്. എന്നിൽ

നീകണ്ടിട്ടുള്ള നന്മകളെല്ലാമെടുക്കണം. നീയെന്റെ ശിഷ്യനാണെന്നെല്ലാവരോടും പറഞ്ഞ് ഞാൻ അഭിമാനിക്കും...!"

അദ്ദേഹവും കുടുംബവും ഒരുമിച്ച് വിളമ്പിത്തന്ന ചോറും വിഭവസമൃദ്ധമായ ഭക്ഷണവും കഴിച്ചാണ് ഞാൻ മടങ്ങിയത്. ഈ സംസാരിച്ചതിന്റെ ആയിരത്തിലൊരംശംപോലും പ്രതീക്ഷിക്കാതെ വീട്ടിലെത്തിയ എനിക്കു കിട്ടിയ അമൃതഭിഷേകമായിരുന്നു മേൽവിവരിച്ചത്. ഒരു കാര്യം സത്യം മാത്രമാണ് ശാസ്ത്രഗവേഷണ ലോകത്തെ എനിക്കു പരിചയപ്പെടുത്തിയ അദ്ദേഹം (ഡോ. ലക്ഷ്മീനാരായണ) ഇല്ലായിരുന്നുവെങ്കിൽ എനിക്കിന്നു തോന്നുന്ന ആത്മവിശ്വാസ നിലവാരത്തിലേക്കുയരാൻ സാധിക്കുമായിരുന്നില്ല.

തിരുവനന്തപുരത്തെ സി.എസ്.ഐ.ആറിൽ ജോലി ലഭിക്കാനും വളരെ പെട്ടെന്ന് ഗവേഷണം പൂർത്തീകരിക്കാനും തീസീസ് എഴുതിത്തീർക്കാനുമെല്ലാം എനിക്കുണ്ടായിരുന്ന പരിമിതികളെ അതിജീവിക്കാൻ സാധിച്ചത് ഡോ. ലക്ഷ്മീനാരായണയുടെ സഹായവും അനുഗ്രഹവും പ്രോത്സാഹനവുമായിരുന്നു.

ഇപ്പോൾ അമേരിക്കയിൽ കോടിപ്രഭുക്കളായ മക്കളോടൊപ്പം കഴിയുന്ന അദ്ദേഹത്തിന് ഞാനയച്ചുകൊടുക്കാറുള്ള തേസ്ഡേ മെസേജ് ഇഷ്ടപ്പെടാറുണ്ട് എന്നു നിരന്തരം അറിയിക്കാറുണ്ട്.

ഞാൻ ഗവേഷണം നടത്തുന്ന വിഷയത്തിൽ ഗൈഡിനുമെനിക്കുമിടക്ക് കോഗൈഡായി ഞാൻ അശ്രയിച്ചിരുന്ന ശാസ്ത്രജ്ഞൻ നല്ല അറിവുള്ള വ്യക്തിയായിരുന്നു. നല്ല മനസ്സും ചിന്തകളുമുണ്ടായിരുന്ന ഡോ. കൈമൾ ജീവിതത്തിലൊരിക്കലും ചിരിക്കാത്ത തുറന്നു സംസാരിക്കാത്ത ദുഃഖഭാരത്തോടുകൂടിയ മുഖഭാവത്തിന്റെ ഉടമയായിരുന്ന അദ്ദേഹം, വിധിയെ പഴിക്കുന്നതുപോലെയെനിക്കനുഭവപ്പെട്ടിട്ടുണ്ട്. ആരും തന്നെ ബഹുമാനിക്കുന്നില്ലെന്ന് അദ്ദേഹം വിചാരിച്ചിരുന്നു എന്നും തോന്നാറുണ്ട്. ഇങ്ങിനേയൊരു ശാസ്ത്രജ്ഞ ജോലിയും, ഇങ്ങിനേയൊരു കുടുംബവും, ഇങ്ങിനെയൊരു വിഷയവുമെല്ലാം വിരസതയോടെ നോക്കികണ്ട അദ്ദേഹം മോഡേൺ ആർട്ട്സിൽ നല്ല താൽപര്യമുണ്ടായിരുന്ന വ്യക്തിയായിരുന്നു. ആരേയും അഭിനന്ദിക്കുന്നതോ പ്രോത്സാഹിപ്പിക്കുന്നതോ ആയ ഒരു വരിപോലും അദ്ദേഹം പറയുന്നതു ഞാൻ കേട്ടിട്ടില്ല. സ്വന്തം നേട്ടങ്ങളോ മറ്റുള്ളവരുടെ നേട്ടങ്ങളോ അദ്ദഹത്തിനൊന്നുമല്ല.

കർമ്മമണ്ഡലം വെറും ഒരു തൊഴിൽ മാത്രമായിരുന്നു അദ്ദേഹത്തിനെന്നും എനിക്ക് തോന്നാറുണ്ട്. ഈ മനുഷ്യനെക്കുറിച്ചെനിക്കൊ

ന്നുമറിഞ്ഞുകൂടല്ലോ എന്ന് ചിലപ്പോൾ തോന്നാറുണ്ട്. ഇന്നും അദ്ദേഹത്തിനെ ബന്ധപ്പെടാൻ ശ്രമിച്ചിട്ടും ബന്ധപ്പെടാൻ സാധിച്ചിട്ടില്ല. തിരുവനന്തപുരത്തെ എന്റെ ലാബറട്ടറിയിൽ ചിലരുടെ ഇന്റർവ്യൂവിന് അദ്ദേഹം വരുമെങ്കിലും, വരുന്നതിനെക്കുറിച്ച് ഒന്നുമറിയിക്കാറില്ല. കൂടെ പ്രവർത്തിച്ച എന്നെ ഒന്നറിയിച്ചിരുന്നെങ്കിൽ മുമ്പിൽ പോയി ഒരു പ്രണാമമെങ്കിലും നൽകാമായിരുന്നു. എന്റെ പിഎച്.ഡിക്കും, പ്രബന്ധങ്ങളെഴുതിന്നതിനും എല്ലാം എനിക്കാശ്രയിക്കേണ്ടിവന്ന അദ്ദേഹത്തിനെ ഇത്രയും കാലമായിട്ട് ഒരു പ്രാവശ്യം കണ്ടതല്ലാതെ അൽപ സമയം ചിലവഴിക്കാൻപോലും സാധിച്ചിട്ടില്ല. സംസാരിക്കുമ്പോൾപോലും അതിൽ നിന്നെല്ലാം ഒഴിഞ്ഞുമാറുന്നതായി എനിക്കനുഭവപ്പെടാറുണ്ട്. ഒരു വിദ്യാർത്ഥിക്ക് മാർഗനിർദ്ദേശം നൽകി മുന്നോട്ടു പോകാനാഗ്രഹിച്ച വ്യക്തികൾ, ബന്ധപ്പെടാൻ ശ്രമിക്കുമ്പോൾ അകന്നുമാറുന്നതുപോലെയുള്ള അനുഭവങ്ങളുണ്ടാകുക എന്നതും അനുഭവിച്ചറിയേണ്ട അറിവുകളാണെന്നെനിക്കു തോന്നുന്നു. ഞാനെന്റെ ജീവിതത്തിൽ മറക്കാത്ത രണ്ടു ദിവസങ്ങളാണ്; ജോലി രാജിവച്ച് (1980) ഫെബ്രുവരി 3-ാം തീയതി എറണാകുളത്തുനിന്ന് ഹൈദരബാദിലേക്കുപോയ ദിവസവും, ഫെബ്രുവരി 5 ന് ഹൈദരാബാദിലെ ആർ. ആർ.എല്ലിൽ പിഎച്.ഡിക്കു ചേർന്ന ദിവസവും. എന്റെ രണ്ടു പിഎച്.ഡി ഗുരുക്കന്മാർക്കും ഞാൻ ഈ ദിവസങ്ങളിൽ കത്തയക്കാറുണ്ട്. ഡോ. കൈമളിൽ നിന്ന് ഒരു പ്രതികരണവുമുണ്ടാകാറില്ല.

ഡോ. ലക്ഷ്മീനാരായണ എനിക്കു നൽകിയ അനുഗ്രഹംപോലെ ഒന്ന് മലയാളിയായ രണ്ടാമത്തെ പിഎച്.ഡി ഗുരുവിൽ നിന്ന് എനിക്ക് ലഭിക്കാൻ ഭാഗ്യമുണ്ടായില്ല. കേരളീയനായ ഈ കോ ഗൈഡിനെ ഞാൻ ബഹുമാനിച്ചിരുന്നു. എന്റെ ഗവേഷണങ്ങളുടെ ഓരോ വിഷയവും ഞാൻ നേരിട്ട് ഡോ. ലക്ഷ്മീനാരായണയോടല്ല ചർച്ച ചെയ്യാറുള്ളത്. അവയൊക്കെ ദേശീയവും അന്തർദേശീയവുമായ ശാസ്ത്ര ജേർണലുകൾക്കയച്ചുകൊടുക്കാൻ പാകത്തിന് എഴുതി എഡിറ്റ് ചെയ്ത് അയച്ചുകൊടുക്കാൻ ഒരു ഗവേഷണവിദ്യാർത്ഥിയായ ഞാൻ പൂർണമായും ആശ്രയച്ചിരുന്നത് ഡോ. കൈമളിനെയായിരുന്നു.

അദ്ദേഹത്തിന്റെ മേൽനോട്ടത്തിൽ നടക്കുന്ന എല്ലാവിധ ഗവേഷണങ്ങൾക്കും, സെമിനാറുകൾക്കും, വർക്ക്ഷോപ്പുകൾക്കും, ട്രെയിനിംഗ് പരിപാടികൾക്കും അദ്ദേഹത്തോടൊപ്പം എന്നുമുണ്ടാകാറുള്ള ഒരു ശഷ്യനായിരുന്നു ഞാൻ. അദ്ദേഹത്തെ എതിർത്തുകൊണ്ടൊരു വരിപോലും സംസാരിക്കുകയോ ചിന്തിക്കുകയോ ഉണ്ടായിട്ടില്ല. എങ്കിലും അദ്ധ്യാപകന്റേയും രക്ഷാകർത്താവിന്റേയും സ്ഥാനത്തിരുന്നുകൊണ്ട്

എനിക്ക് ഗവേഷണമാർഗനിർദ്ദേശം നൽകിയ കൈമൾ സാറിനെ, ഹൈദരാബാദിലെ ലാബറട്ടറിയിലെ ഡിവിഷൻ ഹെഡായി ഒരിക്കൽ കാണുകയുണ്ടായതൊഴികെ, പിഎച്.ഡിക്കുശേഷം ഒരു ദർശനം പോലും ലഭിച്ചിട്ടില്ല.

തന്റെ സ്റ്റുഡന്റിനെ ഒന്നു കാണണമെന്നും വിശേഷങ്ങൾ ചോദിച്ചറിയണമെന്നും തോന്നുന്ന പ്രകൃതക്കാരനല്ലാത്തതിനാൽ അങ്ങിനെയൊന്നും ഞാൻ പ്രതീക്ഷിച്ചിരുന്നില്ല. ഇന്നും അദ്ദേഹത്തെ കാണാനാഗ്രഹിക്കുന്നത് മുപ്പതുവർഷങ്ങൾക്കു മുമ്പ് എന്നെ ഹൈദരാബാദിലേക്ക് കൂട്ടിക്കൊണ്ടുപോയി ഒരു ഡോക്ടറേറ്റ് ഡിഗ്രി വാങ്ങിത്തന്നതിന് നന്ദിപറയാനല്ല. അദ്ദേഹത്തിൽ നിന്നും കണ്ടും കേട്ടും പഠിച്ചത് ഈ ജന്മത്തിലെ ഉയർച്ചക്കും വളർച്ചക്കും ഇന്നത്തെ നിലയിലെത്താനും സഹായിച്ചു എന്നു പറയാനായിമാത്രം.

ഭാഗം : 3

## എന്റെ വിദ്യാലയ പ്രഭാഷണങ്ങളും ക്ലാസുകളും

### കേരളാ യൂണിവേഴ്സിറ്റിയിലെ ക്ലാസ്

കേരളാ യൂണിവേഴ്സിറ്റിയിൽ അദ്ധ്യാപകർക്കായി റിഫ്രഷർ കോഴ്സിന് ക്ലാസെടുക്കാൻ ഞാൻ പോകാറുണ്ട്. കഴിഞ്ഞ എട്ടുവർഷങ്ങളായിട്ടുള്ള കർമ്മമാണ്. അത് നടത്തുന്നത് അക്കാഡമിക് സ്റ്റാഫ് കോളേജിൽ കാര്യവട്ടം കാമ്പസിലെ ഒരു ഭാഗത്താണ്. എന്നോട് ക്ലാസെടുക്കാൻ വരണമെന്ന് നിർബന്ധിക്കാറുള്ളത് അവിടത്തെ ഡയറക്ടർ ഡോ. ജോൺ കട്ടക്കയം സാറാണ്. ഒരു മിനിറ്റുപോലും വിശ്രമിക്കാതെ നിരന്തരം പ്രവർത്തിക്കുന്ന ഒരദ്ധ്യാപകനാണദ്ദേഹം. സഹപ്രവർത്തകരോട് ദേഷ്യപ്പെടുമ്പോൾപോലും ചിരിച്ചുകൊണ്ട് കാര്യങ്ങൾ ചെയ്യുന്ന രീതിയുടെ ഉടമ. ഏതു വ്യക്തിയോടും അവരുടെ നിലവാരത്തിൽ നിന്നുകൊണ്ട് സംസാരിക്കാനുള്ള കഴിവ്. തമാശ പറയാനും എത്ര തിരക്കിലും കുശലപ്രശ്നം ചെയ്യാനുമുള്ള മനസ്. വേണ്ടവരേയും വേണ്ടവരോടും പരുഷമായ വാക്കുകൾ ഉപയോഗിച്ച ഉടനെയുള്ള സാധാരണ സംഭാഷണം. പറയാനുള്ളത് ഒളിഞ്ഞും തെളിഞ്ഞും പറയാതെ നേരെ നോക്കി പറയുന്ന രീതി. പരിഭവങ്ങളും പരാതികളുമില്ലാതെ ശക്തമായ നിർദ്ദേശഭാവത്തിൽ നൽകുന്ന വരികൾ! ഇവയുടെയെല്ലാം സ്വാധീനം അത്ഭുതകരമാണ്. വിവിധ കോളേജുകളിൽ അദ്ധ്യാപകരായി പ്രവർത്തിക്കുന്നവർക്ക് സുദീർഘകാലം ട്രെയിനിംഗ് കൊടുക്കുമ്പോൾ അവരിലുണ്ടാകുന്ന വിരസതയെല്ലാം കവച്ചുവെപ്പിച്ചുകൊണ്ടൊരു മാനേജ്മെന്റ് നിഷ്ഠ. അത്മാർത്ഥത

നിറഞ്ഞ കർമ്മപനഥാവ്. ജിവിതത്തിൽ ലഭ്യമാകുന്ന അവസരങ്ങളെല്ലാം ഉപയോഗിക്കാനുള്ള മനസും ശരീരവും. എല്ലാവരിലും നിന്ന് നന്മക ളെടുത്ത് രാഷ്ട്രീയ ത്തിന്റെ പ്രസരം ഒഴിവാക്കിയുള്ള പ്രയാണം. എല്ലാ വരോടും ഒരേ കാഴ്ചപ്പാട് - സമദർശിത്വം. എടുത്ത തീരുമാനങ്ങൾ കൃത്യമായി നടപ്പാക്കൽ നടപ്പാക്കിയത് വിലയിരുത്തൽ, സ്വന്തം മണ്ഡ ലത്തിൽ മാത്രം ഒതുങ്ങിക്കൂടാതെ വ്യത്യസ്ത മണ്ഡലത്തിൽ പ്രവർത്തിച്ച് അറിവും, പരിചയവും നേടുകയും സുഹൃത്തുക്കളുടെ പരമ്പരയുണ്ടാക്കലും ആരുടേയും കമന്റുകൾ വിശകലനംചെയ്യലും വിലയിരുത്തലും തന്മതിന്മകൾ സ്വയം തീരുമാനിക്കലും അദ്ദേഹത്തി നിതെല്ലാം ഒരു യജ്ഞമാണ്. നന്മയുള്ളവന്റെയെല്ലാ അറിവുകളും നിർബന്ധപൂർവം ട്രെയിനിംഗിൽ ഉൾപ്പെടുത്തും. ആര് ആരെ പുക ഴിത്തിയാലും വിമർശിച്ചാലും രണ്ടിലും വലിയ താല്പര്യമെടുക്കാത്ത ഭാവം നിലനിർത്തുന്നു. തന്റെ ഡിപ്പാർട്ടുമെന്റിന്റെ വളർച്ചയ്ക്കുവേണ്ടി എവിടെനിന്നും കാര്യം നേടാനുള്ള മനസ്ഥിതി പ്രദർശിപ്പിക്കുക, എതിർപ്പുകളെ ചിരിച്ചുകൊണ്ട് അഭിമുഖീകരിക്കാനുള്ള ചങ്കൂറ്റം കാണി ക്കുക. എല്ലാവരുമായുള്ള സൗഹൃദം, ഏത് തരത്തിലുള്ള രാഷ്ട്രീയ മതപര സ്വാധീനങ്ങൾ കൊണ്ടുവന്നാലും നേരെ വാ നേരേ പോ എന്ന വീക്ഷണത്തിലൂടെ പ്രവർത്തിക്കുകയും വേണ്ടപ്പെട്ടവനോടും വേണ്ട പ്പെട്ടവനല്ലാത്തവരോടും വമർശിച്ചൊരു കാര്യവും പറയാറില്ല. ആരു ടേയും പൂർവകാലചരിത്രമോ സ്വയം വിവരിക്കുന്ന മഹത്വമോ ശ്രദ്ധി ക്കാതെ കാര്യങ്ങളിലൂടെ മാത്രമുള്ള കർമ്മയാത്ര. ഏതു ഉത്തരവാദി ത്വവും ഏറ്റെടുത്ത് അവിടെ ഒരു സുഹൃത്ത് സാമ്രാജ്യം കെട്ടിപ്പടു ക്കുക. ഇതെല്ലാം ഡോ. ജോൺ കടക്കയം എന്ന അദ്ധ്യാപകന്റെ ഹോബിയാണ്, ജീവിതമാണ്. സുഹൃത്തുക്കളെ വേണ്ടവിധത്തിൽ സഹായിക്കാനും ഉപയോഗിക്കാനുമറിയുക, ഒരാളിൽ നിന്ന് പ്രതീക്ഷി ച്ചത് ലഭിക്കുന്നതുകൊണ്ട് അയാളോട് പ്രത്യേകിച്ചൊരു ഇഷ്ടാനിഷ്ട വുമില്ലാതിരിക്കുക, ഓരോ കാര്യം ചെയ്യുമ്പോഴും ചെയ്യിക്കുമ്പോഴും എല്ലാത്തിനുമൊരു അടുക്കും ചിട്ടയുമുണ്ടാകുക, കൂടാതെ അടിപത റാത്ത ക്രമീകരണ രീതികളുമുണ്ട്. തന്റെ ചിന്താധാരകളിലൂടെയും കർമ്മ പനഥാവിലൂടെയും സഹപ്രവർത്തകരിലോരോരുത്തരേയും നയിക്കാൻ കഴിവുള്ളവനാണ് ഡോ. ജോൺ കട്ടക്കയം എന്ന് കഴിഞ്ഞ അനവധി വർഷങ്ങളുടെ അനുഭവത്തിൽ നിന്ന് എല്ലാവരും അറിഞ്ഞിട്ടുണ്ട്. ഒരി ക്കൽപോലും പരിധിക്കപ്പുറം താഴുകയോ ഉയർന്നു കാണിക്കുകയോ ചെയ്യാതെ ഓരോരുത്തരേയും കർമ്മമണ്ഡലത്തിലുപയോഗിക്കാൻ അദ്ദേഹത്തിനു സാധിച്ചിട്ടുണ്ട്.

നല്ല അറിവുള്ളവരേയും പ്രഗത്ഭരേയും ഓരോ ബാച്ചിനും പഠിപ്പിക്കാനായി തെരഞ്ഞെടുക്കാൻ അദ്ദേഹം അഭിപ്രായമാരാഞ്ഞിരുന്നത് ട്രെയിനിംഗ് സ്വീകരിക്കാൻ വരുന്ന (പഠിക്കാൻ വരുന്ന) അദ്ധ്യാപകരിൽ നിന്നായിരുന്നു. പഠിപ്പിക്കാൻവരുന്നവരുടെ സ്ഥാനമാനങ്ങളോ സർട്ടിഫിക്കറ്റുകളോ, മററു സ്വാധീനങ്ങളോ ഒന്നും ബാധകമാകാതെ കേരളാ യൂണിവേഴ്സിറ്റിയിൽ ഈ കസേരയിൽ ഇത്രയും കാലം തുടരുക എന്നത് അത്രക്കെളുപ്പമുള്ള കാര്യമല്ല.

ഉറച്ച മനസ്സും ധർമ്മബോധവുമുള്ള ഒരു വ്യക്തി നേതൃത്വം വഹിക്കുന്നുണ്ടെങ്കിൽ അത് ആ സ്ഥാപനത്തേയും ഡിപ്പാർട്ടുമെന്റിനേയും വളർത്തുമെന്നതിന് തെളിവാണ്. വ്യത്യസ്ഥ വിഷയങ്ങളിൽ ഭാരതമെമ്പാടുമുള്ള കോളേജുകളിൽ നിന്നും യുണിവേഴ്സിറ്റികളിൽ നിന്നും അദ്ധ്യാപകരിവിടെ ട്രെയിനിംഗിനായി വരാറുണ്ട്. യുജിസി യുടെ നിലവാരപ്പട്ടികയിൽ ഒന്നാം സ്ഥാനത്തെത്താൻ ഈ സ്ഥാപനത്തിന് സാധിക്കുക എന്നത് ഡോ. കട്ടക്കയത്തിന്റെ സംഭാവനയാണ്.

ഒരിക്കൽ ട്രെയിനിങ്ങിനു വന്ന രണ്ടുമൂന്ന് അദ്ധ്യാപകർ ഡോക്ടർ കട്ടക്കയത്തിനോടു പറഞ്ഞു. "ഗോപാലകൃഷ്ണൻ ഒരു ആർ.എസ്.എസ്.കാരനാണ്. അതുകൊണ്ടാണിത്രയും സംസ്കൃതം പറഞ്ഞ് ക്ലാസെടുക്കുന്നത്. ഇനിയും ജാതിവ്യവസ്ഥയും ബ്രാഹ്മണ മേധാവിത്വവും കൊണ്ടുവരാനുള്ള പുറപ്പാടാണ്. അയാളെ ക്ലാസെടുക്കാൻ ക്ഷണിക്കരുത്." ഡോ. ജോൺ കട്ടക്കയം ഉടനെ മറുപടികൊടുത്തുവത്രെ. "ഗോപാലകൃഷ്ണൻ ആരാണ് ആരല്ല എന്നതെനിക്കു പ്രശ്നമേയല്ല. അയാളുടെ ക്ലാസിന് നിങ്ങൾ മൂന്നുപേരൊഴികെ ബാക്കിയെല്ലാവരും ബെസ്റ്റ് ക്ലാസ് എന്നാണ് മാർക്കിട്ടിരിക്കുന്നത്. നിങ്ങൾക്കു പോകാം. നിങ്ങളുടെ അഭിപ്രായത്തിൽ അയാളെടുത്ത ക്ലാസിന് വല്ല തകരാറുമുണ്ടെങ്കിൽ അത് മാത്രം പറയുക."

ഇതേപോലെയുള്ള മറുപടികളും അവയ്ക്കാധാരമായ വീക്ഷണങ്ങളുമെല്ലാം വെച്ചുപുലർത്തുന്ന വ്യക്തിയോട് എനിക്കൊരാരാധനാമനോഭാവം പോലെയാണ് തോന്നാറുള്ളത്. ട്രെയിനിംഗ് വേളയിൽ പഠിപ്പിക്കാൻ വരേണ്ടവരെ നേരിട്ടുവിളിച്ച് ക്ലാസെടുക്കണമെന്ന് പറയുക, അത് യഥാസമയം ഓർമ്മിപ്പിക്കുക, ക്ലാസിന്റെ വിലയിരുത്തലുകളറിയിക്കുക. ഇതെല്ലാം എട്ടുകൊല്ലംമുമ്പ് ചെയ്ത അതേ രീതിയിലിന്നും ആവർത്തിക്കുക, ഇതദ്ദേഹത്തിന് സാധിക്കുന്നു.

അവിടെ ഞാൻ പഠിപ്പിക്കുമ്പോൾ എനിക്കുണ്ടാകാറുള്ള അനുഭവ പാഠങ്ങൾ എക്കാലത്തേക്കും പ്രയോജനപ്രദമാണ്. ഇന്നും ഞാൻ മറ്റദ്ധ്യാ

പകർക്ക് ക്ലാസെടുക്കുമ്പോൾ അവിടത്തെ അദ്ധ്യാപകരിൽ നിന്നും ലഭിച്ച കമന്റുകൾ വളരെയധികം പ്രയോജനപ്പെടുത്താറുണ്ട്.

കേരളത്തിലെ പ്രൈവറ്റ് കോളേജുകളിലേയും ഗവ. കോളേജുകളിലേയും അദ്ധ്യാപകരിൽ ഭൂരിഭാഗവും കാര്യമായ ഇടതുപക്ഷ ചിന്താഗതിക്കാരും ഗഹനമായ രാഷ്ട്രീയ ചായ്വുള്ളവരുമാണ്. അവർ പലതരം രാഷ്ട്രീയാടിത്തറയുള്ള അദ്ധ്യാപക ട്രേഡ് യൂണിയൻ പ്രവർത്തനങ്ങളിൽ പ്രത്യേക്ഷമായും പരോക്ഷമായും മുഴുകുന്നവരുമാണ്. പണ്ടത്തെ സ്ഥിതിയേക്കാൾ അൽപം മാറ്റം വന്നിട്ടുണ്ടെങ്കിലും ഇന്നും അവരിൽ പലരും ബുദ്ധിജീവികൾ, നിരീശ്വരവാദികൾ, യുക്തിവാദികൾ, പുരോഗമനവാദികൾ, ശാസ്ത്രസാഹിത്യപരിഷത്ത് പ്രവർത്തകർ എന്നീ നിലകളിലുമുള്ളവരാണ്. ക്ലാസിൽ സംസ്കൃതവരികൾ, വേദവരികൾ, പൈതൃകചിന്തകൾ, ശാസ്ത്രസാങ്കേതിക പൈതൃകം, ഋഷിമാരുടെ പേരുകൾ, സായിബാബ, അമൃതാനന്ദമയി, ഗുരുജി ഇവരുടെ ഉപദേശങ്ങൾ ഇവയിലേതെങ്കിലും ക്ലാസിൽ വിവരിച്ചാൽ അത് സവർണ ഫാസിസം, ബ്രാഹ്മണ മേധാവിത്വം, മനുസ്മൃതി, വരേണ്യവർഗം, പിന്തിരിപ്പൻ, വർഗീയം, തുടങ്ങിയ പതിവു പല്ലവിയിലൂടെ വികൃതമായ കമന്റുകൾ വരാറുണ്ട്.

ഒരിക്കൽ ഒരു ക്ലാസെടുത്തു കഴിഞ്ഞ് ചോദ്യോത്തരവേളയിൽ പത്തനാപുരത്തെ ഒരു കോളേജിലെ അദ്ധ്യാപകൻ ശ്രീ. ജോയി, ഒരു ചോദ്യം ചോദിക്കാനായി നടന്നു മുമ്പോട്ടുവന്നു. പുറകിലിരുന്ന അദ്ദേഹം ഇരുന്ന കസേരയുമെടുത്ത് എന്റെ തൊട്ടുമുമ്പിൽ വന്നിരുന്ന് ഒരു കമന്റ് പറഞ്ഞു. ഒരദ്ധ്യാപകൻ മറ്റൊരദ്ധ്യാപകൻ (ഞാൻ) പഠിപ്പിച്ചുകൊണ്ടിരിക്കുന്ന ക്ലാസിൽ പാലിക്കേണ്ടതായ മിനിമം മര്യാദപോലും പാലിക്കാതെയാണ് 68 അദ്ധ്യാപകരുടെ മുന്നിൽവച്ച് ഈ കമന്റ് പറഞ്ഞത്. "തന്നെപ്പോലെ ഒരു പത്തുപേരുണ്ടെങ്കിൽ ഈ നാടിനെ മൂവായിരം വർഷം പുറകോട്ട് കൊണ്ടുപോകാൻ അതു മതിയാകും."

ഒരഞ്ചു സെക്കന്റ് എന്താണ് മറുപടി പറയേണ്ടതെന്നറിയാതെ ഞാൻ അമ്പരന്നുപോയി. സെക്കന്റുകൊണ്ട് മറുപടി പറഞ്ഞു. "യേശുക്രിസ്തുവും, മുഹമ്മദ് നബിയും, ശ്രീകൃഷ്ണനും, മറ്റു മഹായോഗികളും വിചാരിച്ചിട്ട് ലോകത്തെ ഒരടി മുമ്പോട്ടുകൊണ്ടുപോകാൻ സാധിച്ചില്ല. ഞാൻ വിചാരിച്ച്, മൂവായിരം വർഷം പുറകോട്ടു കൊണ്ടുപോകാൻ സാധിക്കുമെങ്കിൽ അതൊരു അച്ചീവ്മെന്റാ ജോയി സാറേ." ഇതു പറഞ്ഞതും മറ്റദ്ധ്യാപകർ കയ്യടിച്ചു. "തന്നെ പറഞ്ഞിട്ടുകാര്യമില്ലെന്നു" പറഞ്ഞ് അദ്ദേഹം ഇറങ്ങിപ്പോയി.

മറ്റൊരു ക്ലാസിൽ സംസ്കൃതത്തിൽ മൂന്നുനാലു ഗണിത തിയറങ്ങൾ ഞാൻ വിവരിച്ചു. ഇതുകേട്ട ഉടനെ തമിഴ്നാട്ടുകാരനായ ഒരദ്ധ്യാപകൻ പറഞ്ഞു. "സംസ്കൃതം വിവരിച്ച് ഇതൊക്കെ സംസ്കൃതത്തിലുണ്ടെന്നു പറഞ്ഞാൽ ബി.ജി.പി.ക്കാരും, ആർ.എസ്.എസുകാരും ഇവിടത്തെ ക്രിസ്ത്യാനികളേയും മുസ്ലീമുകളേയുമെല്ലാം കൊന്നൊടുക്കും". വളരെ വികാരതീവ്രമായിട്ടാണയാൾ അതു പറഞ്ഞത്. ഞാൻ തിരിച്ചു പറഞ്ഞു "ഈ സംസ്കൃതവും, തിയറവും ഈ നാട്ടിലെ എല്ലാവരുടേതുമാണെന്നു പഠിപ്പിക്കേണ്ടതായ ഉത്തരവാദിത്വം നിങ്ങളുടേതാണ്. എന്തിനാണ് ഒരു വിഭാഗത്തിന്റേതുമാത്രമാണെന്ന തോന്നലുണ്ടാക്കാൻ അവസരം നൽകിയത്?" ആ മറുപടി ഇഷ്ടപ്പെട്ടില്ലെങ്കിലും പിന്നീടദ്ദേഹം ഒന്നും പറഞ്ഞില്ല. തീവ്രവികാരത്തോടെയുള്ള കമന്റ് പെട്ടെന്ന് നിർത്തി.

മറ്റൊരദ്ധ്യാപകൻ, ഞാൻ സംസ്കൃതമുൾപ്പെടെ ഭാരതീയ പൈതൃക വിഷയങ്ങളും മൂല്യങ്ങളും വിവരിച്ചതുകേട്ട് ദേഷ്യത്തോടെ പുലമ്പി. "ഇപ്പോൾ താൻ പറഞ്ഞതൊന്നും ഭാരതീയരുടെ പൈതൃകമല്ല. അതിവിടെയുള്ള സവർണ്ണരുടെ പൈതൃകമാണ്." ഞാൻ മറുപടി പറഞ്ഞു. "ഓരോരുത്തർക്കും അവരവരുടെ ഇഷ്ടംപോലെ അതിന്റെയുടമസ്ഥാവകാശം വിവരിക്കാം. കേരളീയരുടേതെന്നോ, ഇന്ത്യാക്കാരുടേതെന്നോ, സവർണരുടേതെന്നോ... ആരുടേയുമല്ലെന്നും വിവരിക്കാനുള്ള സ്വാതന്ത്ര്യം ഈ നാട് നിഷേധിച്ചിട്ടില്ല."

ഒരു ചരിത്രാദ്ധ്യാപകൻ, ഒരിക്കൽ റിഫ്രഷർ കോഴ്സിൽ പങ്കെടുത്ത് പറയുകയുണ്ടായി. "വേദങ്ങളുടെ കാലഘട്ടം കഴിഞ്ഞ് ബ്രാഹ്മണരുടെ (ബ്രാഹ്മണ ഗ്രന്ഥങ്ങളുടെ) കാലഘട്ടമെന്നാണ് പറയാറുള്ളത്.... " മുഖത്ത് അൽപം ദേഷ്യഭാവത്തിൽ ഞാൻ പറഞ്ഞു. "ചരിത്രമല്ലേ താങ്കൾ പഠിപ്പിക്കുന്നത്?" അയാൾ മറുപടി പറഞ്ഞു. "എന്തൊക്കെയോ പഠിപ്പിക്കുന്നു. പഠിപ്പിക്കാൻ അറിവുവേണമെന്നില്ലല്ലോ സാർ." ഒരു ചരിത്രാദ്ധ്യാപകൻ, അതും കോളേജുകളിൽ പഠിപ്പിക്കുന്ന വ്യക്തി ബ്രാഹ്മണങ്ങൾ എന്ന പദവും ബ്രാഹ്മണർ എന്ന പദവും തിരിച്ചറിയാതെ ചരിത്രവസ്തുതകളിൽപോലും അജ്ഞത പുലർത്തുന്നു!

കേരള യൂണിവേഴ്സിറ്റി സ്റ്റാഫ് ട്രെയിനിംഗ് കോളേജിൽ ഞാൻ പഠിപ്പിക്കുമ്പോൾ ഭാരതീയ പൈതൃകത്തിന്റെ ഏതു നന്മ പറഞ്ഞാലും ശക്തിയായി എതിർക്കുന്നവർ ഓരോ ക്ലാസിലും മൂന്നുനാലു പേരെങ്കിലുമുണ്ടാകും. കഴിഞ്ഞ രണ്ടു വർഷമായി കാര്യമായ മാറ്റം കണ്ടുവരുന്നുണ്ട്. എതിർക്കുന്നവരില്ല! പുച്ഛിക്കുന്നവരില്ല എന്നുമാത്രമല്ല ഈ

അടുത്തകാലത്തെടുത്ത ക്ലാസുകളിൽ സംസ്കൃത ശ്ളോകങ്ങളെഴുതിയെടുക്കാനും വീണ്ടും അതാവർത്തിക്കണമെന്ന് പറയാനും അദ്ധ്യാപകർ തുടങ്ങി. കഴിഞ്ഞ ആറേഴുമാസങ്ങളായി "സാറിപ്പോൾ പറഞ്ഞ സംസ്കൃത സന്ദേശങ്ങളെല്ലാമുള്ള സിഡികളുണ്ടോ?" എന്നും ചോദിച്ചു തുടങ്ങിയിട്ടുണ്ട്. ഈ ഒരുമാറ്റം വലിയൊരു മാറ്റമായി തോന്നാറുണ്ട്. കേരളത്തിലെ വരുംതലമുറകളെ പോഷിപ്പിക്കുന്ന ബുദ്ധിജീവി വിഭാഗത്തിലിങ്ങിനെയൊരു മാറ്റം ഹൃദയഹാരിയാണ്.

ഇത്രയും എഴുതിയത് കേരള യൂണിവേഴ്സിറ്റിയിലെ അക്കാഡമിക് സ്റ്റാഫ് ട്രെയിനിംഗ് കോളേജിലെ അനുഭവത്തിന്റെ ഒരു ഭാഗം മാത്രമാണ്. ഇത്തരം അനുഭവങ്ങളാണെനിക്കേറ്റവും പ്രയോജനപ്പെടാറുള്ളത്. അദ്ധ്യാപകരുടെ എല്ലാ സദസ്സുകളിലും ഭാരതീയ പൈതൃകത്തെ നഖശിഖാന്തം എതിക്കുന്നവരുണ്ടാകും. അവർ ഏതു സദസ്സിലിരിക്കുന്നവരാണെങ്കിലും ചിലപ്പോൾ സ്ഥലകാലബോധമില്ലാതെ ശക്തിയായി എതിർക്കുന്നവരായിരിക്കും. ഈ ക്ലാസുകളിലെല്ലാം സംസ്കൃതം, വേദം, ഉപനിഷദ്, ജ്യോതിഷം, ഗീത എന്നീ പദങ്ങളുപയോഗിക്കുവാൻ ശ്രദ്ധിക്കണമെന്നെനിക്കറിവു നൽകിയതിവിടത്തെ ക്ലാസ്സാണ്. ഈശ്വര വിശ്വാസത്തെ ന്യായീകരിക്കുമ്പോഴും ശ്രദ്ധിക്കണം. ഇതുപോലുള്ള കാര്യങ്ങൾ പ്രഭാഷണത്തിലോ ക്ലാസിലോ (അദ്ധ്യാപകർക്കുള്ള ക്ലാസിൽ) പറയുമ്പോഴും ശ്രദ്ധിക്കണമെന്ന പാഠം നിരന്തരം അനുഭവിച്ചറിഞ്ഞു.

പക്ഷേ ഇതെല്ലാം ഇവരെ കേൾപ്പിച്ചേ ഇരിക്കൂ എന്ന ഉറച്ച തീരുമാനമെടുത്തകാലം മുതൽക്ക് മറ്റൊരു ടെക്നിക്കാണ് പ്രായോഗികമായി നല്ലതെന്നു മനസ്സിലായി. ചില അദ്ധ്യാപകരുടെ മൂർച്ചയുള്ള കമന്റുകൾ വരുമ്പോൾ അതിനു മറുപടി കൊടുക്കേണ്ടത് അവരെ എതിർത്തുകൊണ്ടല്ല, അവരോടു ചേർന്നുനിന്നുകൊണ്ടാണെന്ന് ഞാനിവിടുന്നു പഠിച്ചു. ഇതു ഭാരതത്തിന്റെ പൈതൃകമായി ഞാനംഗീകരിക്കുന്നില്ലെന്നുപറഞ്ഞാൽ വേണമെന്നു നിർബന്ധമില്ലെന്നു തിരിച്ചു പറയുക. ഇത് ഫാസിസത്തിലേക്കുള്ള വഴിയല്ലേ എന്ന് അദ്ധ്യാപകരും എതിർക്കുന്നവരും ചോദിച്ചാൽ ഫാസിസത്തിലേക്കു പോകാതെ നോക്കേണ്ടത് നിങ്ങൾ അദ്ധ്യാപകരാണെന്നു പറയുക. സാറ് ആർ.എസ്.എസ്. കാരനാണോ എന്നുചോദിച്ചാൽ ഓരോരുത്തർക്കും ഓരോ സംഘടനയിൽ ചേരാൻ സ്വാതന്ത്ര്യമുള്ളതുപോലെ ആര് ഏതിൽ ചേർന്നാലും മറ്റുള്ളവരതിലെന്തിനു വിഷമിക്കണം എന്ന് ആത്മാഭിമാനത്തോടെ പറയണം. ആൾ ദൈവങ്ങളെക്കുറിച്ച് സാറെന്തു പറയുന്നു എന്നു ചോദിച്ചാൽ; ദുഃഖിക്കുന്നവർക്കും വേദനിക്കുന്ന

വർക്കും ആശ്വാസം പകരാൻ ആരെങ്കിലും മുന്നോട്ടുവന്നാൽ അവരെയും അവർ ചെയ്യുന്ന കർമ്മത്തേയും വേണമെന്നു തോന്നുകയാണെങ്കിൽ സഹായിക്കുക. എതിർക്കണമെന്നു തോന്നുന്നവരെ എതിർക്കാനും സ്വാതന്ത്ര്യമുണ്ടെന്ന് പറയുക. (ആൾ ദൈവങ്ങൾക്ക്) ഫോറിൻ ഫണ്ട് എവിടെ നിന്ന് വരുന്നു എന്ന് ക്ലാസിലെ ആരെങ്കിലും വെറുപ്പോടെ ചോദിച്ചാൽ സ്വയം നോട്ടടിക്കാൻ ഗവൺമെന്റ് സ്വതന്ത്ര്യം കൊടുക്കുന്നതുവരെ അകത്തും പുറത്തും നിന്നുള്ളവരുടെ സംഭാവനകൾ സ്വീകരിച്ചല്ലേ അവർക്ക് പാവങ്ങളെ സഹായിക്കാനൊക്കൂ. അത് മദർതെരേസയ്ക്കും സായിബാബക്കും, അമ്മയ്ക്കും, ഗുരുജിക്കും ബാധകമാണല്ലോ എന്നു പറയുക.

എല്ലാ സദസ്സുകളിൽ നിന്നും വരുന്ന ചോദ്യങ്ങൾക്കും എതിർ പ്രതികരണങ്ങളുണ്ടാകാതെ മറുപടി കൊടുക്കേണ്ടതെങ്ങിനെയാണെന്ന് ഞാൻ പഠിച്ചത് കേരള യൂണിവേഴ്സിറ്റിയിലെ സ്റ്റാഫ് ട്രെയിനിംഗ് കോളേജിലെ ക്ലാസുകളിൽ നിന്നാണ്. നമ്മൾ പറയുന്നത് നൂറു ശതമാനവും ശരിയാണെങ്കിലും പുച്ഛത്തിന്റേയോ, എതിർപ്പിന്റേയോ, വ്യംഗ്യത്തിന്റേയോ, അവഹേളനത്തിന്റേയോ, നിസ്സാരവൽക്കരിക്കുന്നതിന്റെയോ ധ്വനി മറുപടിയിലുണ്ടെങ്കിൽ അദ്ധ്യാപകർ പ്രകോപിതരാകും. ഒരദ്ധ്യാപകൻ പ്രകോപിതനായാൽ മറ്റു രണ്ടു മൂന്നുപേരെങ്കിലും അദ്ദേഹത്തോടൊപ്പം നിൽക്കും. പിന്നെ വാഗ്വാദങ്ങൾ വിഷയത്തിന്റെ വിവരണത്തിലെ ശരിതെറ്റുകളെകുറിച്ചായിരിക്കില്ല. വിവരിച്ച രീതിയെക്കുറിച്ചായിരിക്കും അല്ലെങ്കിൽ വിവരിച്ചതിന്റെ ഭാവരാഗതാളങ്ങളെക്കുറിച്ചായിരിക്കും.

ഇത് ഏതാണ്ടെല്ലാ അദ്ധ്യാപക സദസ്സിലും, അദ്ധ്യാപകരല്ലാത്ത സ്വതന്ത്ര ചിന്തകരുടെ സദസ്സുകളിലും ബാധകമാണ്. ചിലപ്പോൾ അദ്ധ്യാപകരിൽ നിന്നുവരുന്ന കമന്റ് "സാറെ വിഷയവുമായി ഒരു ബന്ധവുമില്ലാത്ത കാര്യങ്ങളാണല്ലോ പറയുന്നത്" എന്നായിരിക്കും. "ഈ വിവരങ്ങൾ നൽകാനാണ് എന്നോട് ക്ലാസെടുക്കണമെന്നറിയിച്ചിരിക്കുന്നത്" എന്നായിരിക്കണം മറുപടി. അവിടെ വിഷയത്തെക്കുറിച്ചുള്ള ചർച്ച അവസാനിക്കുന്നു. ഇതാണ് വിഷയം എന്നെങ്ങാനും പറഞ്ഞുപോയാൽ ചോദിച്ചവൻ മറിച്ചായിരിക്കും ചിലപ്പോൾ പറയുക. "ഞങ്ങൾ ചോറല്ലേ സാറേ തിന്നുന്നത്. സാറിന് വിഷയം അറിഞ്ഞുകൂടെങ്കിൽ അതു പറഞ്ഞാൽപോരെ" എന്നവർ പറയും.

ജീവിതത്തിൽ പഠിച്ചതിനേക്കാൾ അനുഭവിച്ചറിഞ്ഞ് പകർത്താൻ സാധിച്ച മറ്റൊരു കാര്യം ഇതായിരുന്നു; എന്നും അവരവരുടെ കോളേജിലെ ശാന്തരായ വിദ്യാർത്ഥികളെ ഇരുത്തി ആഴ്ചയിൽ 18 മണി

ക്കൂർ മാത്രം പഠിപ്പിക്കുന്ന കുറേയധികം അദ്ധ്യാപകരെ ഈ റിഫ്രഷർ കോഴ്സിൽ 27 ദിവസം ഇരുത്തി പഠിപ്പിക്കുക എന്നത് കഠിനമായ യത്നമാണ്. അതിലെന്റെ ക്ലാസ് തുടർച്ചയായ മൂന്നു മണിക്കൂർ നീണ്ടു നിൽക്കുന്നു. കാര്യമായ ഇടവേളയില്ലാതെ അതുതുടർച്ചയായി പോകണം. ട്രെയിനിങ്ങിനുവരുന്ന ഒരദ്ധ്യാപകന്റെ മുഖത്ത് വിരസതയുടെ നിഴൽ വന്നാൽ / കോട്ടുവായ് വന്നാൽ / അവർ പരസ്പരം സംസാരിച്ചാൽ / അവരിലാരെങ്കിലും ഉറങ്ങിയാൽ അതിന്റെ അർത്ഥം ക്ലാസ് ബോറടിക്കുന്നു എന്നാണ്. അതുകൊണ്ട് ക്ലാസിൽ അദ്ധ്യാപകർ/ വിദ്യാർത്ഥികൾ ശ്രദ്ധിക്കുന്നില്ലെങ്കിൽ കുഴപ്പം നമ്മുടേതാണ്.

ഞാനെല്ലാ അദ്ധ്യാപകരോടും പറയാറുണ്ട്. ക്ലാസിൽ വിദ്യാർത്ഥികൾ ഉറങ്ങിയാൽ കുഴപ്പക്കാർ ആ ക്ലാസെടുക്കുന്ന അദ്ധ്യാപകരാണ്. അതിലിരിക്കുന്ന വിദ്യാർത്ഥികളല്ല. സദസ്സിൽ ശ്രോതാക്കൾ ഉറങ്ങിയാൽ പ്രശ്നം അവരുടെതല്ല പ്രഭാഷകന്റേതാണ്. വിദ്യാർത്ഥികളെ അദ്ധ്യാപകരും, സദസ്യരെ പ്രഭാഷകരും ഉറക്കാതെയിരുത്തേണ്ടതവരുടെ ധർമ്മമാണ്. കേരളാ യൂണിവേഴ്സിറ്റിയിൽ അദ്ധ്യാപകർക്കുള്ള. എന്റെ ക്ലാസ് ഉച്ചയൂണു കഴിഞ്ഞ് 1.30 മുതൽ 5.00 മണിവരെയാണുള്ളത്. ഒരു വലിയ വെല്ലുവിളിയുടെ സമയമാണത്. 30 മുതൽ 45 വയസുവരെയുള്ള അദ്ധ്യാപകരെ ഉറക്കാതെയിരുത്തണം. നൂറു പുസ്തകങ്ങൾ വായിച്ചാലും ലഭിക്കാത്ത അറിവുകളാണ് ഇവിടെ ക്ലാസെടുക്കുന്നതിൽനിന്ന് ലഭിച്ചത്/ലഭിച്ചുകൊണ്ടേയിരിക്കുന്നത്.

ഒരേവിഭാഗം അദ്ധ്യാപകർ 27 ദിവസത്തെ ട്രെയിനിംഗിൽ പങ്കെടുക്കുമ്പോൾ ആദ്യദിവസങ്ങളിൽ പെരുമാറുന്നതുപോലെയായിരിക്കില്ല ദിവസങ്ങൾ കഴിയുംതോറും പെരുമാറുന്നത്. അവർ കോഴ്സുമായി താദാത്മ്യം പ്രാപിച്ചാൽ പിന്നെ സംസാരിക്കുന്നതും പ്രതികരിക്കുന്നതുമെല്ലാം വ്യത്യാസമുണ്ട്. ഇതെല്ലാം പഠിക്കണമെങ്കിൽ ഓരോ ക്ലാസിലും അദ്ധ്യാപകരിരിക്കുന്നതുമുതൽക്കുള്ള കാര്യങ്ങൾ പ്രത്യേകം ശ്രദ്ധിക്കണം.

ടിവിചാനൽ വഴിക്കും, സിഡികൾ വഴിക്കുമെല്ലാം അറിയപ്പെടാൻതുടങ്ങിയതുമുതൽ എന്നോടുള്ള അവരുടെ വീക്ഷണത്തിൽ ബഹുമാനത്തിന്റെ കുറേ വ്യത്യാസങ്ങൾ വന്നുതുടങ്ങിയിട്ടുണ്ട് എന്നെനിക്കു തോന്നാറുണ്ട്. പിന്നെ പല സ്ഥലങ്ങളിൽ നടക്കുന്ന എന്റെ പ്രഭാഷണങ്ങൾ കേട്ടവരും സദസിൽ ധാരാളമായുണ്ടാകാറുണ്ട്. അതുകൊണ്ട് വെറുതേ എതിർക്കാൻ മാത്രമായി എതിർക്കുന്നവർ പണ്ടത്തപ്പോലെ ഇപ്പോഴത്തെ ക്ലാസുകളിലുണ്ടാകാറില്ല. പൊതുവേ ഇവിടെ വരുന്ന അദ്ധ്യാപകർ അതിന് ധൈര്യപ്പെടാറുമില്ല എന്നു തോന്നുന്നു.

കേരളാ യൂണിവേഴ്സിറ്റിയിലെ എന്റെ ക്ലാസുകളിലെ അനുഭവങ്ങളിൽ മാർഗ്ഗദർശകങ്ങളായതിൽ വിമർശനാത്മകമായ ഏതാനും കാര്യങ്ങളാണ് മേൽ വിവരിച്ചത്. എന്നാൽ വളരെ സന്തോഷം തോന്നുന്ന ക്രിയാത്മകമായ നിരവധി അനുഭവങ്ങൾ ഉണ്ടായിട്ടുണ്ടിവിടെ. വിമർശനാത്മകമായ ചോദ്യം ചോദിക്കുകയും വെല്ലുവിളിക്കുകയും പരിഹാസാത്മകമായ ചില കമന്റുകൾ പറയുകയും ചെയ്യുന്നവർ മൂന്നോ നാലോ അദ്ധ്യാപകരായിരിക്കും. അവർ മിക്കവാറും ശക്തമായ ഇടതുപക്ഷ ചായ്‌വുള്ളവരായിരിക്കും. അവരിൽ പലരും സംസാരിക്കുകയും ചോദ്യം ചോദിക്കുകയും ചെയ്യാറുള്ളത്; ക്ലാസിന്റെ സത്ഫലങ്ങൾ മറ്റദ്ധ്യാപകർക്കുണ്ടാകുന്നത് ഒഴിവാക്കാനാണ്. അദ്ധ്യാപകർക്ക് ഭാരത പൈതൃകത്തോടും അതിലധിഷ്ഠിതമായ മൂല്യങ്ങളോടുമെല്ലാം ആദരവുണ്ടായാൽ രാഷ്ട്രീയ ചിന്താധാരകളുടെ പ്രചരണത്തിനത് പരോക്ഷമായ പ്രശ്നങ്ങളുണ്ടാക്കുമെന്നതിന്റെ ഒരു ഭയമാണ് ഇത്തരത്തിലുള്ള പ്രതികരണത്തിനു കാരണം.

അതേസമയം ഭൂരിപക്ഷം വരുന്ന കോളേജ് അദ്ധ്യാപകർ ഈ പൈതൃകത്തിലേയും മൂല്യവത്തായ സന്ദേശങ്ങളുടേയും ആരാധകരാണെന്നു വ്യക്തമാക്കുന്ന വിധത്തിലുള്ളത്രയും ശ്രദ്ധയോടെയാണു ക്ലാസുകളിലിരിക്കാറുള്ളത്. ഓരോ പോയിന്റും ശ്രദ്ധയോടെ കുറിച്ചെടുക്കന്ന അദ്ധ്യാപകരും ധാരാളമുണ്ട്. അവർ നല്ല ചോദ്യങ്ങൾ ചോദിക്കാറുമുണ്ട്. ഏറ്റവും ശ്രദ്ധയോടെ സംസ്കൃതവരികളും അതിന്റെ അർത്ഥവും സന്ദേശവുമെല്ലാം എഴുതിയെടുക്കാറുള്ളത് കന്യാസ്ത്രീകളായ കോളേജ് ലക്ചറന്മാരാണ്. അവർ ചോദ്യങ്ങളൊന്നും ചോദിക്കാറില്ല. പക്ഷേ ക്ലാസുകഴിഞ്ഞ് പുറത്തു വന്ന ഉടനെ അടുത്തുവന്ന് അവർ ചോദിക്കും "ഞങ്ങളുടെ കോളേജിലേക്ക് ക്ഷണിച്ചാൽ ക്ലാസെടുക്കാൻ വരുമോ? വളരെ പ്രയോജനപ്രദമായ ക്ലാസായിരുന്നു ഇന്നത്തേത്. ഇവിടെ പറഞ്ഞതെല്ലാം ഞങ്ങൾക്ക് വളരെ ഉപകരിച്ചു." ഇത് സാധാരണ ലഭിക്കുന്ന അഭിപ്രായങ്ങളും ക്ഷണവുമാണ്. ഇതുപോലെ ക്ലാസിലിരിക്കുന്ന ഭൂരിഭാഗം അദ്ധ്യാപകരും പൂർണ്ണ സംതൃപ്തിയോടെ മടങ്ങാറുള്ളത്, അവരുടെ മനസ്സിൽ കക്ഷിരാഷ്ട്രീയത്തിന്റെ പുകപടലമില്ലാതെ ക്ലാസിലിരിക്കുമ്പോൾ മാത്രമാണ്.

കേരളത്തിലെ കോളേജ് അദ്ധ്യാപകരുടെ പൊതുവിജ്ഞാന നിലവാരം മറ്റേതു സംസ്ഥാനങ്ങളിലെ അദ്ധ്യാപകരുടെ പൊതുവിജ്ഞാനനിലവാരത്തിനേക്കാൾ ഉയർന്നതാണെന്നു തോന്നാറുണ്ട്. ഒരുപക്ഷേ മലയാളികളുടെ പ്രതികരണത്തിൽ നിന്ന് ഞാനെത്തിയ ഈ വിലയിരുത്തൽ തെറ്റാകാം. കേരളത്തിനു പുറത്തുള്ളവർ കേരളത്തിലേയ്ക്ക്

വന്ന് ക്ലാസ് അറ്റന്റു ചെയ്യുമ്പോഴുണ്ടാകുന്ന ഒരു റിസർവേഷനാകാനും സാദ്ധ്യതയുണ്ട്. കേരളീയർക്ക് കേരള മണ്ണിലുള്ളതുപോലുള്ള സ്വാതന്ത്ര്യമുപയോഗിക്കാൻ പുറത്തുനിന്നു വരുന്നവർക്ക് കൂടുതൽ മടിയുണ്ടാകാമെന്നതുകൊണ്ടുമാകാം, ഇവിടത്തെ അദ്ധ്യാപകർ മറ്റു സ്റ്റേറ്റുകളിലെ അദ്ധ്യാപകരെക്കാൾ പ്രതികരണശേഷിയുള്ളവരായി തോന്നുന്നത്.

ഇവിടത്തെ ക്ലാസിൽ പങ്കെടുക്കുന്ന അദ്ധ്യാപകരുടെ വീക്ഷണത്തിൽ അടിസ്ഥാനപരമായ മാറ്റങ്ങൾ വന്നിട്ടുണ്ട്. നിഷേധാത്മകതയും പുച്ഛവും തലക്കനവുമെല്ലാം കുറേയേറെക്കുറഞ്ഞിട്ടുണ്ട്. ചീഞ്ഞ തണ്ണീർ മത്തൻപോലുള്ള മുഖഭാവം, അദ്ധ്യാപികമാരിൽ പണ്ടത്തെപ്പോലെ കുറേപേർക്കിന്നുമുണ്ടെങ്കിലും അദ്ധ്യാപകരുടെ കാര്യത്തിൽ അപ്രകാരമുണ്ടായിരുന്ന ദേഷ്യത്തിന്റെ പ്രതികരണം കാര്യമായ മാറ്റത്തിനു വിധേയമായിട്ടുണ്ട് എന്നത് കേരള യൂണിവേഴ്സിറ്റിയിലെ റിഫ്രഷർ കോഴ്സുകളിൽ നിന്ന് മനസ്സിലാകാറുണ്ട്.

കേരള യൂണിവേഴ്സിറ്റിയിലെ ഈ ക്ലാസുകളിലേക്ക് ചെറിയൊരു ബാഗിൽ സിഡികളും പുസ്തകങ്ങളും ഞാൻ കൊണ്ടുപോകാറുണ്ട്. താല്പര്യമുള്ളവർ അത് വിലക്കു വാങ്ങി, കോപ്പിയെടുത്ത് മറ്റുള്ളവർക്കു വിതരണം ചെയ്യാനുള്ള അവകാശമുണ്ടെന്നു പറഞ്ഞുകൊണ്ടാണ് അവർക്ക് കൊടുക്കുന്നത്. ആദ്യകാലങ്ങളിൽ അതിനെതിരെ ഒന്നു രണ്ടു പേരെങ്കിലും വിമർശിക്കുമായിരുന്നു. ക്ലാസ് മുറിയിൽ സിഡി വിതരണം ചെയ്തു കാശുണ്ടാക്കുന്നു എന്നു പറഞ്ഞ ഒന്നു രണ്ടദ്ധ്യാപകരുണ്ട്. ഞാൻ അവരോടെല്ലാം വ്യക്തമാക്കാറുണ്ട് ഇതിലെ ഓരോ പൈസയും സ്കൂൾ കെട്ടിടമുണ്ടാക്കാനാണ് എന്ന്. ഇപ്പോൾ അങ്ങിനെയുള്ള കമന്റുകളൊന്നുമില്ലെന്നു ചൂണ്ടിക്കാണിക്കുമ്പോൾ മനസ്സിലൊരാഹ്ലാദമുണ്ട്. അദ്ധ്യാപകസമൂഹം കാര്യമായി മാറിയിരിക്കുന്നു. മാറിക്കൊണ്ടേയിരിക്കുന്നു. മനസ്സിലെയും ചിന്താധാരകളിലേയും മാറ്റം വളരെ വ്യക്തമായിട്ടെനിക്ക് ഓരോ ക്ലാസിൽ പോകുമ്പോഴും അനുഭവപ്പെടാറുണ്ട്. എത്രയെല്ലാം കാര്യമായ ക്ലാസുകളാണെങ്കിലും വൈകുന്നേരങ്ങളിൽ വീട്ടിലേക്കുള്ളയാത്രക്കായി ബസ്, ട്രെയിൻ പുറപ്പെടുന്ന സമയം അദ്ധ്യാപകർക്ക് മറ്റെന്തിനേക്കാളും പ്രധാനപ്പെട്ട കാര്യമാണ്.

**ഡോ. ഇ.സി.ജി. സുദർശൻ എന്ന അദ്ധ്യാപകൻ**

ഒരിക്കൽ മദ്രാസിലെ അഡയാറിലുള്ള സ്കൂൾ ഓഫ് മാത്തമാറ്റിക്സിൽ പോയി അതിന്റെ ഡയറക്ടറായിരുന്നു ഡോ. ഇ.സി.ജി.

സുദർശനുമായി ഒരു ഇന്റർവ്യൂ നടത്തിയിരുന്നു. പല പല കാര്യങ്ങളും ചർച്ച ചെയ്ത കൂട്ടത്തിൽ അദ്ദേഹം എന്നോടൊരു ചോദ്യം ചോദിച്ചു. ശ്രീ ശങ്കരാചാര്യർ ഇനിയെന്നാണ് കേരളത്തിലേക്ക് വരുകയെന്ന്. അതിന്റെയർത്ഥം എനിക്കു മനസ്സിലായില്ലെന്നു ഞാൻ പറഞ്ഞു. അതിനദ്ദേഹം നൽകിയ വിശദീകരണമിതായിരുന്നു. "കേരളത്തിലെ അദ്ധ്യാപകർക്ക് ഏതു ചെറിയ കാര്യമായാലും നിസ്സാര കാര്യമായാലും അതിലെല്ലാം എന്തെങ്കിലും കുഴപ്പം കണ്ടുപിടിക്കലാണ് പ്രധാന ജോലി. അവരവർ അവരവരുടെ ധർമ്മം ചെയ്യുകയുമില്ല വിമർശിച്ചു കൊണ്ടേയിരിക്കുകയും ചെയ്യും. അവരെത്ര ഉയർന്ന ഉദ്യോഗം വഹിക്കുന്നവരാണെങ്കിലും സാമ്പാറിനുപ്പില്ല, മുളകില്ല, സ്വാദില്ല എന്നു പറഞ്ഞുകൊണ്ടു നടക്കുകയും ചെയ്യും. കേരളം നന്നാവണമെങ്കിൽ അവിടത്തെ വിദ്യാർത്ഥികളെ പഠിപ്പിക്കുന്ന (ഡോ. സുദർശൻ ഉപയോഗിച്ച പദം 'പഠിപ്പിക്കാത്ത' എന്നാണ്) അദ്ധ്യാപകർ ശരിയാകണം. അവരുടെ നിഷേധാത്മക വീക്ഷണത്തിൽ നിന്ന് അവർക്ക് മാറ്റമുണ്ടാകണം." ഡോ. സുദർശൻ പറഞ്ഞു. "ഇവിടേയും കുറച്ചു മലയാളി അദ്ധ്യാപകരുണ്ട്. മറ്റാർക്കുമില്ലാത്ത പ്രശ്നങ്ങളാണിവർക്ക് മാത്രമുള്ളത്....." ഇത്രയും പറഞ്ഞതിനുശേഷം അദ്ദേഹം പറഞ്ഞു. അങ്ങിനെയുള്ള കേരളത്തെ നന്നാക്കാൻ ഇനി ശ്രീ ശങ്കരാചാര്യർ എന്നാണു വരന്നതെന്നാണ് ഞാൻ ചോദിച്ചതെന്ന്.

ഡോ. സുദർശന്റെ കമന്റ് ഞാനിവിടെ കുറിച്ചത് കേരള യൂണിവേഴ്സിറ്റിയിലെ അദ്ധ്യാപകരേയും കുറച്ചു പുറത്തുള്ളവരെയും മാത്രം ഓറിയന്റേഷൻ ക്ലാസും റിഫ്രഷർ ക്ലാസും എടുക്കുന്ന ഒരു ഡിപ്പാർട്ടുമെന്റിൽ എല്ലാ ദിവസങ്ങളിലും മൂന്നുനാലാഴ്ച നീണ്ടു നിൽക്കുന്ന പല പല വിഷയങ്ങളുടെ ട്രെയിനിംഗ് നടക്കുന്നുണ്ടാകും. അതെല്ലാം സ്ഥിരമായിട്ടദ്ധ്യാപകരില്ലാതെ ഇൻവൈറ്റഡ് ലെക്ചറേഴ്സിനെ മാത്രം വച്ച് അതിന്റെ ഡയറക്ടർ മാനേജ് ചെയ്യുമ്പോൾ എനിക്കതിലത്ഭുതം തോന്നാറുണ്ട്. ഇന്ത്യയിലീസ്ഥാപനത്തെ ഒന്നാമത്തെ നിലയിലെത്തിക്കാനും ഡയറക്ടറായ ഡോ. കട്ടക്കയത്തിനു സാധിച്ചിട്ടുണ്ട്. ഒരു നല്ല അദ്ധ്യാപകൻ, നല്ല രീതിയിൽ കൈകാര്യം ചെയ്താൽ, എത്ര നന്നായിട്ട് ഓരോ സ്ഥാപനത്തേയും ദേശീയ നിലവാരത്തിലേക്കുയർത്താമെന്നതിന് ഉത്തമമായ തെളിവാണിത്.

## പൂണെ യൂണിവേഴ്സിറ്റിയിലെ ക്ലാസ്

കേരളാ യൂണിവേഴ്സിറ്റിയിലേതുപോലെ ഒരാഴ്ച ക്ലാസെടുക്കാനുള്ള അവസരം പൂന യൂണിവേഴ്സിറ്റിയിലെ സംസ്കൃത

ഡിപ്പാർട്ടുമെന്റിൽ ലഭിച്ചു. ഡോ. ഝാ ആയിരുന്നു ഡയറക്ടർ. സംസ്കൃതാദ്ധ്യാപകർക്കുള്ള ക്ലാസായിരുന്നു അത്. ഒരാഴ്ച നീണ്ടു നിന്ന ക്ലാസിൽ രാവിലെയും വൈകുന്നേരവും എനിക്ക് പൂർണസമയ ക്ലാസുണ്ടായിരുന്നു. ഓരോ ദിവസവും ഏകദേശം ഏഴുമണിക്കൂർ നേരത്തെ അദ്ധ്യാപനം. അദ്ധ്യാപകരെല്ലാം ശ്രദ്ധയോടെയിരുന്നുവെന്നെനിക്കറിയാം. പക്ഷേ അവർക്കെന്തെങ്കിലും മനസ്സിലായോ എന്നെനിക്കറിഞ്ഞുകൂടാ. ഒരുതരത്തിലുള്ള സംശയം ചോദിക്കലോ ചർച്ചയോ അഭിപ്രായ പ്രകടനങ്ങളോ ഈ ക്ലാസുകളിലൊന്നുമുണ്ടായിരുന്നില്ല.

ദിവസങ്ങൾ രണ്ടുമൂന്നു കഴിഞ്ഞപ്പോൾ ഒരു കാര്യമറിഞ്ഞു, ആ ഡിപ്പാർട്ടുമെന്റിലെ മിക്കവാറും എല്ലാ അദ്ധ്യാപകരും ഈ പ്രോഗ്രാമിന്റെ ഡയറക്ടറായിരുന്ന ഡോ. ഝാക്കെതിരാണ്. ഒരു വലിയ ഡിപ്പാർട്ടുമെന്റിലെ സംസ്കൃതത്തിലെ റിസർച്ച് വിങ്ങിന്റെ ഡയറക്ടറായ അദ്ദേഹം അവിടെ ഏകനാണ്. ഏകാന്തപഥികനാണ്. ഒന്നുരണ്ടു ദിവസംകൂടി കഴിഞ്ഞപ്പോൾ ഡിപ്പാർട്ടുമെന്റിലെ 'പൊളിറ്റിക്സ്' മാത്രമേ അദ്ദേഹത്തിന് പറയാനുണ്ടായിരുന്നുള്ളൂ. പിന്നെ പിന്നെ അദ്ദേഹം അടുത്തുവരുമ്പോൾ എനിക്ക് ഭയമാണ്. കുറച്ചുനേരം എന്നെ പുകഴ്ത്തും പിന്നെ അദ്ദേഹം സ്വയം പുകഴ്ത്തും അതുകൂടി കഴിഞ്ഞാൽ മറ്റദ്ധ്യാപകരെക്കുറിച്ച് കുറ്റം പറയാനാരംഭിക്കും. ഇതായിരുന്നു, അവസാനത്തെ അഞ്ചു ദിവസത്തെ അനുഭവങ്ങൾ. അപ്രകാരമൊരു ട്രെയിനിംഗ് അഥവാ കോഴ്സ് ആദ്യമായിട്ടായിരുന്നു അവിടെ നടത്തിയിരുന്നതെങ്കിലും ഒരേ ഡിപ്പാർട്ടുമെന്റിൽ സഹകരിക്കാതെ ജീവിക്കുന്ന ഒരുപറ്റം അദ്ധ്യാപകരും ഡയറക്ടറും അതിന്റെയിടക്ക് കുഴയുന്ന കുറേ വിദ്യാർത്ഥികളും, ഇതിലൊന്നിലും പെടാത്ത വേറെക്കുറെ അദ്ധ്യാപകരും. കുറേ വിദ്യാർത്ഥികളും! ചിലപ്പോൾ എനിക്ക് തോന്നാറുണ്ട് സംസ്കൃതത്തെ വധിക്കുന്നത് പുറത്തുള്ളവരല്ല! ആയുർവേദത്തേയും, ജ്യോതിഷത്തേയും, വാസ്തുവിദ്യയേയും, പൈതൃക കലകളേയും, വാദ്യങ്ങളേയും എല്ലാം നശിപ്പിക്കുന്നത് അതു പഠിക്കുന്നവരും പഠിപ്പിക്കുന്നവരുമായി അകത്തുള്ളവരാണ്.

ഒരു സംസ്കൃത ഡിപ്പാർട്ടുമെന്റിലെ ഹെഡ് ഓഫ് ദ ഡിവിഷനും അവിടെത്തന്നെ സംസ്കൃതത്തിൽ റിസർച്ചിന്റെ ഡയറക്ടറായ വ്യക്തിയും രണ്ടുതട്ടിൽ പരസ്പരം ശത്രുക്കളെപോലെ പ്രവർത്തിക്കുന്നു. പൂന യൂണിവേഴ്സിറ്റിയിലെ കുറച്ചുമാത്രം വിദ്യാർത്ഥികളുള്ള ഈ ഡിപ്പാർട്ടുമെന്റിൽ പഠിപ്പിക്കുന്ന അദ്ധ്യാപകരെല്ലാം ഹെഡ് ഓഫ് ദി ഡിവിഷന്റെ കൂടെയായിരുന്നു. അവരുടെ കോൺഫിഡൻഷ്യൽ റിപ്പോർട്ടും അസസ്മെന്റ് റിപ്പോർട്ടുമെല്ലാം ഒപ്പിടുന്നത് ഹെഡ് ആയ